# RAMA MADHAVAM.

TRANSLATED INTO MALAYALAM

BY

O. KELU NAMBIAR.

# രാമമാധവം.

ഒ. കേളുനമ്പ്യാര്

മലയാളത്തിൽ ഭാഷാന്തരം ചെയ്തത്.

(രണ്ടാം പതിപ്പ്.)

1923

PRINTED BY

THE MANGALODAYAM PRESS, TRICHUR.

AND PUBLISHED BY S. M. BOOK DEPOT, CALICUT.




PRICE 1 RE. വില ൧ ക.

# രമാമാധവം.

## ഒന്നാം അദ്ധ്യായം.

### ആതുരയായ രമ.

വസന്തകാലം! മന്ദംമന്ദമായി വീശിക്കൊണ്ടിരിക്കുന്ന സുഗന്ധമുള്ളതും ശീതളമുള്ളതും ആയ വായു എല്ലാജനങ്ങളുടേയും മനസ്സിനെ ലയിപ്പിക്കുന്നു. പുരവാസികൾ ആബാലവൃദ്ധം ആനന്ദസമുദ്രത്തിൽ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ വികസിച്ചിരിക്കുന്ന താമരയെപ്പോലെ എല്ലാപ്പോഴും ശോഭയോടുകൂടിയിരുന്നിരുന്ന രമയുടെ മനോഹരമായ മുഖം ഒന്നുമാത്രം ഈ ദിവസം എത്രയോ വാടിയിരിക്കുന്നു. അവളുടെ ചന്ദ്രബിംബസമാനമായ മുഖത്തിന്റെ പ്രഭ അസ്തമിച്ചിരിക്കുന്നു. കണ്ണുകളിൽനിന്നു കണ്ണുനീരു പൊഴിയുന്നു; അവൾ ഖിന്നതയോടെ ഇരിക്കുന്നു. 'സഹോദരി! രമേ, നീ എന്തിന്നു കരയുന്നു? നിണക്ക് അത്രമാത്രം എന്തു ദുഃഖമാണ് നേരിട്ടിരിക്കുന്നത്?' അതാ! ഇവൾ എന്തിനാണ് പെട്ടന്ന് അന്ധാളിച്ചു പിന്നോക്കം തിരിഞ്ഞത്! പുറത്തളത്തിൽ ആരൊ വരുന്ന ശബ്ദം കേട്ടിരിക്കുമോ? ശരി, ശരി. അതാ ആരൊ വരുന്നതുപോലെ തോന്നുന്നു. ആരായിരിക്കുണം? ഏതൊ ഒരു സ്ത്രീ വരുന്നുണ്ട്. ഈ സ്ത്രീയാകുന്നു അവളുടെ അമ്മ പാർവ്വതീഭായി.

മാളികയിൽ ഏകയായി ഇരുന്ന ആ മുറിയിൽ തന്റെ അമ്മ വരുന്ന ശബ്ദം കേട്ട ഉടനെ രമ പെട്ടന്നു ഭയപ്പെട്ടു തന്റെ ദുഃഖത്തിന്റെ ചിഹ്നങ്ങൾ അവളുടെ കണ്ണിൽ പതിയാതിരിക്കുവാൻ വേഗം വേഗം കണ്ണുകളിൽ നിന്നു വീണ

കൊണ്ടിരുന്ന കണ്ണുനീര തുടച്ചു; പിന്നെ താൻ തുന്നൽ പ്ര വൃത്തിയിൽ ബദ്ധശ്രദ്ധയായിരിക്കയാണെന്ന് അമ്മ മന സ്സിലാക്കത്തക്കവണ്ണം രമ അവളുടെ കയ്യിൽ ഉണ്ടായിരുന്ന സൂചി ജാഗ്രതയോടെ നടത്തുവാൻ തുടങ്ങി.

പാൎവ്വതിഭായി ഉടൻ വന്ന് അവളുടെ പിന്നിൽ നിന്നു; എങ്കിലും രമ തന്റെ മുഖം ഉയൎത്തിയതേ ഇല്ല. ഒരക്ഷരം പോലും സംസാരിച്ചില്ല. ഈ ലക്ഷണക്കുറവു കണ്ടതിനാൽ പാൎവ്വതീഭായി ആശ്ചൎയ്യപ്പെട്ട്—'രമേ! ഇതെന്ത്, ഇന്ന് ഇ ത്ര ദുഃഖിച്ചിരിക്കുന്നത്? എന്തുകൊണ്ടു സംസാരിക്കുന്നില്ല?' എന്നു ചോദിച്ചു.

രമ തല ഉയൎത്തി ചിരിച്ചു. തന്റെ പുഞ്ചിരിയോടുകൂടി യുള്ള മുഖം കണ്ടാൽ അമ്മക്കു തന്റെ ദുഃഖാവസ്ഥ മനസ്സി ലാകുന്നതല്ലെന്ന് അവൾ വിചാരിച്ചു. എന്നാൽ അവളുടെ ഈ ചേഷ്ട നിഷ്പ്രയോജനമായിത്തീൎന്നു എന്നേ ഉള്ളു. മുഖം ഉയൎത്തിയ ഉടനെ മകളുടെ മുഖഭാവത്തിൽ സ്പഷ്ടമായി തോ ന്നിയ വ്യസനം പാൎവ്വതീഭായിയുടെ ദൃഷ്ടിയിൽ പതിഞ്ഞു. അ തു കണ്ടു ഉടനെ മകളെ അത്യന്തം പ്രേമത്തോടെ പിടിച്ചും കൊണ്ടു 'മകളേ! നിനക്കു ഇന്ന് എന്തു സംഭവിച്ചിരിക്കുന്നു?' എന്നു ചോദിച്ചു.

രമ പിന്നേയും സന്തോഷഭാവം മുഖത്തിൽ നിന്നു പുറ പ്പെടുവിക്കുവാൻ ശ്രമിച്ചു; എന്നാൽ അദ്ദേഹം, അവളുടെ ആ അദ്ധ്വാനത്തിന്നു ഫലമായില്ല. പെട്ടന്നു രണ്ടു കണ്ണുകളിൽ നിന്നും കണ്ണുനീര തൂകിക്കൊണ്ടിരുന്നു.

മകളുടെ ഈ വ്യസനം കണ്ടു പാൎവ്വതീഭായിയുടെ സ്വ രം പതുക്കെ ആയി. മകളെ ഗാഢമായി ആലിംഗനം ചെ യ്തുംകൊണ്ടു വ്യസനസ്വരത്തിൽ 'മകളേ! നി എന്തിന്ന് ഇ ങ്ങിനെ വ്യസനിക്കുന്നു? ലലാടലിഖിതംപോലെ വന്നുകൂടും. അത് ഒരിക്കലും തെറ്റുന്നതല്ല.' എന്നു പറഞ്ഞു.

അമ്മയുടെ ഈ ശാന്തവാക്കുകൾകൊണ്ടു രമക്ക് ആ

ശ്വാസം തോന്നിയില്ല. അതിന്നു പകരം വ്യസനം അതിവേഗത്തിൽ വന്നുചേൎന്നുകൊണ്ട അവൾ ഉറക്കെ വിങ്ങി വിങ്ങി കരയുവാൻ ആരംഭിച്ചു.

രമ നല്ല ബുദ്ധിയുള്ള പെൺകുട്ടിയായിരുന്നു. അവൾ മറാട്ടി ഭാഷയിൽ അഞ്ചു ഗ്രന്ഥങ്ങൾ വായിച്ചിരുന്നു. കൂടാതെ അവൾക്കു വിദ്യയിൽ അഭിരുചിയുണ്ടായിരുന്നു. ശിശുപ്രായത്തിൽത്തന്നെ അവൾ അവളുടെ വലിയച്ഛന്റെ ഗൃഹത്തിൽത്തന്നെ വളൎന്നുവന്നു. അവളുടെ അച്ഛന്റെ വീട്— അതു എന്തിന്ന്? അയാളുടെ മുഖമെങ്കിലും അവൾ ആ ജന്മത്തിൽ കണ്ടിട്ടില്ലായിരുന്നു. യജ്ഞേശ്വരഭട്ടൻ എന്നു പേരായ അയാൾ കൎണ്ണാടകബ്രാഹ്മണനായിരുന്നു; നാലു ഭാൎയ്യമാരെ വിവാഹം കഴിച്ചിരുന്നു. ആ ദുഷ്ടൻ തന്നെയാണ് നമ്മുടെ ഈ രമയുടെ പിതാവ്.

പാൎവ്വതീഭായിക്കു ഒരു കുട്ടിമാത്രം, ഈ രമയെന്ന പെൺകുട്ടി. ബാക്കി മൂന്നു ഭാൎയ്യമാരിൽ ഒരുത്തിക്കു മൂന്നു പുത്രിമാരും ഒരു പുത്രനും ഉണ്ടായിരുന്നു. ശേഷം രണ്ടുപേൎക്കും സന്താനമേ ഉണ്ടായിരുന്നില്ല. ആൺകുട്ടിയും പെൺകുട്ടികളും ഉണ്ടായിരുന്ന ഭാൎയ്യയുടെ ഒന്നിച്ച് യജ്ഞേശ്വരഭട്ടൻ വീട്ടുകാൎയ്യങ്ങൾ നടത്തിച്ചുംകൊണ്ടു താമസിച്ചു. അയാളുടെ ബാക്കി മൂന്നു ഭാൎയ്യമാരും അവരവരുടെ അമ്മയുടെ വീട്ടിൽതന്നെ സഹോദരന്മാരുടെ ഭാൎയ്യമാരുടെ ശകാരവും കേട്ടുംകൊണ്ടു ദിവസവൃത്തി കഴിച്ചുകൊണ്ടുവന്നു. അവർ ജീവിച്ചിരിക്കുന്നുവൊ, അഥവാ മരിച്ചുപോയൊ എന്നുള്ള അന്വേഷണവും കൂടി ആ നീചന്നുണ്ടായിരുന്നില്ല. ആഹാ! പാപീ! നിണക്കു നിന്റെ ഭാൎയ്യമാരുടെ സംരക്ഷണചെയ്വാൻ സാധിക്കാത്ത പക്ഷം, നീചാ! സാധുക്കളായ നാലു പശുക്കളുടെ കഴുത്ത് എന്തിന്നു അറുത്തു? ഹ! ഹ!!

രമ വിവാഹത്തിന്നു പ്രായം തികഞ്ഞവളായിരുന്നു. പതിനാലു വയസ്സു കഴിഞ്ഞു പതിനഞ്ചാം വയസ്സു തുടങ്ങിയിരി

ക്കുന്നു. എന്നാൽ അവളുടെ വിവാഹത്തെ സംബന്ധിച്ചു യാതൊരു ആലോചനയും നടന്നിട്ടില്ല. അച്ഛനാണെങ്കിൽ അവളുടെ വിവാഹകാര്യത്തിൽ മനഃപൂർവ്വം അലക്ഷ്യം കാണിച്ചു. അതെന്തുകൊണ്ടെന്നു സാമർത്ഥ്യമുള്ള നമ്മുടെ വായനക്കാർ കണ്ടുപിടിച്ചിട്ടുണ്ടായിരിക്കണം. ഇതു തന്നെയാണ് നമ്മുടെ രമയുടെ ദുഃഖത്തിന്റെ കാരണം.

ചണ്ഡാലനായ യജ്ഞേശ്വരഭട്ടന്നു പതിനാലു പതിനഞ്ചു വർഷത്തോളം രമയുടെ വിവരംപോലും അറിയുവാൻ സമയം കിട്ടിയില്ലെങ്കിലും, അയാൾ തന്റെ 'അച്ഛന്റെ' അധികാരം മറന്നിരുന്നില്ല. രമ ദിവസം കഴിയുംതോറും അധികമധികം പുഷ്ടിവെച്ചു കൊണ്ടിരുന്നതിനാൽ, അവൾക്കു വേഗം വിവാഹം വേണമെന്ന കാര്യത്തെപ്പറ്റി അവളുടെ അമ്മയുടെ സഹോദരനായ (അമ്മാമനായ) വിഷ്ണുവന്തൻ, യജ്ഞേശ്വരഭട്ടന്ന് എത്രയോ എഴുത്തുകൾ അയച്ചു. എന്നാൽ യജ്ഞേശ്വരഭട്ടന്റെ ഖണ്ഡിതമായ മറുപടി ഒന്നു മാത്രം; എന്തെന്നാൽ—'എനിക്കും ആലോചനയുണ്ട്. ഭർത്താവിനെ അന്വേഷിച്ചുകൊണ്ടിരിക്കുന്നു. വൈശാഖത്തിൽ എങ്ങിനെയെങ്കിലും കാര്യം നിവൃത്തിക്കേണമെന്നുണ്ട്.'

എന്നാൽ ഇങ്ങിനെ എത്ര വൈശാഖം വന്നു? ഒന്നോ? രണ്ടോ? അല്ല മൂന്നോ? ഓരോന്നായി ആറേഴു വൈശാഖം വന്നുകഴിഞ്ഞു. എങ്കിലും യജ്ഞേശ്വരഭട്ടന്നു വരനെ കൂടി കണ്ടുകിട്ടിയില്ല. കിട്ടുന്നതെങ്ങിനെ? പെൺകുട്ടി വലിയച്ഛന്റെ വീട്ടിൽ താമസിക്കുന്നു; ചിലവെല്ലാം അന്യോന്യം കഴിഞ്ഞുകൊണ്ടിരിക്കുന്നു; അത്രമാത്രമല്ല പെൺകുട്ടി വളരുംതോറും ആദായത്തിൽ ഉള്ള ആഗ്രഹം വർദ്ധിച്ചുകൊണ്ടും വരുന്നു. 'കൊല്ലത്തിൽ ഇരുനൂറിന്റെ സംഗതി ഇരിക്കട്ടെ; നൂററൻപതെങ്കിലും കണ്ണടച്ച് ആരും തരാതിരിക്കയില്ല. നശിക്കട്ടെ! കുറഞ്ഞപക്ഷം നൂററിരുപത്തഞ്ചിന്നു താഴേക്കു വരുന്നതല്ല' എന്ന് അയാൾ മനസ്സിൽ കണക്കു കൂട്ടിക്കൊണ്ടി

രുന്നു. ആയിരത്തഞ്ഞൂറു വരെ നാലഞ്ചു ദിക്കിൽ നിന്നു പറ
ഞ്ഞിരിക്കുന്നു; കുഡുംബങ്ങളും മാന്യതയുള്ളവരായിരുന്നു.; ചി
ലർ ചെറുപ്രായക്കാരായിരുന്നു. എന്നാൽ ഭട്ടനു വരന്മാരുടെ
പ്രായവും കുഡുംബവുംകൊണ്ടു കാൎയ്യമെന്തു? രണ്ടായിരം
കൊടുക്കുന്നവനെത്തന്നെ അയാൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.
എന്തുകൊണ്ടെന്നാൽ, അയാൾ ഇതിന്നുമുമ്പ് അയാളുടെ ര
ണ്ടു പെൺകുട്ടികൾക്കു, ഒരുത്തിക്ക് ആയിരത്തിരുനൂറു മറ്റെ
വൾക്ക് ആയിരത്തിമുന്നൂറു, ഇങ്ങിനെ രണ്ടായിരത്തഞ്ഞൂറു
ഉറുപ്പിക സമ്പാദിച്ചിരുന്നു. അവൎക്ക് അത്രയൊന്നും പ്രായ
വും ഉണ്ടായിരുന്നില്ല; ഒരുത്തിക്കു പന്ത്രണ്ട്; മറ്റവൾക്കു
വെറും പതിമൂന്നു വയസ്സും ആയിരുന്നു. രമയാണെങ്കിലൊ
കാഴ്ചക്കു കൌതുകമുള്ളവൾ, മോഹനാംഗി, നല്ല നിറമുള്ള
വൾ, ആയിരത്തിൽ ഇതുമാതിരി ഒരു പെൺകുട്ടി ഉണ്ടാക
വാൻ പ്രയാസം. കൂടാതെ അവൾ എഴുതുവാനും വായിക്കുവാ
നും പഠിച്ചിരുന്നു. ആയതിനാൽ കണ്ണടച്ചു റൊക്കം രണ്ടാ
യിരം ആരെങ്കിലും തരുന്നതാണെന്ന് അയാൾ മനസ്സിൽ
ഉറപ്പിച്ചുകൊണ്ടിരുന്നു.

വിഷ്ണുവന്തനു രമയെപ്പറ്റി വളരെ പരിതാപമുണ്ടായി
രുന്നു. എന്നാൽ തന്റെ കുലധൎമ്മം ബഹുമാനിച്ചു യജ്ഞേ
ശ്വരഭട്ടന്റെ സമ്മതമില്ലാതെ രമയുടെ വിവാഹം കഴിപ്പിക്കു
വാൻ ധൈൎയ്യമുണ്ടായിരുന്നില്ല. യജ്ഞേശ്വരഭട്ടൻ എന്തൊ
രു ശാഠ്യക്കാരനാണെന്നും, അയാൾക്കു ദുരഭിമാനം എത്രയു
ണ്ടെന്നും ഇയ്യാൾ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. 'സ്വ
ന്തം അച്ഛനായ ഞാൻ ജീവിച്ചിരിക്കുമ്പോൾ എന്റെ കുട്ടി
യുടെ വിവാഹം വേറെ ആൾ എങ്ങിനെ നടത്തിക്കും? ഞാ
ൻ അതു കാണട്ടെ' ഇങ്ങിനെ അയാൾ സ്പഷ്ടമായി പറഞ്ഞു
വച്ചിട്ടുണ്ടായിരുന്നു.

ഈ ന്യൂനൻ നിമിത്തം, സൎക്കാരു മുഖാന്തരം നിവൃത്തി
വരുത്തുവാൻ നാലാളുടെ മുമ്പാകെ വെച്ച് അപമാനം സ

മ്പാദിക്കുന്നതു ന്യായമല്ലെന്നു വിഷ്ണുവന്തൻ പറഞ്ഞിരുന്നു. അതുകൊണ്ടു തന്നെയാണ് അയാൾ മനസ്സിൽ ആലോചിച്ച് അസ്വാരിച്ചുകൊണ്ടിരുന്നതെങ്കിലും പുറത്തേക്ക് 'അവളുടെ അച്ഛൻ തന്നെ വേണ്ടപ്പെട്ട ഏർപ്പാട് ചെയ്യട്ടെ' എന്നു പറഞ്ഞുംകൊണ്ടു മനസ്സിൽ ധൈര്യപ്പെട്ടു യാതൊരു ചിന്തയും ഇല്ലാത്തപോലെ നടിച്ചു. എന്നാൽ തന്റെ സഹോദരിയുടെ, അതായതു രമയുടെ അമ്മയുടെ, ആവശ്യപ്രകാരം യജമാനശേഖരട്ടന്ന് എത്രയോ എഴുത്തുകൾ അയച്ചുകൊണ്ടിരുന്നു. അവക്കെല്ലാം എന്തു മറുവടി കിട്ടിയിരുന്നെന്നു വായനക്കാർ മുമ്പുതന്നെ മനസ്സിലാക്കിയിരിക്കണം.

പാർവ്വതീഭായിയാണെങ്കിൽ, മകളെ നോക്കി അഹോരാത്രം മനസ്സിൽ ദുഃഖിച്ചുകൊണ്ടുതന്നെ ഇരിക്കും. എത്രയായാലും വയററിലെ കരളു തന്നെയാണ് അത്! ഇതുമാത്രമല്ല അയൽവാസികളായ പ്രവൃത്തിയില്ലാത്ത സ്ത്രീകളുടെ ഇടയിൽ നടന്നുകൊണ്ടിരുന്ന നിസ്സാരമായ സംഭാഷണം അവളുടെ ചെവികൊണ്ടു തന്നെ കേട്ടിരുന്നു. 'ഇതെന്താണമ്മാ ഇത്! പെൺകുട്ടിക്കു പ്രായംതികഞ്ഞു നാലു കൊല്ലത്തോളമായെന്നു തോന്നുന്നു. ഇനിയും വിവാഹം കഴിക്കുന്ന മാതിരി ഇല്ലയോ?' എന്ന് ഒരുത്തിപറയും. 'ശരി, ശരിയാണമ്മാ! പെൺകുട്ടികൾ പെൺകുട്ടികളുടെ നിലയ്ക്കു നില്ക്കണം. ആ സവൃഭായിയുടെ ഗോവിന്ദൻ അവളുമായി സല്ലാപം ചെയ്യുന്നതു കണ്ടിട്ടില്ലേ? എങ്ങിനെയമ്മ, ആ അമ്മക്ക് അത്ര ധൈര്യം? പെണ്ണ് ഏതെങ്കിലും ഒരുത്തന്റെ പിന്നാലെ ഓടി പോയ്ക്കളയും' എന്നു രണ്ടാമതൊരുത്തി പറയും. 'അമ്മാ! അതിന്റെ സൂക്ഷ്മം നിങ്ങൾക്കെന്തറിയാം? ആ പെണ്ണു പോയ വീട്ടിൽ ശൂന്യമാണ്. ഇതെല്ലാം മനസ്സിലാക്കികൊണ്ട് ഇതുമാതിരി വിധവയെ ആരാണ് കഴുത്തിന്നു കെട്ടുന്നത്?' എന്നു മൂന്നാമതൊരുത്തി അവരുടെ സംസാരത്തെ ബലപ്പെടുത്തും.

എന്തു നീചകളാണ് ഈ സ്ത്രീകൾ! ഈ ദുഷ്ടകളോട്
അന്യന്മാരുടെ വരാത്തതും പോകാത്തതും ആയ കാൎയ്യങ്ങൾ
സംസാരിക്കുവാൻ ആരെങ്കിലും പറഞ്ഞുവോ? അങ്ങിനെചെ
യ്യാത്തപക്ഷം ഇവൎക്കുണ്ടാകുന്ന നഷ്ടമെന്താണ്? ഈ കുലട
കൾ കാരണം കൂടാതെ അന്യന്മാരെപ്പറ്റിഎന്തിനാണ് സം
സാരിക്കുന്നത്? അവരുടെ സ്വന്തനടവടിയെങ്കിലും ശുദ്ധമാ
യിട്ടുള്ളതോ?

പാൎവ്വതിഭായി ഇങ്ങിനെ അത്യന്തം ദുഃഖത്തോടും ചി
ന്താപാരവശ്യത്തോടും കൂടി ഇരിക്കുന്നകാലത്തു വിനായകരാ
യൻ എന്നു പേരായ ഒരു ഗൃഹസ്ഥൻ തന്റെ കണ്ണിന്ന് എ
ന്തോ ശസ്ത്രപ്രയോഗത്തിന്നാവശ്യമായി അന്യദിക്കിൽനിന്നു
ബൊംബായിലേക്കു വന്നു. അയാളുടെ രണ്ടു കണ്ണുകളിലും പൂ
നിറഞ്ഞിരുന്നു. അയാൾ നാട്ടുമരുന്നും വിലാത്തിമരുന്നും വേ
ണ്ടുന്നേടത്തോളം ഉപയോഗിച്ചു നോക്കിയെങ്കിലും യാതൊ
രു മരുന്നുകൊണ്ടും ഗുണം കണ്ടുവന്നില്ല. ഒടുക്കം ഡാക്ടർ പ്ര
ഭാകരനെന്ന നേത്രവൈദ്യന്റെ കീൎത്തികേട്ട്, അയാളുടെ
ചികിത്സക്കു വേണ്ടിത്തന്നെ ബോംബയിലേക്കു വന്നു വിഷ്ണുവ
ന്തന്റെ വീട്ടിന്ന് എതിരായിട്ടുള്ള വീട്ടിൽ വന്നു താമസിച്ചു.

വിനായകരായന്റെ സ്യാലനായ മാധവനെന്നവൻ
ഈ കാലത്തു വിൽസൻ കോളേജിൽ സീനിയർ ബി. എ. ക്കു
വായിക്കുകയായിരുന്നു. വിനായകരായന്റെ പരിചയക്കാർ
ആരും തന്നെ ബോംബായിൽ ഇല്ലാതിരുന്നതിനാൽ അയാൾ
ക്കു വേണ്ടപ്പെട്ട ഏൎപ്പാടു ചെയ്വാനും, അങ്ങാടിയിൽ നിന്ന്
ആവശ്യമുള്ള സാമാനങ്ങൾ കൊണ്ടുവന്നു കൊടുക്കുവാനും,
അയാളുടെ വൎത്തമാനം അറിയുവാനും, മാധവൻ ദിവസം
പ്രതി രാവിലേയും വൈകുന്നേരവും അയാളുടെ വീട്ടിൽ വരു
വാൻ തുടങ്ങി. അവന്നു സുമാറു 28-24 വയസ്സ്. ശരീരം മെ
ലിഞ്ഞും രോഗമില്ലാതെയും ഇരുന്നിരുന്നു. മുഖത്തു പ്രസന്ന
തയും ആനന്ദവും ഉണ്ടായിരുന്നു. നടവടിയിൽ ഔദാൎയ്യവും

വിനയവും ഉള്ളവനും ആയിരുന്നു. വിവേകത്തിന്നും ജ്ഞാന
ത്തിന്നും കുറവുണ്ടായിരുന്നില്ല. അവന്നു യാതൊരാളുടേയും
സഹായമാകട്ടെ ആസ്പദമാകട്ടെ ഉണ്ടായിരുന്നില്ല. ഒരു പ്ര
വൃത്തി മാത്രം കിട്ടി; അതിന്റെ ശേഷം ഒന്നുരണ്ടു സ്ഥലത്തു
കുട്ടികളെ പഠിപ്പിച്ചു, വിദ്യാഭ്യാസത്തിന്റെ ചിലവു നിർവ്വഹി
ച്ചുകൊണ്ടിരുന്നു. അവന്റെ വീട്ടുകാർക്കു യാതൊരു കാലാനു
ഭവവും ഇല്ലാതിരുന്നതിനാൽ, അവൻ മാതാപിതാക്കന്മാരു
ടെ കൂടെ ഉണ്ടാകുന്ന സുഖവുംകൂടി അനുഭവിച്ചിരുന്നില്ല. അ
വന്നു വല്ല കുറവും ഉണ്ടായിരുന്നുവെങ്കിൽ ഇത്രമാത്രം — അ
വന്നു വീടും ഉണ്ടായിരുന്നില്ല, സ്വത്തും ഉണ്ടായിരുന്നില്ല.

മാധവന്റെ സുശീലം, വിനയസ്വഭാവം, വിദ്യ, ചതു
രത ഇവയെല്ലാം കണ്ട്, ഇവനെ തന്റെ മകളുടെ ഭർത്താ
വായി കിട്ടുന്ന പക്ഷം എത്രയോ നല്ലതെന്നു പാർവ്വതീഭായി
ക്കു തോന്നിത്തുടങ്ങി. ഈ വിചാരം അവൾ തന്റെ സഹോ
ദരന്റെ ചെവിയിലും ആക്കി. വിഷ്ണുവന്നും ഈ കാര്യം
ഹിതമായി തോന്നി; എങ്കിലും അവന്നു വീടും മററും ഇല്ലാ
ത്തതുകൊണ്ടു മാത്രം മനസ്സു കുറച്ചു പിന്നോട്ടായിരുന്നു.

ഒരു ദിവസം രമ പുറത്തെ കോലായിൽ ഇരുന്നു എ
ന്തോ ഒരു പ്രവൃത്തി ചെയ്യുന്ന സമയത്തിൽ പതിവുപോലെ
മാധവൻ തന്റെ ജ്യേഷ്ഠത്തി താമസിച്ചിരുന്ന വീട്ടിലേക്കു വ
ന്നു. രണ്ടുപേരും അന്യോന്യം കണ്ടു ഉടനെ നിയത്യാ രമയുടെ
മനസ്സു മയങ്ങി. അവളുടെ മനസ്സിൽ പ്രണയസൂര്യന്റെ ര
ശ്മി വ്യാപിച്ചു. പ്രേമം എന്നത്, എപ്പോഴായാലും ശരി, ഇ
ങ്ങിനെ തന്നെയാണ് ഉത്ഭവിക്കുന്നത്. കുലസ്ത്രീകളെ കണ്ടു,
പരിശോധിച്ച്, അതല്ലെങ്കിൽ പരിചയിച്ചു എപ്പോഴെങ്കി
ലും യാതൊരുത്തനിലും പ്രേമം ഉത്ഭവിച്ചിട്ടുണ്ടോ? വായുസ്പ
ർശം നിമിത്തം അഗ്നി എങ്ങിനെ ജ്വലിച്ചു തുടങ്ങുന്നുവോ അ
ങ്ങിനെ പ്രഥമദൃഷ്ടിയിൽ തന്നെ പ്രേമം ഉത്ഭവിക്കുന്നു. പ്ര
ണയം സമാധാനത്തിൽ ഉളവായ ഒരു ഉദാഹരണമെങ്കി
ലും ആർക്കെങ്കിലും കാണിക്കുവാൻ കഴിയുമോ?

രോഗിയായ മനുഷ്യൻ ആശ്വാസത്തിന്നായി ഒരു ഭാഗത്തു നിന്നു മറ്റൊരു ഭാഗത്തേക്ക് എങ്ങിനെ തിരിയുവാൻ ശ്രമിക്കുന്നുവൊ അങ്ങിനെ അവന്റെ ഉറക്കിന്നു വിഘ്നം നേരിടുന്നു. പ്രണയത്തിന്റെ അവസ്ഥയും ഇങ്ങിനെ തന്നെ. പ്രേമം തോന്നിയവർ തങ്ങളുടെ പ്രേമം മറച്ചു വെക്കുവാൻ എത്ര എത്ര പ്രയത്നിക്കുന്നുവൊ അത്ര അത്ര അത് അധികമായി പ്രത്യക്ഷപ്പെടുന്നു. കുറച്ചു കാലത്തിന്നുള്ളിൽ രമയുടെ അഭിപ്രായം പാർവ്വതിഭായിക്കു മനസ്സിലായി. എന്നാൽ മാധവന്റെ വീട്ടിന്റെയും മറ്റും സ്ഥിതി തൃപ്തികരമല്ലാത്തതുകൊണ്ടും, മകളെ അവന്നു വിവാഹം കഴിച്ചു കൊടുക്കുന്നതു കേവലം അസംഭവ്യമാണെന്നു കണ്ടതുകൊണ്ടും, അവൾ രമയുടെ മനസ്സു പല വിധത്തിലും ആശ്വസിപ്പിച്ച്, അവളുടെ മനസ്സിൽനിന്നു മാധവന്റെ പേരു തന്നെ പറിച്ചെടുത്തു കളയുവാൻ പ്രയത്നിച്ചു. രമക്കു പ്രവൃത്തിയില്ലെന്നു കണ്ടു ഉടനെ അവളുടെ അമ്മ അവളോട് എന്തെങ്കിലും പ്രവൃത്തി ചെയ്യാൻ പറയുവാൻ തുടങ്ങി.

ഭ്രാന്തേ! പാർവ്വതീ!! നീ എങ്ങിനെ ഇതുമാതിരി ഭ്രാന്തയായി തീർന്നത്? മഴയെ തടുക്കുവാൻ ആർക്കാണ് ശക്തിയുള്ളത്? നദിയുടെ ഒഴുക്ക് ആർക്കെങ്കിലും തിരിക്കുവാൻ സാധിക്കുമോ?

താൻ ഏകയായിരുന്ന ഉടനെ തന്നെ രമയുടെ മനസ്സിൽ എത്രയോ വാദപ്രതിവാദങ്ങൾ പുറപ്പെട്ടു. അവളുടെ ഹൃദയത്തിൽ മാധവന്റെ മനോഹരമായ സ്വരൂപം സ്പഷ്ടമായി നില്ക്കുക പതിവായിരുന്നു. 'അയ്യോ! തീരെ ദാരിദ്ര്യം എന്ന ഒരു സംഗതികൊണ്ടല്ലെ എനിക്ക് ഇത്ര ഗുണവാനായ ഭർത്താവിനെ കിട്ടുവാൻ യോഗമില്ലാതെ, ഞാൻ ഏതൊ ഒരു മൂർഖനായ ദ്രവ്യസ്ഥന്റെ ഭാര്യയായിരിക്കേണ്ടത്! ആ ഉന്നത പദവി നശിക്കട്ടെ! ആ ദ്രവ്യം ചുട്ടുപോകട്ടെ!' എന്നു രമ മനസ്സിൽ നിസ്സാരമായി വിചാരിച്ചുംകൊണ്ടിരുന്നു.

സമീപം അമ്മ ഇല്ലാത്ത അവസരം കിട്ടിയാൽ അവൾ ഉപായത്തിൽ മാളികയിൽ ജാലകത്തിന്റെ അടുക്കെ പോയി നില്ക്കും. പിന്നെ ഇഷ്ടംപോലെ മാധവന്റെ മുഖം നോക്കി ദീൎഘശ്വാസം കഴിക്കും. പരമാത്മാവ് എനിക്ക് ഇയ്യാളെ വിവാഹം കഴിക്കുവാൻ മാൎഗ്ഗമുണ്ടാക്കിത്തന്നാൽ, ഞാൻ എത്രയോ സൌഖ്യമുള്ളവളായിരിക്കുമെന്ന് അവൾ തന്നോടു തന്നെ പറയും. മാധവന്റെ ദൃഷ്ടിയിലും രമയുടെ മനോഹരമായ രൂപം പതിഞ്ഞിരുന്നു. ഈ അതിശയമായ ലാവണ്യമുള്ളവളും, വിദ്യ, വിനയം ഈ ഗുണങ്ങൾ ഉള്ളവളും ആയ തരുണിയെ താൻ പ്രാപിച്ചാൽ മാത്രമെ തനിക്കു ജന്മസാഫല്യമാകുകയുള്ളൂ എന്ന് അവനും തന്റെ മനസ്സിൽ അഭിപ്രായപ്പെട്ടിരുന്നു.

ഇന്നും മാധവൻ പതിവുപ്രകാരം തന്റെ സഹോദരീവല്ലഭന്റെ ഗൃഹത്തിൽ അയാളുടെ ക്ഷേമവിവരം അറിയുവാനായി വന്നിട്ടുണ്ടായിരുന്നു. അവൻ എത്ര സമയത്തോളം അവിടെ ഉണ്ടായിരുന്നുവൊ, അത്ര സമയം വരെക്കും രമ കണ്ണടക്കാതെ അവനെ നോക്കിക്കൊണ്ടിരുന്നു. അവൻ കോളേജിലേക്കു പുറപ്പെട്ടു പോയ ഉടനെ സുന്ദരിയായ രമ വിരഹതാപം നിമിത്തം ദഹിച്ച ഹൃദയത്തോടെ ഇരുന്നു. അവളുടെ കൌതുകമുള്ള കണ്ണുകളിൽ നിന്ന് അശ്രുബിന്ദുക്കൾ വീണു തുടങ്ങിയത് അവൾ അറിഞ്ഞിട്ടെ ഇല്ല. ഈ സമയത്തു പാൎവ്വതീഭായി അവിടെ വന്നു. പിന്നെ എന്തായി എന്നു വായനക്കാർ മനസ്സിലാക്കീട്ടുണ്ടായിരിക്കണം.

---

## രണ്ടാം അദ്ധ്യായം

### ആശ.

ക്ഷോഭം ഒരു പ്രാവശ്യം തലയിൽ കയറിയാൽ, പിന്നെ അതിന്നുവേണ്ടി ചികിത്സചെയ്യുന്നതു തീരെ നിരർത്ഥമാണെന്നു സംശയമില്ല. തന്റെ അമ്മ പറയുന്നതെല്ലാം രമ ശ്രദ്ധയോടെ കേൾക്കും; അതുപ്രകാരം നടക്കുമെന്ന് ഉറപ്പായി പ്രതിജ്ഞയും ചെയ്യും; എന്നാൽ കുറച്ചു സമയത്തിന്നുള്ളിൽ അവളുടെ നിശ്ചയമെല്ലാം തെറ്റി, അവൾ ദുഃഖഗ്രസ്തയായിത്തീരും. പതുക്കെ ഒഴുകുന്ന ചെറുനദിക്കു വേറെ ഒരു മാർഗ്ഗം കീറിയുണ്ടാക്കി, അതിനെ തിരിച്ചു കൊണ്ടുപോകുവാൻ ഒരു സമയം സാധിച്ചു എന്നു വരും. എന്നാൽ അത്യന്തം വേഗത്തിൽ ഒഴുകുന്നതായ വലിയ പുഴയുടെ ഒഴുക്ക് ആരെങ്കിലും എളുപ്പത്തിൽ തിരിച്ചു വിടുന്നതാണെങ്കിൽ, അതു നിശ്ചയമായും അസാദ്ധ്യമല്ലയോ? രമയുടെ ഹൃദയം വേറെ ഒരു യോഗ്യനായ വരനിൽ ചെന്നുചേരുന്ന കാര്യത്തിൽ സാമർത്ഥ്യത്തോടെ ശ്രമിച്ചിരുന്നുവെങ്കിൽ, പക്ഷേ അങ്ങിനെ ആകുവാനും തരമുണ്ടായിരുന്നു. എന്നാൽ പാർവ്വതിഭായി അപ്രകാരം യാതൊന്നും പ്രവൃത്തിക്കാതെ, രമയുടെ മനസ്സിൽ നിന്ന് ഈ വിഷയം തന്നെ തീരെ ദൂരീകരിപ്പാൻ നോക്കി. ആ യത്നം അശേഷം നിഷ്ഫലമായെന്നു പ്രത്യേകം പറയേണമൊ? നദിയുടെ ഒഴുക്കു മാററുവാൻ ആർക്കു സാധിക്കും?

എങ്ങിനെ ആശ്വസിപ്പിച്ചിട്ടും മകളുടെ മനസ്സു മാറുന്ന മാതിരി ഇല്ലെന്ന് എപ്പോൾ പാർവ്വതിഭായിക്കു സ്പഷ്ടമായി മനസ്സിലായോ, അപ്പോൾ അവളും, 'ശരി. ശരി! പെണ്ണിന്ന് അവനെത്തന്നെ വിവാഹം ചെയ്വാൻ പൂർണ്ണാഗ്രഹം ഉണ്ടെങ്കിൽ ഞാനും അതുപ്രകാരം നടക്കുവാൻ തക്കവണ്ണം ശ്രമിക്കേണ്ടതാണ്. ഇതൊക്കെ ഒന്നോ രണ്ടോ നാഴികനേരത്തെ

കളുള്ള ഗോഷ്ഠിയല്ല, ഇത് ജന്മം മുഴുവനും ഉള്ള ബന്ധമാണ്; വെറുതെ നിബ്ബന്ധിക്കുന്നതു നിമിത്തം വലുതായ അനത്ഥങ്ങൾ ഉണ്ടാകാതിരിക്കയില്ല' എന്നു നിശ്ചയിച്ചു. ഇങ്ങിനെ നല്ലവണ്ണം നിശ്ചയിച്ച് ഉറച്ചുംകൊണ്ട്, അവൾ തന്റെ സഹോദരനോടും തന്റെ ഈ അഭിപ്രായം സ്വകാൎയ്യമായി അറിയിച്ചു. അയാൾക്കും സഹോദരിയുടെ വാക്കു ഹിതമെന്നു തോന്നി. 'കുറഞ്ഞാൽ പത്തുപന്ത്രണ്ടു ദിവസവും കൂടി ക്ഷമിക്കൂ. ഇത്രയും ദിവസം കഴിഞ്ഞതുപോലെ ഇനിയും പത്തുപന്ത്രണ്ടു ദിവസം കഴിഞ്ഞാൽ അത്ര വലിയ ഒരു തെറ്റും വരാനില്ല. ഒരെഴുത്തെഴുതി യജ്ഞേശ്വരഭട്ടൻ പറയുന്നതെന്തെന്നു മനസ്സിലാക്കുക' എന്ന് അയാൾ പറഞ്ഞു.

'ജ്യേഷ്ഠാ! നിങ്ങൾ അങ്ങിനെ പറയുന്നതാണെങ്കിൽ, ഞാൻ പത്തുപന്ത്രണ്ടു ദിവസവുംകൂടി കാത്തിരിക്കാം. എന്നാൽ കാത്തിരിക്കട്ടെ, അതിൽപിന്നെ ഒരു നാഴിക പോലും ഞാൻ വെറുതെ ഇരിക്കുന്നതല്ല. നിങ്ങൾ എഴുത്ത് എഴുതുന്നുണ്ടെങ്കിൽ എഴുതുവിൻ, അല്ലാത്തപക്ഷം ഇഷ്ടംപോലെ ചെയ്യിൻ. വരുന്ന അക്ഷയതൃതീയദിവസം നല്ല ദിവസമാണ്, മംഗലകരമാണ്. ആ ദിവസമെങ്കിലും നമ്മുടെ രമയുടെ വിവാഹം കഴിയാഞ്ഞാൽ, അതിൽപിന്നെ എന്റെ ഇഷ്ടംപോലെ ഞാൻ പ്രവൃത്തിക്കും' എന്നു പാൎവ്വതിഭായി മറുപടി പറഞ്ഞു.

'ഇത്ര ദിവസം എങ്ങിനെ ക്ഷമിച്ചുവൊ അങ്ങിനെ തന്നെ ഇനിയും കുറച്ചു ദിവസം ക്ഷമിക്കൂ. മേലിൽ ഈശ്വരേച്ഛ എങ്ങിനെയൊ അങ്ങിനെ നടക്കും. ഞാൻ ഇന്നുതന്നെ അയാൾക്ക് എഴുത്തെഴുതും; പത്തുപന്ത്രണ്ടു ദിവസത്തിനകം എഴുത്തിന്നു മറുപടി വന്നെ കഴിയുകയുള്ളൂ' എന്നു വിഷ്ണുവന്ദനൻ പറഞ്ഞു.

മാധവനെ ഒന്നാമതായി കണ്ടതിൽപിന്നെ രമയുടെ ഹൃദയത്തിന്റെ സ്ഥിതി എങ്ങിനെ ആയിരുന്നുവൊ അങ്ങി

ന്നെതന്നെ ആയിരുന്നു എല്ലാ സംഗതികൊണ്ടും മാധവ
ന്റെ മനസ്സിന്റെ സ്ഥിതിയും. അവന്നു് ഇടവിടാതെ രമയു
ടെ ധ്യാനം. എന്നാൽ അവളെ ലഭിക്കുവാൻ ആഗ്രഹിക്കുന്ന
തു നിഷ്ഫലമാണെന്നു് അവൻ ശരിയാംവണ്ണം മനസ്സിലാക്കി
യിരുന്നു. തനിക്കാണെങ്കിൽ വീടും ഇല്ല, മുഖ്യമായി അച്ഛന
മ്മമാരും ഉണ്ടായിരുന്നില്ല, വല്ലവരുടെ ആശ്രയമാണെങ്കിൽ
അതും ഇല്ല; തീരെ ദാരിദ്ര്യം. ഇപ്രകാരം ആധാരമില്ലാതെ
കഷ്ടപ്പെടുന്ന മനുഷ്യന്നു്, ആരെങ്കിലും പെണ്ണിനെ കൊടുക്കു
മോ? ആ സുന്ദരിയായ രമയേപ്പോലെ രൂപലാവണ്യത്തോടു
കൂടിയവളും സുശീലയും നല്ല വിദ്യാഭ്യാസമുണ്ടായവളും ആയ
കന്യകയെ കിട്ടുന്നതു അസംഭവ്യം തന്നെ എന്നു പിന്നെയും
പിന്നെയുംമനസ്സിൽ വിചാരിച്ചു് അവൻ നിരാശപ്പെട്ടു. 'ആ
ശ്ചര്യം! ധനത്തിന്റെ കുറവു് ഒന്നുകൊണ്ടു മാത്രമല്ലേ ഇന്നു്
എന്റെ മനോരഥം സാധിക്കാതിരിക്കേണ്ടുന്നതു്? എത്ര മൂഢ
ന്മ ഒരു വാചകമെങ്കിലും ശരിയായി സംസാരിക്കുവാൻ ക
ഴിയാതിരിക്കുന്നുവോ, ആൎക്കു് എള്ളോളം ബുദ്ധിയില്ലയോ, ഇ
ങ്ങിനെയുള്ളവൎക്കു് പിതൃാൎജ്ജിതസ്വത്തുള്ളതായ ഒരു കാരണം
നിമിത്തം അധികം യോഗ്യത ഉണ്ടാകേണമോ? ഇത്ര വിദ്യാ
ഭ്യാസം ഉണ്ടായവനും ഇത്ര ബുദ്ധിയുള്ളവനും ഇത്ര ഉത്സാഹ
ശീലനും ആയിട്ടും എന്നെ നിസ്സാരനായി കാണേണമോ?
പിന്നെ ആ മൂഢന്മാരെ എന്നെക്കാൾ ശ്രേഷ്ഠന്മാരായി വി
ചാരിക്കേണമോ? സൃഷ്ടികൎത്താവേ! ഇതു നിന്റെ എന്തൊ
രു പക്ഷഭേദമാണു്! ഇതെന്തൊരു ഭയങ്കരമായ അനീതിയാ
ണു്! ആ ഹാ! എത്ര ചണ്ഡാലന്മാർ നാനാപ്രകാരത്തിലും
ഘോരകൎമ്മങ്ങൾ ചെയ്തു്, അസംഖ്യം ജനങ്ങളുടെ കഴുത്തു്
അറുത്തുംകൊണ്ടു, കേവലം പാപകൎമ്മങ്ങളാൽ ദ്രവ്യം സ
മ്പാദിക്കുന്നുവോ, ആർ സദാകാലവും പരഹിംസ, പരനി
ന്ദ, പരദ്രോഹം, പരദാരസേവ മുതലായ ദുഷ്കൎമ്മങ്ങളിൽ നി
മഗ്നന്മാരായിരിക്കുന്നുവോ, അപ്രകാരമുള്ള പാപകൎമ്മങ്ങൾ

ടെ വെച്ചു തന്റെ സ്വന്തചെവികൊണ്ട് "രമ, അവളെ മാധവനു വിവാഹം കഴിച്ചുകൊടുക്കേണമെന്നു പിടുത്തം പിടിച്ചിരിക്കുന്നു; അവളുടെ അമ്മയുടെ ആഗ്രഹവും അങ്ങിനെ തന്നെ" എന്നുള്ള വർത്തമാനം കേട്ടു. ഈ വർത്തമാനം കേട്ട ക്ഷണത്തിൽ മാധവന്റെ ഹൃദയത്തിന്റെ സ്ഥിതി എങ്ങിനെ ആയിത്തീൎന്നു എന്നു വൎണ്ണിക്കുവാൻ അസാദ്ധ്യം. കുറച്ചു സമയത്തോളം അവൻ ഭ്രാന്തനെപ്പോലെ ആയി. ജാരാഗ്നി തനിയെത്തന്നെ കെട്ടുപോകുന്നുണ്ടായിരുന്നു; ഇപ്പോൾ ഈ വർത്തമാനം വായുസ്വരൂപമായിത്തീൎന്നു, ആ അഗ്നിയെ ജ്വലിപ്പിക്കുവാൻ തുടങ്ങി. ഇതിനുമുമ്പു മാധവൻ വിനായകരായന്റെ വീട്ടിൽ ദിവസത്തിൽ ഒരു പ്രാവശ്യം മാത്രം വരുന്നുണ്ടായിരുന്നു; ഇതിൽപിന്നെ അവൻ ദിവസം മൂന്നും നാലും പ്രാവശ്യം വരുവാൻ തുടങ്ങി. പിന്നെപ്പിന്നെ മാധവൻ കൂടക്കൂടെ എന്തിനു വന്നുകൊണ്ടിരിക്കുന്നെന്ന് അവന്റെ സഹോദരിക്കു മനസ്സിലായി; പിന്നെ ഇതിന്റെ അന്ത്യം നന്നായിരിക്കുകയില്ലെന്ന് അവൾക്കു മനസ്സിലായിരുന്നു. അവൻ തന്റെ വീട്ടിൽ അത്ര പ്രാവശ്യം വരുന്നത് അവൾക്കു ഹിതമായില്ല. എങ്കിലും ലജ്ജകൊണ്ട് അവൾക്ക് അപ്രകാരം സ്പഷ്ടമായി പറയുവാൻ മനസ്സ് വന്നില്ല. ഇതു മാത്രമല്ല അവളുടെ ഭൎത്താവു നേത്രരോഗം നിമിത്തം ദുഃഖിതനായി, ദിവസം മുഴുവനും വീട്ടിൽ തന്നെ കിടക്കുന്നുണ്ടായിരുന്നു, അയാളെക്കൊണ്ട് ഒന്നും ചെയ്യാൻ കഴിഞ്ഞിരുന്നില്ല; ഈ കാരണത്താൽ ഏതെങ്കിലും ഒരാൾ അയാളുടെ അടുക്കെ ഇരുന്നു സംസാരിച്ചുകൊണ്ടിരുന്നാൽ അയാൾക്കു വളരെ സന്തോഷമുണ്ടാകുന്നുണ്ടായിരുന്നു; അപ്പോൾ അയാളുടെ സമയം സൌഖ്യമായി കഴിയുന്നുണ്ടായിരുന്നു. ഈ ഒരു സംഗതികൊണ്ടു തന്റെ അനുജൻ വരുവാൻ പാടില്ലെന്നു വിരോധിക്കുവാൻ, കാശീബായിയുടെ മനസ്സു സമ്മതിച്ചില്ല.

ക്രമേണ മാധവന്റെ സ്ഥിതിയാകട്ടെ, ങ്കിയ ദിവസം

ചെല്ലുംതോറും ദുസ്സഹമായിത്തീരുവാൻ തുടങ്ങി. ദിവസം മുഴുവനും രമയുടെ ധ്യാനം തന്നെ! ഇതിൽപിന്നെ പഠിപ്പിന്റെ കാര്യവും ഓർമ്മയില്ലാതായി, ആഹാരത്തിന്നു രുചിയും ഇല്ലാതായി. അവൻ കോളേജ് റെസിഡൻസിയിലായിരുന്നു താമസിച്ചിരുന്നതെന്നു സത്യം തന്നെ; എന്നാൽ 'എന്തൊരുപായം ചെയ്യട്ടെ? ഞാൻ ജ്യേഷ്ഠത്തിയുടെ ഭർത്താവിന്റെ വീട്ടിലേക്കു പോകട്ടെ?' എന്നിങ്ങിനെയുള്ള ആഗ്രഹം അവന്റെ മനസ്സിൽ ബലമായിട്ടുണ്ടായിരുന്നു. വിനായകരായന്റെ വീട്ടിൽനിന്നു മടങ്ങി വരുവാൻ മാത്രം അവന്നു കാലു വന്നില്ല. പലപ്പോഴും പാർവ്വതീഭായി കാശീഭായിയുടെ വീട്ടിൽ വരിക പതിവായിരുന്നു; മാധവനെ അവൾ അപ്പോൾ കണ്ടെങ്കിൽ 'നീ നല്ലവണ്ണം പഠിക്കു, ദൈവം നിന്റെ മനോരഥം സാധിപ്പിക്കും,' എന്നു പറഞ്ഞുംകൊണ്ട് അവന്റെ ഉത്സാഹം വർദ്ധിപ്പിച്ചുകൊണ്ടിരുന്നു.

---

## മൂന്നാം അദ്ധ്യായം.

### നിരാശ.

വിഷ്ണുവന്തൻ തന്റെ സഹോദരിയുടെ ഭർത്താവിന്ന് എഴുതിയ എഴുത്തിന്നു മറുവടി വരുവാൻ പത്തു ദിവസം വേണ്ടിവന്നു. 'ഇനിയും ഒരു മാസം വെറുതെ ഇരിക്കു, നല്ല ഒരു ബന്ധുത്വം കണ്ടെത്തീട്ടുണ്ട്. കാര്യം നിശ്ചയിച്ച ജാഗ്രതയായി മണവാളനോടുകൂടെ ബോമ്പായിൽ വരുന്നുണ്ട്,' എന്നു യജ്ഞേശ്വരഭട്ടൻ എഴുത്തിൽ എഴുതിയിരുന്നു.

എഴുത്തിലെ താല്പര്യം വിഷ്ണുവന്തൻ തന്റെ സഹോദരിയെ അറിയിച്ചു. അതുകേട്ട പാർവ്വതീഭായിക്ക് എത്രയോ വ്യസനമുണ്ടായി. തന്റെ അച്ഛൻ, തന്നെ ഏതൊരു പ്രകാ

രം കുഴിയിൽ തള്ളിവിട്ടിരിക്കുന്നുവൊ, അപ്രകാരം തന്നെ തന്റെ ഏകപുത്രിയുടെ അവസ്ഥയും ആയിത്തീരുമെന്ന് അവൾക്ക ഭയം തോന്നി. ഈ വക ആലോചനകൾ അവളുടെ മനസ്സിൽ വന്ന്, അവൾ എത്രയോ വ്യസനിച്ചു. ഇതുമാത്രമല്ല മാധവനും അവൾ കൂടക്കൂടെ ധൈൎയ്യം കൊടുത്തിരുന്നു. ഇപ്പോൾ അവനോട് എന്തു പറയേണമെന്നുകൂടി നിശ്ചയമില്ലാതെ അവൾക്ക വലുതായ പരിഭ്രമം ഉണ്ടായി.

ഒന്നാമതായി അവൾ മാധവന്റെ സഹോദരിയെ സ്വകാൎയ്യമായി കണ്ട് എഴുത്തിലെ വൎത്തമാനം പറഞ്ഞു പിന്നെ അവളെ നല്ലവണ്ണം സമാധാനിപ്പിച്ചു. തന്റെ സഹോദരനു രമയെ നിശ്ചയമായും വിവാഹം കഴിക്കാമെന്നു ധാരാളമായി ഉത്സാഹമുണ്ടായിരുന്നു. പിന്നെ അതു ഹേതുവായി അവൾക്ക വളരെ ഉല്ലാസം തോന്നിയിരുന്നു. ഈ വൎത്തമാനം കേട്ട് അതെല്ലാം പെട്ടെന്നു നശിച്ച് അവൾ നിരാശപ്പെട്ടു. സഹോദരനോട് ഈ വൎത്തമാനം പറയുവാൻ അവൾക്ക ധൈൎയ്യമുണ്ടായിരുന്നില്ല.

എഴുത്തിന്നു മറുവടി ഇന്നു വരേണ്ടതായിരുന്നു. ഇന്നു വരാത്ത പക്ഷം, രമയെ നിശ്ചയമായും തനിക്ക വിവാഹം ചെയ്യാമെന്ന അത്യാഗ്രഹത്തോടെ മറുവടിയിലെ താല്പൎയ്യം അറിയുവാൻ മാധവൻ വിനായകരായന്റെ വീട്ടിൽ ഇന്നു കുറെ നേരത്തെ തന്നെ വന്നിരുന്നു. തെരുവീഥിയിൽ കൂടി വരുമ്പോൾ ഈ വിചാരമല്ലാതെ അവന്റെ മനസ്സിൽ വേറെ യാതൊന്നും ഉണ്ടായിരുന്നില്ല. വീട്ടിന്റെ വാതിലിന്ന് ഉടമ്പു ഇട്ടിരുന്നു. അവൻ സഹോദരിയെ വിളിച്ചു. അവൾ വന്നു വാതിൽ തുറന്നു. സഹോദരനെ കണ്ട ഉടനെ അവളുടെ മുഖത്തിന്റെ പ്രസാദം കുറഞ്ഞു; എന്നാൽ ഈ സമയം മാധവന്റെ അന്തഃകരണമെല്ലാം രമാമയമായിരുന്നതിനാൽ വേറെ യാതൊരു ശൂന്യതയും തോന്നുവാൻ ഇടയുണ്ടായിരുന്നില്ല. ഇങ്ങിനെ ആയതുകൊണ്ടു സഹോദരിയുടെ വാടിയ

മുഖത്തിന്റെ നേരെ അവന്റെ ദൃഷ്ടി പോയതേ ഇല്ല. അഥവാ ഒരു സമയം ദൃഷ്ടി ചെന്നിട്ടുണ്ടായിരുന്നുവെങ്കിലും, അവന്ന് അതിനെപ്പററി യാതൊന്നും വിശേഷിച്ചു തോന്നിയില്ല. പതിവുപോലെ അവൻ സഹോദരിയുടെ ഭർത്താവിന്റെ സമീപം പോയി ഇരുന്നു, ഈ കാര്യത്തെപ്പററി എന്തെങ്കിലും കുറച്ചു വർത്തമാനം അറിയാമെന്ന അത്യാഗ്രഹം നിമിത്തം ശ്രദ്ധയോടെ ചെവി കൊടുക്കുവാൻ തുടങ്ങി; എന്നാൽ എത്ര സമയം ചെന്നിട്ടും ആരുടെ വായിൽ നിന്നും ഒരു ശബ്ദവും പുറപ്പെട്ടില്ല. മാധവന്റെ ഹൃദയം വിറച്ചുതുടങ്ങി. സഹോദരിയുടെ ഭർത്താവു വല്ലതും സംസാരിച്ചാൽ, അതിൽ അധികഅക്ഷരവും അവൻ കേൾക്കാതായി. അയാൾ മാധവനോട് എന്തെങ്കിലും ചോദിച്ചു മറുവടിക്കു പ്രതീക്ഷിച്ചുകൊണ്ടിരിക്കും; എന്നാൽ മാധവൻ ചോദ്യം തന്നെ കേൾക്കാതെ പോയാൽ എന്ത് ഉത്തരമാണ് പറയുന്നത്? അത്ര അത്യാവശ്യമായാൽ, 'ശരി, പിന്നെ എന്തായി?' എന്നു ചോദിക്കും; ചില പ്രാവശ്യം 'അതെ' എന്നു പറയുന്നതിന്നു പകരം 'അല്ല' എന്നും, 'അല്ല' എന്നു പറയേണ്ടദിക്കിൽ 'അതെ, ശരി തന്നെ,' എന്നും തോന്നിയതുപോലെ പറഞ്ഞു.

മാധവന്റെ മനസ്സിലുള്ള അന്ധാളിപ്പ് അവന്റെ ജ്യേഷ്ഠത്തിയുടെ ഭർത്താവു മനസ്സിലാക്കി വളരെ ആശ്ചര്യപ്പെട്ടുവെങ്കിലും, അയാൾക്ക് ഇതിന്റെ സ്വകാര്യസംഗതി നല്ലവണ്ണം മനസ്സിലാകാതിരുന്നില്ല. കുറച്ചു കഴിഞ്ഞപ്പോൾ ഇരുട്ടായി, വീട്ടിൽ വിളക്കു വെച്ചു. വിളക്കിന്റെ പ്രകാശത്തിൽ എല്ലാവരും ചിന്താപാരവശ്യത്തോടെ ഇരിക്കുന്നെന്നും പതിവുപോലെ ആരും തന്നോടു സംസാരിക്കുന്നില്ലെന്നും മാധവന്നു മനസ്സിലായി. അവന്റെ ഹൃദയം അധികം ഇളകി. മനസ്സിന്നു സ്വാസ്ഥതയില്ലാതായി. അവൻ എഴുനീററു താൻ ഇപ്പോൾ വീട്ടിലേക്കു പോകുന്നെന്നു ജ്യേഷ്ഠത്തിയുടെ ഭർത്താവോടു പറഞ്ഞു.

'ശരി, പോകൂ. നേരം അതിക്രമിച്ചു.' എന്നു വിനായകരായൻ പറഞ്ഞു.

മാധവൻ വാതിൽ കടന്നു പുറത്തു പോകുമ്പോൾ എന്തൊ സംഗതിവശാൽ ഓൎമ്മവന്നതുപോലെ മുഖഭാവം നടിച്ചു വിനായകരായൻ മാധവനെ വിളിച്ചു—'ശരി, മാധവാ, നിന്നോടൊന്നു പറയുവാനുണ്ടായിരുന്നു' എന്നു പറഞ്ഞു.

ഇതു കേട്ട ഉടനെ മാധവന്റെ ഹൃദയത്തിൽ പെട്ടെന്നു പരിഭ്രമം നിറഞ്ഞു. അവൻ ക്ഷണത്തിൽ താഴെ ഇരുന്നു. സ്വേദംകൊണ്ടു ശരീരം മുഴുവൻ ആവൃതമായി. കുറച്ചു നേരത്തോളം അനങ്ങാതിരുന്നു, പിന്നെ 'എന്തു പറഞ്ഞു? എന്താണുള്ളതെന്നു വെച്ചാൽ അതു പറയുവിൻ,' എന്നു പറഞ്ഞു.

'അപ്പാ! രമയെ നിനക്കു വിവാഹം കഴിച്ചു തരാമെന്നുണ്ടായിരുന്നു. എന്നാൽ അതിന്നു പ്രതിബന്ധം സംഭവിച്ചിരിക്കുന്നു. അങ്ങിനെ നടക്കുന്നതുപോലെ എനിക്കു തോന്നുന്നില്ല' എന്നു വിനായകരായൻ പറഞ്ഞു.

'ഇപ്രകാരം നിങ്ങൾ എന്തൊരു സംഗതികൊണ്ടാണ് പറയുന്നത്?' എന്നു മാധവൻ ചോദിച്ചു.

'പാൎവ്വതീഭായി ഈ വൎത്തമാനമെല്ലാം ഒരു സ്ത്രീ മുഖാന്തരം പറഞ്ഞയച്ചിരിക്കുന്നു. അവൾക്കു മനസ്സിൽ എത്രയോ മുഷിച്ചലുണ്ട്. അതുകൊണ്ടു തന്നെയാണ് അവൾതന്നെ വരാതെ, തന്നെ അയച്ചതെന്നു ആ സ്ത്രീ പറഞ്ഞു.'

ഈ വൎത്തമാനം കേട്ട ഉടനെ മാധവൻ കല്ലുകൊണ്ടുണ്ടാക്കിയ വിഗ്രഹംപോലെ അനക്കമില്ലാതായി. കുറച്ചു സമയം കഴിഞ്ഞശേഷം 'ഇങ്ങിനെ ആകുവാൻ എന്തു കാരണം?' എന്നു ചോദിച്ചു.

'താൻ ഭൎത്താവിനെ നിശ്ചയിച്ചിരിക്കുന്നെന്നും, വേഗം അയാളെ കൂട്ടി വരുന്നുണ്ടെന്നും, പാൎവ്വതീഭായിയുടെ ഭൎത്താവിന്റെ എഴുത്തു വന്നിരിക്കുന്നു,' എന്നു വിനായകരായൻ പറഞ്ഞു.

ഈ വർത്തമാനം നിമിത്തം മാധവന്റെ കാലുകൾ മുറിഞ്ഞതുപോലെ ആയി. അവൻ അതിന്റെ ശേഷം യാതൊന്നും സംസാരിക്കാതെ കുറച്ചു കഴിഞ്ഞപ്പോൾ വിനായകരായന്റെ സമ്മതം വാങ്ങി താൻ താമസിച്ചിരുന്ന സ്ഥലത്തേക്കു പോയി. അന്നു രാത്രി അവൻ എങ്ങിനെ കഴിച്ചുവെന്നു വായനക്കാരായ നിങ്ങൾതന്നെ ആലോചിച്ചുനോക്കുവിൻ. പിറ്റെ ദിവസം രാവിലെ അവൻ വായിക്കുവാനായി പുസ്തകം കയ്യിൽ പിടിച്ചു. എന്തു ചെയ്തിട്ടും പഠിപ്പിൽ അവന്റെ ശ്രദ്ധ പോയില്ല. ഇങ്ങിനെ ആയതിനാൽ കുറച്ചു ദിവസത്തേക്കെങ്കിലും സ്ഥലം മാറി താമസിക്കുവാൻ അവൻ നിശ്ചയിച്ചു. തന്റെ സാമാനങ്ങളും പുസ്തകങ്ങളും ഒരു ട്രങ്കിൽ നിറച്ചു പന്ത്രണ്ടുമണിക്കു പുറപ്പെടുന്ന തീബോട്ടിൽ കയറി, തന്റെ സ്വന്തരാജ്യമായ രത്നഗിരിക്കു യാത്ര പുറപ്പെട്ടു. ബോട്ടിൽ നിന്നു എത്രത്തോളം ബോമ്പായി നഗരം കണ്ടുവൊ അത്രവരെ അവൻ എങ്ങിനെയായിട്ടും ധൈര്യപ്പെട്ടു. എന്നാൽ ബോമ്പായി നഗരം കണ്ണിൽനിന്നു മറഞ്ഞ ഉടനെ അവൻ കണ്ണിന്നുനേരെ ഉറുമാലു പിടിച്ചുംകൊണ്ട് ഒരേ പ്രകാരത്തിൽ കണ്ണുനീരു വാർത്തുതുടങ്ങി. വഴിക്കുവഴിയായി ദീർഘശ്വാസം കഴിച്ചുംകൊണ്ട് മനസ്സിൽ വളരെ ദുഃഖിച്ചു. 'വിദ്യാസമ്പത്തേക്കാൾ ഇന്നു ധനസമ്പത്താണൊ മഹിമ ഏറിയത്? ഹാ ദൈവമെ!' എന്ന് ഈ ഇച്ഛാഭംഗം നിമിത്തം അവൻ ഏററവും വ്യാകുലചിത്തനായി. അവന്റെ മുഖം നിസ്തേജസ്സമായി. അവന്നു ലോകം മുഴുവൻ ശൂന്യമായി തോന്നിത്തുടങ്ങി.

# നാലാം അദ്ധ്യായം.

---

## നിശ്ചയം.

---

ആശ്രയവൃക്ഷം മുറിഞ്ഞാൽ ആശ്രിതവല്ലിയുടെ അവസ്ഥ എങ്ങിനെ ആയിത്തീരുന്നുവൊ അതുപോലെ മാധവന്റെ ഗമനവാൎത്ത നിമിത്തം സാധു രമയുടെ ഹൃദയത്തിന്റെ അവസ്ഥയും ആയിത്തീൎന്നു. മാധവനും അവൾക്കും പ്രത്യക്ഷദൎശനമാകട്ടെ സംഭാഷണമാകട്ടെ ഉണ്ടായിട്ടില്ലെങ്കിലും, അവൻ ഇന്ന് അന്യദേശത്തേക്കു പുറപ്പെട്ടുപോയി; അവനും തനിക്കും വിപ്രലംഭമായെന്നു വിചാരിച്ചു രമയുടെ ഹൃദയത്തിലുണ്ടായിരുന്ന ആനന്ദം തീരെ നഷ്ടമായി. അവൾക്കു വീടും മററും, അന്നപാനവും, വസ്ത്രാഭരണവും, വിഷത്തിന്നു തുല്യമായി തോന്നി. ഒന്നിലും ശ്രദ്ധ ചെന്നില്ല. അവൾ നല്ല പഠിപ്പുണ്ടായിരുന്നവളും ഉദാരതയുള്ളവളും ആലോചനശക്തിയുള്ളവളും ആയിരുന്നു. ക്രൂരനായ തന്റെ അച്ഛൻ ധനകാംക്ഷ നിമിത്തം നിശ്ചയമായും തന്നെ ഏതെങ്കിലും ഒരു അജാഗളസ്തനതുല്യനും മൂഢനും ദ്രവ്യസ്ഥനും ആയ വൃദ്ധന്റെ കഴുത്തിന്നു കെട്ടി തന്റെ ജന്മം കെടുക്കുവാൻ ഒട്ടുംതന്നെ മേലും കീഴും നോക്കുകയില്ലെന്നു അവൾ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു; അതിന്നുശേഷം തന്റെ കാലം മുഴുവൻ ദുസ്സഹമായ ദുഃഖത്തോടെ കഴിക്കേണ്ടി വരുമെന്നുള്ള ചിന്ത അവളുടെ മനസ്സിൽ ഉണ്ടായി. അവളുടെ ഹൃദയം അനേകസ്ഥലത്തും വിദാരിതമായിത്തീൎന്നു. തീരെ നിരാശപ്പെട്ട് അവൾ 'മാധവനേപ്പോലെയുള്ള രൂപഗുണമുള്ളവനും വിദ്യയുള്ളവനും സുശീലനും ആയ ഭൎത്താവിനെ എനിക്കു ജഗദീശ്വരൻ എന്റെ തലയിൽ എഴുതിയതേ ഇല്ല,' എന്നു പറയും. എത്രയോ ആലോചനചെയ്തു, പലവിധത്തിലും മനസ്സിനെ സമാധാനിപ്പിക്കുവാൻ പ്രയത്നിച്ചു. എന്നാൽ എ

ല്ലാം നിഷ്ഫലം! ഒന്നുരണ്ടു ദിവസത്തിനകത്ത് അവളുടെ മുഖാംബുജത്തിന്റെ തേജസ്സ് ഇല്ലാതായി. കപോലങ്ങളുടെ രക്തവർണ്ണം പൊയ്പ്പോയി, അവ വിശദവർണ്ണമായി തുടങ്ങി; അവൾക്ക് ഉന്മേഷം വളരെ കുറഞ്ഞു.

മകളുടെ ഈ അവസ്ഥ കണ്ടു പാർവ്വതീഭായി വളരെ ദുഃഖിച്ചു. എന്നാൽ സാധുവിന്ന് എന്തു ചെയ്വാൻ കഴിയും? മകളുടെ ദുഃഖപരിഹാരം എളുപ്പമായ പ്രവൃത്തി ആയിരുന്നില്ല. തന്റെ ഏകപുത്രി നല്ലതായ വീട്ടിൽ ചെന്നു കയറേണമെന്ന് അവൾക്ക് ആഗ്രഹമുണ്ടായിരുന്നു ഭർത്താവിനെ കണക്കാക്കാതെ മകളെ നല്ലൊരിടത്തു കൊടുക്കുന്ന കാര്യത്തെ സംബന്ധിച്ച് അവളുടെ മനസ്സിൽ എത്രയോ കുണ്ഠിതമുണ്ടായിരുന്നു. എങ്കിലും താൻ എന്തെങ്കിലും പ്രവൃത്തിച്ച് അതിന്റെ ഭവിഷ്യത്തു വേറെ ഒന്നായിത്തീർന്നാൽ ലോകത്തിൽ താൻ നിന്ദക്കു പാത്രമായിത്തീരും. ജനങ്ങളെല്ലാം ഛീ! എന്നു പറയും, ശകാരിക്കും, വേണ്ടുംപോലെ സംസാരിക്കും, എവിടേയും മുഖം ഉയർത്തുവാൻ സ്ഥലം ബാക്കി ഉണ്ടാകുന്നതല്ല, എന്നിങ്ങിനെ അപവാദത്തെ ഭയപ്പെട്ട് അവൾ വല്ലാതെ അന്ധാളിച്ചു ബുദ്ധി ക്ഷയിച്ചതുപോലെ ആയിത്തീർന്നു. വാസ്തവം പറയുന്നതാണെങ്കിൽ രമയേക്കാൾ ഇവളായിരുന്നു ചിന്താഹേതുവായി അധികം പരിഭ്രമിച്ചത്. മകൾ ചിന്താഗ്നിയിൽ ദഹിക്കപ്പെട്ടവളായി ദിവസം ചെല്ലുംതോറും ശരീരം അധികമധികം ക്ഷീണിക്കുന്നതു കണ്ട്, ആ മാതാവിന്റെ അന്തഃകരണം അഴിഞ്ഞു തുടങ്ങി. എങ്കിലും മേലിൽ എന്തു പ്രവൃത്തിക്കേണമെന്ന് അവളുടെ മനസ്സിൽ തോന്നിയതേ ഇല്ല.

അമ്മയും മകളും ഈശ്വരനിൽ സർവ്വവിശ്വാസവും ഇട്ടുംകൊണ്ടു ദിവസം ഓരോന്നായി വളരെ പ്രയാസപ്പെട്ടു കഴിച്ചുകൊണ്ടിരുന്നു. ചൈത്രമാസം കഴിഞ്ഞു, വൈശാഖവും അവസാനിച്ചു; എന്നിട്ടും യജ്ഞേശ്വരഭട്ടന്റെ വിവരം ഇല്ല!

ജ്യേഷ്ഠമാസത്തിലെ പൌൎണ്ണമാസിയും വന്നു. വീടുകളിലെല്ലാം ആൽവൃക്ഷത്തിന്റെ ചുവട്ടിൽ വെച്ചു സാവിത്രീപൂജ കഴിക്കുന്ന കോലാഹലം ഉണ്ടായി. ഈ സൌഭാഗ്യദായകവും എത്രയും ശുഭവും ആയ വ്രതം നിമിത്തം മാനിനീസമൂഹമെല്ലാം ആനന്ദത്തിൽ മുങ്ങിയിരിക്കുന്നു. പുതുതായി വിവാഹം കഴിഞ്ഞവരുടെ ആനന്ദമാണെങ്കിലോ, അതിന്നു് ഇന്നു പാരമേ ഇല്ല. എവിടെ നോക്കിയാലും ഉത്സാഹപൂൎവ്വം ഇന്നു പൂജ കഴിച്ചുകൊണ്ടിരുന്ന നവോഢമാരെ അവിടവിടെ കാണാമായിരുന്നു. അവരവരുടെ ഭൎത്താക്കന്മാരെ കുറിച്ചു മനസ്സിൽ മംഗലകരമായ അഭിലാഷം വെച്ചുംകൊണ്ടു് അവയെല്ലാം സാധിക്കേണമെന്ന പ്രാൎത്ഥനയോടെ ലലനാസമൂഹമെല്ലാം ഇന്നു് അതിശയിക്കത്തക്ക മനോഭാവത്തോടും, ആനന്ദത്തോടും, വടസാവിത്രി ഉത്സവം കഴിക്കുന്നുണ്ടായിരുന്നു. എട്ടും പത്തും വയസ്സു പ്രായമുള്ള പെൺകുട്ടികളും കൂടി ഇന്നത്തെ ഈ ശുഭകാൎയ്യത്തിൽ നിമഗ്നരായിരിക്കുന്നു. ഇപ്രകാരം ഈ മംഗലദിവസം വീടുകളെല്ലാം സന്തോഷകരമായി കാണപ്പെട്ടു. എന്നാൽ ആശ്ചൎയ്യം! രമ ഒരുത്തിയുടെ ദുഃഖം മാത്രം ഇന്നു ദ്വിഗുണീഭവിച്ചു. 'അമ്മ പറയും പോലെ മാധവനു വൈശാഖത്തിൽ തന്നെ വിവാഹം കഴിച്ചു കൊടുത്തിരുന്നുവെങ്കിൽ തനിക്കും ഇന്നത്തെ ആനന്ദത്തിൽ പങ്കു കൊള്ളാമായിരുന്നു. തനിക്കും വേണ്ടപ്പെട്ട സംഭാരത്തോടെ ദേവിയായ സാവിത്രിയെ പൂജിക്കാമായിരുന്നു. പ്രാണനാഥനായ മാധവനും തനിക്കും ഒരു കാലത്തും വിപ്രയോഗമുണ്ടാകരുതെന്നു ഹൃദയപൂൎവ്വം പ്രാൎത്ഥിക്കാമായിരുന്നു.' ഇങ്ങിനെയുള്ള വിചാരങ്ങൾ മനസ്സിൽ വന്നു് ആ സാധുവിന്റെ ഹൃദയം തീരെ ശൂന്യമായി. അവളെ ദുഃഖസാഗരത്തിലെ തരംഗങ്ങൾ വഴിക്കുവഴിയായി പീഡിപ്പിച്ചു തുടങ്ങി. അവൾ ഏകയായി തന്റെ മുറിയിൽ ഇരുന്നു ദൈവത്തെ ധ്യാനിക്കുവാൻ തുടങ്ങി. പിന്നെ ഈശ്വരനെ ഏകായനിയായി ഇപ്രകാരം

പ്രാൎത്ഥിച്ചു:—ഹേ താതാ! എന്നെ ജനിപ്പിച്ചിരിക്കുന്ന അച്ഛനാണെങ്കിലൊ എന്റെ നേരെ കൎക്കശനായിരിക്കുന്നു. എന്റെ അമ്മയും എന്നിൽ ദയ തോന്നുന്നില്ല. ഭഗവാനേ! നീയും ദീനനായ എന്റെ നേരെ കോപിച്ചിരിക്കുന്നുവോ? ഹേ ദയാനിധേ!

## ചതുഷ്പദീപഞ്ചകം.

"ജയ ജയ ശ്രീരമാധവ! നളിനനേത്രാ!
ജയ ഘോരസംസാര സാഗര വഹിത്രാ!
ജയ ധേനുവ്രജപാല! സുകുമാരഗാത്രാ!
ജയ വിശ്വനാഥ! ഹരി! വസുദേവപുത്രാ!

ജയ വിഘ്നനാശ! ഭുജഗാന്തക! മുകുന്ദ!
ജയ ഭക്തഹൃത്കഞ്ജരവി! ചിദാനന്ദ!
ജയ ധൂൎത്തവിപിന ദാവാഗ്നിസ്വരൂപാ!
ജയ പരമപൂരുഷ! സദ്ഗുരു! ധൂതപാപാ!

ജയ വിപന്നത്രാണ! സകലജനപാലാ!
ജയ നിരംജനദേവ! ദിവ്യവനമാലാ!
ജയ ദേവ ദേവേശ! ഭുവനൈകരാജാ!
ജയ നിരാകാര! നിൎമ്മല! നിത്യതേജാ!
ജയ മൌനി ക്രതുപാവനചണ ധീരബാലാ!
ജയ ശിലാത്മകസതീ ശാപഹരലീലാ!
ജയ ജനകജാരമണ! രവികുലോല്ലാസാ!
ജയ കീശനായകപ്രിയ! മന്ദഹാസാ!
ജയ വൈനതേയാങ്ക! നവമേഘവൎണ്ണാ!
ജയ ശരണജനകാമനാസ്തോമപൂൎണ്ണാ!
ജയ നിശമതതിവിദാരത! രഘുകുലോദ്ദാമാ!
ജയ ധൎമ്മസംസ്ഥാപനാചാൎയ്യ! രാമ!"

ഇപ്രകാരം പിന്നേയും പിന്നേയും ദൈവത്തെ പ്രാൎത്ഥിച്ചും ദൈവകാരുണ്യത്തിന്ന് അപേക്ഷിച്ചും രമ ദുഃഖത്തോടെ ഇരിക്കുമ്പോൾ ആകസ്മികമായി പാൎവ്വതീഭായി അവിടെ വന്നു. മകളുടെ അപ്പോഴത്തെ വ്യസനകരമായ അവസ്ഥ കണ്ടു ഉടനെത്തന്നെ അവളുടെ നെഞ്ഞു പിളൎന്നു. മകളുടെ നിരാശ്രിതസ്ഥിതി ഇപ്പോൾ അവൾ കണ്ണുകൊണ്ട് കണ്ട് അവൾക്കു സഹിക്കുവാൻ പാടില്ലാതായി. 'നമുക്കാണെങ്കിൽ നക്ഷത്രതുല്യയായ ഏകപുത്രി. നല്ലവണ്ണം വിദ്യാഭ്യാസം ഉണ്ടായ ഒരുത്തി, അറിവുള്ളവൾ, ഞാൻ എന്റെ ഭൎത്താവു ജീവിച്ചിരിക്കുന്നുണ്ടെങ്കിലും വൈധവ്യദശയിലെ ദുഃഖം അനുഭവിച്ചുകൊണ്ടിരിക്കെ, എന്റെ സുകുമാരിയും പ്രിയപുത്രിയും ആയ ഏക സന്താനത്തിന്റെ ക്ഷേമത്തെപ്പററി ശ്രദ്ധ വെച്ച് അവൾക്കു ഞാൻ സൌഖ്യമുണ്ടാക്കിത്തീൎക്കാഞ്ഞാൽ എന്റെ ജന്മംകൊണ്ട് എന്തു ഫലമാണ്?' എന്ന് അവൾ മനസ്സിൽ വിചാരിച്ച് അപ്പോൾതന്നെ, 'വരുന്നതു വരട്ടെ, മകളുടെ വിവാഹം ഇപ്പോൾതന്നെ കഴിപ്പിക്കും,' എന്ന് ഉറപ്പായി നിശ്ചയിച്ചു. ഈ നിശ്ചയത്തോടെ എഴുനീററു സഹോദരന്റെ മുറിയിലേക്കു ചെന്ന് അയാളെക്കൊണ്ട് ഒരെഴുത്ത് ഉടനെ മാധവന്ന് ഇപ്രകാരം എഴുതിച്ചു. എന്തെന്നാൽ "രമയെ നിങ്ങൾക്കു വിവാഹം കഴിപ്പിച്ചു തരുവാൻ ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നു. നിങ്ങൾ പുറപ്പെട്ടു വരേണ്ടുന്ന താമസം മാത്രമേ ഉള്ളൂ. ഇനി രമയുടെ ഗുരുജനങ്ങൾ രതിപതിയെപ്പോലെ സുന്ദരനും, ബൃഹസ്പതിയെപ്പോലെ ബുദ്ധിമാനും ആയ വരനെ കൊണ്ടുവന്നാലും, ഞാൻ എന്റെ പ്രിയപുത്രിയെ അയാൾക്കു കൊടുക്കുന്നതല്ല; രമ ഇപ്പോൾ എല്ലാംകൊണ്ടും നിങ്ങൾക്കുള്ളവളാണെന്നു നിശ്ചയമായും മനസ്സിലാക്കുവിൻ. ഇങ്ങട്ടു വരുവാൻ ജാഗ്രതയാക്കുവിൻ. ഈ കാൎയ്യത്തിൽ ജനങ്ങളെക്കൊണ്ട് എത്രയോ ബുദ്ധിമുട്ടിന്ന് അവകാശമുണ്ട്; എന്നാലും ഭയപ്പെടുകയില്ല. ധൈൎയ്യത്തോടെ

ഈ കാൎയ്യത്തിൽ നെഞ്ഞു കൊടുക്കും. ഞാൻ ചെയ്ത നിശ്ചയ
ത്തിന്ന് അണുപോലും വ്യത്യാസം വരുത്തുന്നതല്ല"!!

അവരവരുടെ സന്താനങ്ങൾക്കു ക്ഷേമമുണ്ടാകത്തക്കവ
ണ്ണം ദിവസംപ്രതി യത്നിച്ചു കൊണ്ടിരിക്കുന്നതും, ഏതൊന്നു
കൊണ്ട് അവരുടെ ജീവകാലം സൌഖ്യമായി കഴിക്കാമൊ,
അങ്ങിനെയുള്ള മാൎഗ്ഗത്തിൽ കൂടി അവർ പോകുവാൻ തക്ക
വണ്ണം നിമിഷംപ്രതി ശ്രമിച്ചുകൊണ്ടിരിക്കുന്നതും മാതാപി
താക്കന്മാരുടെ മുഖ്യമുറയാണ്. എന്നാൽ ഇതു മനസ്സിലാക്കു
ന്നവർ എത്രയുണ്ട്? എത്രയോ ജനങ്ങൾ വലിയ കുഡുംബ
മെന്നു വിചാരിച്ചും, എത്രയോ പേർ ദുരാലോചന നിമി
ത്തം ചെയ്ത വാഗ്ദത്തത്തിന്നായും, എത്രയോ ആളുകൾ സം
ഭാവ്യതയുള്ള സംബന്ധമെന്ന് ആലോചിച്ചും, ഇനിയും എ
ത്രയോ ജനങ്ങൾ കേവലം ലുബ്ധ് കൊണ്ടും, പിന്നെയും അ
സംഖ്യം ആളുകൾ അന്യന്മാർ അവരെ വലിയവരായി കരു
തേണമെന്ന് ഉദ്ദേശിച്ചും, തങ്ങളുടെ കുട്ടികളുടേയും കുഞ്ഞു
ങ്ങളുടേയും ജന്മം സ്വന്തകൈകൊണ്ടു തന്നെ നാശമാക്കി
ത്തീൎത്തു, അവരുടെ സൌഖ്യത്തിൽ വിഷം കലക്കുവാൻ സ
ന്നദ്ധരായിരിക്കുന്നു. അധമന്മാരായ എത്രയോ കശാപ്പുകാർ
തങ്ങളുടെ സ്വന്ത ഉദരപൂരണത്തിന്നായി തങ്ങളുടെമക്കളുടെ
കഴുത്തു സ്വഹസ്തേന കരകരെ മുറിക്കുവാൻ ലേശംപോലും
മേലും കീഴും നോക്കുന്നില്ല. ആഹാരത്തിന്നു നിവൃത്തിയില്ലാ
തെ കഷ്ടപ്പെടുന്ന കൎഷകനും കൂടി, തന്റെ കന്നുകളെ കശാ
പ്പുകാരന്നു കൊടുക്കുവാൻ ഒരുങ്ങുന്നില്ല. എന്നാൽ ഈ ഉപല
ഹൃദയന്മാരായ മാതാപിതാക്കന്മാർ ശിശുപ്രായത്തിലെ വാ
ത്സല്യപ്പെട്ടു കൌതുകത്തോടെ ലാളിച്ചും സംരക്ഷണ ചെയ്തും
വളൎത്തിയ തങ്ങളുടെ വയറ്റിൽ ജനിച്ച കുട്ടികളെ നിഷൂദനം
ചെയ്വാൻ ഒട്ടുംതന്നെ മടിക്കുന്നില്ല. അവരുടെ പൊട്ടിയ ക
ണ്ണുകൾക്ക് ഇതിൽ യാതൊന്നും തെറ്റായി കാണുന്നില്ല
യോ? ശിവ! ശിവ! എമ്പതു വയസ്സുള്ള വൃദ്ധന്ന് അവന്റെ

പൌത്രിയാകുവാൻ മാത്രം പ്രായമുള്ള പത്തു വയസ്സുള്ള ഏതെങ്കിലും ഒരു കോമളബാലികയേയും, വിദ്യയും വിനയവും ഉള്ള കന്യകക്ക് ഏതെങ്കിലും ഒരു മൂഢനേയും, അത്യന്തം വിനയശീലനും വിദ്വാനും ആയവന്ന് ഔദാൎയ്യവും ദയയും ഇല്ലാത്ത ഏതെങ്കിലും ഒരുത്തിയേയും, നക്ഷത്രതുല്യനായ തരുണന്ന് ഏതെങ്കിലും ഒരു ദുൎഗ്ഗന്ധിയായ കുബ്ജയേയും, കൊടുത്ത് ഇപ്രകാരം അസംഖ്യം വിവാഹങ്ങൾ നടന്നുവരുന്നില്ലയോ? ഇതിനെപ്പറ്റി വെറുതെ ആലോചിച്ചാൽ മതി, നെഞ്ഞു പൊട്ടും! കേവലം തങ്ങളുടെ കുക്ഷിദേവതയെ പൂജിക്കുവാനൊ അല്ലാത്ത പക്ഷം വേണ്ടാത്ത വലിപ്പം നടിക്കുവാനൊ, ആർ കണ്ണ് അടച്ച് അസമീക്ഷ്യകാരികളായി തങ്ങളുടെ സന്താനങ്ങളുടെ ജന്മം പാഴാക്കിത്തീൎക്കുന്നുവൊ, അവരെ ഈ ലോകത്തിലെ രാക്ഷസന്മാരായി വിചാരിക്കേണ്ടതല്ലയോ?

---

## അഞ്ചാം അദ്ധ്യായം.

### വൃദ്ധനായ മണവാളൻ.

ഈ ദിവസങ്ങളിൽ യജ്ഞേശ്വരഭട്ടൻ, മകൾക്കു യോഗ്യനായ വരനെ എപ്പോൾ ലഭിക്കുമെന്ന ആലോചന നിമിത്തം, വലിയ പരിഭ്രമത്തിലായിരുന്നു. താൻ ഇല്ലാതെ മകളുടെ വിവാഹം കഴിപ്പിക്കുവാൻ പാടില്ലെന്നു സ്യാലന്നു ഖണ്ഡിതമായും സ്പഷ്ടമായും എഴുതിയിരുന്നുവെങ്കിലും താൻ വേഗം പോയില്ലെങ്കിൽ അവിടെയുള്ളവർ, തന്നെ അന്വേഷിക്കാതെ അവിടുന്നു തന്നെ വിവാഹാടിയന്തരം നടത്തും. പിന്നീട താൻ മൂക്കിന്നു വിരലു വെച്ചുംകൊണ്ട് ഇരിക്കുവാൻ ഇടയാകുമെന്ന വിചാരം നിമിത്തം അയാളുടെ മനസ്സിന്നു

സ്വസ്ഥതയില്ലാതായി. രണ്ടുമൂന്നു വിവാഹതല്പരന്മാർ വന്നു,
എന്നാൽ പണത്തിന്റെ കാൎയ്യത്തിൽ ഭട്ടരും അവരും യോ
ജിച്ചില്ല. ഭട്ടന്നു റൊക്കം മൂവ്വായിരം വേണ്ടിയിരുന്നു, അതിൽ
ഒരു കാൽ പൈസ്സയെങ്കിലും കുറക്കുവാൻ അയാൾ സമ്മതി
ച്ചില്ല. ഇപ്പോൾ അങ്ങിനെയുള്ള ദ്രവ്യസ്ഥന്മാരായ ആളുകൾ
വരുന്നില്ല! ജ്യേഷ്ഠമാസത്തിൽ പതിനഞ്ചു ദിവസം കഴിഞ്ഞു;
എന്നിട്ടും യാതൊരു തീൎപ്പും ആയിട്ടില്ല. 'ഇന്നുവരെക്കും താ
ങ്കളെ കാത്തുകൊണ്ടിരുന്നുവല്ലൊ. ഇനിയും താങ്കളുടെ വൎത്ത
മാനം ഒന്നും ഇല്ല. ആയതിനാൽ ചിരംജിവി രമയുടെ വി
വാഹത്തെപ്പററി ഇവിടെ തന്നെ ഞങ്ങൾ നിശ്ചയം ചെയ്തി
ട്ടുണ്ട്. ഇപ്പോൾ താങ്കൾ വരേണ്ടുന്ന താമസം മാത്രമേ ഉ
ള്ളു. ദിവസം അടുത്തു. പെൺകുട്ടിയെ ഇനി മേലിലും ഇ
പ്പോഴത്തെപ്പോലെ വിടുന്നതു യോഗ്യതയല്ല. ആയതിനാൽ
ഈ എഴുത്തു കണ്ടു ഉടനെ താങ്കൾ പുറപ്പെട്ടു വരണം; ഇ
നി ഇതുമാതിരി ആളെ ലഭിക്കുന്നതല്ല', എന്നിങ്ങിനെ സ്യാ
ലന്റെ എഴുത്തു വീണ്ടും വന്നു.

ഈ എഴുത്തു നിമിത്തം ഭട്ടന്റെ മനസ്സിൽ കലശലാ
യി ഭയം ഉണ്ടായി. ഇത്രയും ദിവസം ഭദ്രമായി സൂക്ഷിച്ചു
കൊണ്ടിരുന്ന കൊള്ള ഇപ്പോൾ കയ്യിൽ നിന്നു സത്യമായും
പൊയ്പോകുന്നല്ലൊ! രണ്ടായിരം ഉറുപ്പിക തരുന്ന സ്ത്രീസേവ
കന്മാരിൽ ഏതെങ്കിലും ഒരുത്തനെ സ്വീകരിച്ചാൽ മതിയെ
ന്ന് ഇപ്പോൾ അയാൾക്കു തോന്നി. അയാൾ തന്റെ ദുരാ
ഗ്രഹത്തെപ്പററി ശകാരിക്കുവാൻ തുടങ്ങി. പിന്നെ സ്യാലന്ന്
ഉടനെ എഴുത്ത് എഴുതി, എന്തെന്നാൽ:—'എന്നെ സംബ
ന്ധിച്ച കാൎയ്യത്തിൽ നിങ്ങൾ ഏൎപ്പെടേണമെന്നില്ല. എന്റെ
മകളും ജീവിച്ചിരിക്കുന്നുണ്ട്, ഞാനും ജീവിച്ചിരിക്കുന്നുണ്ട്, മ
നസ്സിലായോ? ഇവിടെ ഞാൻ വരനെ നിശ്ചയിച്ചിരിക്കുന്നു,
എട്ടുപത്തു ദിവസത്തിന്നുള്ളിൽ അവിടെ വന്നു ചേരും. ജന
ങ്ങൾ നിങ്ങളെപ്പററി പരിഹസിക്കുന്നെങ്കിൽ, മകളെ ഉട

നെ ഇങ്ങട്ട് അയക്കുവിൻ.’ ഇപ്രകാരം എഴുത്ത് എന്തൊ എഴുതി കഴിഞ്ഞു, എന്നാൽ ഇനി ചെയ്യേണ്ടതെന്താണ്? ഭട്ടൻ വലിയ അന്ധാളിപ്പിലായി. എന്നാൽ യജ്ഞേശ്വരഭട്ടന്നു ദൈവാധീനം നല്ലവണ്ണം ഉണ്ടായിരുന്നു. അയാളുടെ ഇതുവരെക്കും ഉള്ള സ്ഥിതി ആലോചിച്ചാൽ ഇങ്ങിനെ പറയുന്നതിന്നു തടസ്ഥമില്ല. അയാളുടെ അയൽഗ്രാമത്തിൽ അണ്ണാസാഹേബ് ഇനാംദാർ എന്നു പേരായി വലിയ ഐശ്വര്യവാനായ ഒരു ഗൃഹസ്ഥൻ ഉണ്ടായിരുന്നു. അണ്ണാസാഹേബിന്ന് ഇതുവരെ നാലു പ്രാവശ്യം വിവാഹം കഴിഞ്ഞിരുന്നുവെങ്കിലും, സാധുവിന്നു സന്താനം ഉണ്ടായിട്ട ഇല്ല. ആ നാലു ഭാര്യമാരുടേയും കൂടെ നിർഭാഗ്യവാനായ ഇനാംദാരന്ന് അധികദിവസം ഇരിക്കുവാൻ സാധിച്ചില്ല. നാലാമത്തെ ഭാര്യ മരിച്ചിട്ട വളരെ ദിവസമായിട്ടില്ല. ‘ഇത്ര അളവില്ലാത്ത ദ്രവ്യം എങ്ങും കാണാതായി പോകേണമൊ’ എന്ന് അണ്ണാസാഹേബ് അഹോരാത്രം ചിന്തിച്ചുകൊണ്ടിരുന്നു. അയാൾക്ക പ്രായം അത്രയൊന്നും അധികമായിട്ടും ഇല്ല. ഷഷ്ടിപൂർത്തി അടിയന്തരം കഴിഞ്ഞു വെറും നാലു കൊല്ലമെ ആയിട്ടുള്ളൂ. അറുപതു കഴിഞ്ഞാൽ ബുദ്ധിക്ക ഭ്രമം ഉണ്ടാകുമെന്നു ജനങ്ങൾ പറയുമെങ്കിലും നമ്മുടെ അണ്ണാസാഹേബിന്റെ സ്ഥിതി അങ്ങിനെ അല്ലായിരുന്നു. ദൈവകല്പിതമുണ്ടായാൽ തനിക്ക് ഇനി മേലിലും സന്താനമുണ്ടാകുവാൻ അസാദ്ധ്യമല്ലെന്ന് അയാൾക്ക് ഇപ്പോഴും തോന്നുന്നുണ്ടായിരുന്നു. ഇതിനെ ബലപ്പെടുത്തുവാൻ തന്റെ ചുറ്റും ആഹാരത്തിന്റെ ആവശ്യത്തിന്നു മാത്രം ബന്ധുത്വം നടിക്കുന്നവർ! തുപ്പിയ തുപ്പലു നിലത്തു വീഴാതെ പൂജിച്ചുകൊണ്ടിരിക്കുന്ന അസംഖ്യം ജനങ്ങൾ! പാടുന്നതിന്നു ശരിയായി താളം പിടിക്കുവാൻ തയ്യാറുള്ളവരുടെ സമൂഹം! പിന്നെ എന്തു പറയുവാനാണ്? അണ്ണാസാഹേബ് ഇനിയും ഒരു പ്രാവശ്യം തന്റെ ഭാഗ്യം പരീക്ഷിക്കേണമെന്നു തീർച്ചയാക്കി. അയാളുടെ ആശ്രിതമ

ണ്ഡലത്തിൽ പെട്ടവർ ദിവസംപ്രതി ഈ വിഷയത്തെപ്പററി
ത്തന്നെ സംസാരിക്കുവാൻ തുടങ്ങി. ദിവസേന എന്തെങ്കിലും
ഒരുത്തൻെറ മകളെപ്പററി യജമാനൻെറ മുമ്പാകെ വെച്ച്
സ്തുതി തുടങ്ങി. ഇപ്രകാരം യജമാനൻ വലഞ്ഞു. തനിക്ക്
ഇനിയും അത്രയൊന്നും വാൎദ്ധക്യമായിട്ടില്ല, പൂൎണ്ണയൌവനം
തന്നെയാണെന്ന് അയാൾക്കു തോന്നിത്തുടങ്ങി. 'ശരി, ശ
രി അണ്ണാസാഹേബെ! ഇതിലെന്താണ് ഉള്ളത്? അതാ
ആ നാനാസാഹേബ് ജഹഗീൎദാർ, എഴുപത്തേഴ വയസ്സായ
ആൾ, വിവാഹം കഴിച്ചു. അതിൽപിന്നെ അയാൾക്കു മൂന്നു
മക്കളും ഉണ്ടായിട്ടില്ലേ? എന്നാൽ താങ്കളുടെ വയസ്സ്'—ഹാഃ
ഹാഃ ഹാഃ' എന്നിങ്ങിനെ തിപ്പാഭട്ടൻ പറയും. ഈ പ്രകാര
ത്തിൽ യജമാനനെ കുളത്തിലിറക്കുന്ന ആ കൎമ്മവൃത്തിക്കാ
രായ ആശ്രിതന്മാരുടെ സ്തുതി വൎദ്ധിച്ചുകൊണ്ടു വന്നു. ഇത്ര
യായപ്പോൾ തൻെറ പ്രായം കണക്കു കൂട്ടിയതിൽ എന്തോ
വലിയ തെററു വന്നിരിക്കുവാൻ ഇടയുണ്ടെന്നു നമ്മുടെ അ
ണ്ണാസാഹേബിന്നും അഭിപ്രായം ഉണ്ടായിത്തുടങ്ങി. അത്
അങ്ങിനെ ഇരിക്കട്ടെ?

യജ്ഞേശപാരഭട്ടൻെറ പ്രാണസ്നേഹിതനായ ഹരിഭട്ടശാ
സ്ത്രി എന്നു പേരായ ആളും ഈ ഇനാമദാരൻെറ ആശ്രിത
ന്മാരിൽ ഒരാളായിരുന്നു. രണ്ടുപേരും ചേൎന്ന് എന്തോ ഗൂ
ഢാലോചന ചെയ്ത് അതേദിവസം ശാസ്ത്രി, യജ്ഞേശപാരഭ
ട്ടൻെറ മകളുടെ വിവരം യജമാനൻെറ ചെവിട്ടിൽ ആക്കി.
ശീഘ്രം എല്ലാവരും ഈ സംഗതിയേപ്പററി അനുമോദിച്ചു.
അണ്ണാസാഹേബ് പെൺകുട്ടിയുടെ സൌന്ദൎയ്യവൎണ്ണനയാൽ
മോഹിതനായിത്തീൎന്നു. പ്രത്യേകിച്ച് അവൾ പതിനഞ്ചു വ
യസ്സു മാത്രമായവളും, നല്ല പുഷ്ടിയുള്ളവളും, യാതൊരു രോ
ഗവും ഇല്ലാത്തവളും ആണെന്നുള്ള സംഗതി അയാളുടെ മ
നസ്സിന്നു നല്ല തൃപ്തിയായി. എത്ര ചിലവായാലും തരക്കേടി
ല്ല. ഈ പെൺകുട്ടിയെ തന്നെ വിവാഹം കഴിക്കേണ്ടതാണെ

ന്ന് അയാൾ ദൃഢമായി നിശ്ചയിച്ചു. എല്ലാം ഏപ്പാടും ചെയ്യാനുള്ള ഭാരം ഹരിഭട്ടനെ നിർബ്ബന്ധിച്ച് അയാളുടെ തലയിലിട്ടു. പിന്നീട് എന്തു പറയുവാനാണ്? ശാസ്ത്രിയുടെ ആനന്ദത്തിന്ന് അളവില്ലാതായി. ശരി, രണ്ടു പൈസ്സ കിട്ടുന്ന അവസരമല്ലയോ! ആക്കാണ് സന്തോഷമാകാത്തത്? അയാൾ പിറെറ ദിവസം യജ്ഞേശഭട്ടനെ കണ്ടു മുഴുവൻ വർത്തമാനവും അയാളോടു പറഞ്ഞു. അവിടവിടെ താൻ ചെയ്യേണ്ടുന്ന പ്രവൃത്തിയുടെ സാമത്ഥ്യത്തെപ്പററി വേണ്ടുംവണ്ണം വർണ്ണിച്ചു എന്നു നാം പ്രത്യേകം പറയേണമോ? രണ്ടുപക്ഷം കുറച്ചു സമയത്തോളം വാദം നടന്നതിൽപിന്നെ യജ്ഞേശഭട്ടൻെറ ഇച്ഛാനുസാരമായി റൊക്കം മൂവ്വായിരം ഉറുപ്പികക്കു തൻെറ പതിനഞ്ച് വയസ്സുള്ള സൌന്ദര്യവതിയായ പുത്രി രമക്ക് അറുപതിനാലു വയസ്സുള്ളതായ വൃദ്ധൻ അണ്ണാസാഹേബിനെ വരനായി നിശ്ചയം കഴിഞ്ഞു. മണവാളൻ വിവാഹത്തിന്നു ബോമ്പായിലേക്കു വരാമെന്നു സമ്മതിച്ചു. യജ്ഞേശഭട്ടൻ വിസ്തരിച്ച് ഒരെഴുത്ത് എഴുതി തൻെറ സ്യാലനായ വിഷ്ണുവന്തന്ന് അയച്ചു. എന്നാൽ മണവാളൻെറ വയസ്സിനെ സംബന്ധിച്ചു യാതൊന്നും എഴുതിയില്ല. താൻ ഏതുദിവസം അവിടെ എത്തുമെന്ന് ആ എഴുത്തിൽ എഴുതിയിരുന്നു.

വിവാഹത്തിന്നു പുറപ്പെടുന്നതിന്നു മുമ്പു വായനക്കാൎക്ക് അണ്ണാസാഹേബിൻെറ പരിചയം കുറച്ച് ഉണ്ടാക്കിത്തരുവാൻ നമുക്കു താല്പയ്യമുണ്ട്. അയാളുടെ വയസ്സിനെപ്പററി ആദ്യംതന്നെ നാം പറഞ്ഞുവല്ലൊ. എങ്കിലും അറുപത്തുനാലിൽ അയാളുടെ വയസ്സ് ഒട്ടും അധികമായിട്ടില്ലെന്നു വീണ്ടും ഖണ്ഡിതമായി നാം പറയുന്നു. ശരീരപ്രകൃതി കുറച്ചു നെടുപ്പം കൂടിയതായതിനാലും കുറച്ചു കാലമായി പ്രായാധിക്യത്താൽ ഉണ്ടായ ബലഹീനതയാലും അയാളുടെ ആകെട്ട് അല്പം വളഞ്ഞതുപോലെ കാണുന്നുണ്ടായിരുന്നു. അ

ത്തുകൊണ്ട് അയാൾക്ക നേരെ നില്ക്കുവാനും കഴിഞ്ഞിരുന്നില്ല. അണ്ണാസാഹേബിന്നു ശരീരസൌഖ്യം മുമ്പുതന്നെ നല്ലവണ്ണം ഇല്ലാതിരിക്കെ ഇപ്പോൾ അറുപത്തിനാലാം വയസ്സിൽ ഒട്ടുംതന്നെ ഇല്ലാത്തതിനെപ്പററി എന്താണ് ചോദിക്കുവാനുള്ളത്? അയാളുടെ ശരീരത്തിൽ ഒരു നെന്മണിത്തൂക്കംപോലും ആമിഷം ബാക്കിയില്ലാതിരുന്നതിനാൽ അസ്ഥികളെല്ലാം എണ്ണുവാൻ കഴിഞ്ഞിരുന്നു. ശിരസ്സിലെ രോമം എപ്പോഴൊ കൊഴിഞ്ഞു പോയിരുന്നതിനാൽ തലയിൽ മുഴുവനും കഷണ്ടി ആയിരുന്നു ബാക്കി ഉണ്ടായിരുന്ന കുറച്ചു രോമം വൈരാഗ്യം നടിച്ചുംകൊണ്ടു സർവ്വാംഗത്തിന്നും ഭസ്മാർച്ചന ചെയ്തുകൊണ്ടിരുന്നു. കണ്ണുകൾ രണ്ടും കുണ്ടുകഴിഞ്ഞ് അവയുടെ കാഴ്ച കുറഞ്ഞിരുന്നു. കണ്ണ് ഉള്ളിലേക്ക് ഉന്തി നിന്നിരുന്നതുകൊണ്ടു മുഖത്തിന്നു ഉണ്ടാകുന്ന വിരൂപത മറയ്ക്കുവാനൊ, അല്ല, വാർദ്ധക്യം നിമിത്തം നല്ലവണ്ണം കാഴ്ചയില്ലാഞ്ഞതുകൊണ്ടോ, എങ്ങിനെ ആയിട്ടും അണ്ണാസാഹേബ് എല്ലായ്പോഴും കണ്ണട വെച്ചുകൊണ്ടിരുന്നു വായിൽ ഒരു പല്ലുപോലും ഇല്ലാതിരുന്നതിനാൽ ഒന്നോടൊന്നു തൊട്ടുംകൊണ്ടായിരുന്നു ഗണ്ഡപ്രദേശങ്ങളുടെ സ്ഥിതി. ഇതിനാൽ മുഖത്തു മുഴുവനും ചുളിവുണ്ടായിരുന്നു. ശരി, ദൈവം കുറച്ചു ഭേദപ്പെടുത്തുവാൻ ഒരു മൂക്കു മാത്രം കൊമ്പുപോലെ ഉയർത്തി നിർത്തിയിരുന്നു; എന്നാൽ അതുംകൂടി ആ ദാരിദ്ര്യം പിടിച്ച നാസികാചൂർണ്ണം നിമിത്തം മഹാ സങ്കടത്തിന്നു പാത്രമായിരുന്നു. വേഗം വേഗം ചൂർണ്ണം മൂക്കിന്റെ ഉള്ളിൽ ഉന്തിനിറച്ചുകൊണ്ടിരുന്നതിനാൽ മൂക്കിന്റെ രണ്ടു ദ്വാരങ്ങളും 'അ' എന്നു തുറന്നപോലെ തോന്നി. അവയിൽനിന്ന് ഇടവിടാതെ ശ്ലേഷ്മം കട്ടകട്ടയായി ഇറങ്ങുന്നുണ്ടായിരുന്നു. വായിൽ നിന്നുള്ള ലാലപ്രവാഹത്തിന്നും തടസ്ഥമുണ്ടായിരുന്നില്ല. യജമാനന്റെ ശ്രദ്ധ കുറച്ചു തെററിയാൽ മതി, ഈ രണ്ടു പ്രവാഹങ്ങൾക്കും സംഗമമുണ്ടാകുവാൻ ഇടയുണ്ടായിരുന്നു. കഥയാണെങ്കിലൊ,

സാധു അണ്ണാസാഹേബിന്റെ മുതുക കടന്നുപിടിച്ചിരിക്കുന്നു. ആ ദുഷ്ടവ്യാധി അയാളെ ഒരു നിമിഷം പോലും വെറുതെ ഇരിക്കുവാൻ വിട്ടില്ല. അതിരിക്കട്ടെ, എല്ലാം കൂടി അണ്ണാസാഹേബിന്റെ രൂപലാവണ്യം കാണേണ്ടതായിരുന്നു. കല്ലിൽ ഇടിച്ച് ഉരുമ്മയാക്കിയ താംബൂലം വക്ത്രഗഹ്വരത്തിൽ നിറച്ച് ചവക്കുവാൻ തുടങ്ങിയാൽ, പിന്നെ ഉണ്ടാകുന്ന ആ അപൂർവ്വകാഴ്ചയെപ്പററി വർണ്ണിക്കുവാൻ അസാദ്ധ്യം. അണ്ണാസാഹേബിന്റെ ശരീരവർണ്ണം ഈ വക സംഗതികൾക്കു യോജിക്കത്തക്കവണ്ണം അസിതവർണ്ണമായിരുന്നു. സംക്ഷേപമായി പറയുന്നതായാൽ, അണ്ണാസാഹേബിന്റെ ശരീരം കാണ്മാൻ അത്യന്തം രസമായിരുന്നു.

ശരി! എന്നാൽ ഒരു കാര്യം ഈ അവസരത്തിൽ പറയുവാൻ ബാക്കിയായി. ഇപ്പോഴത്തെ കാലത്ത് ഈ കാര്യം കൊണ്ടുതന്നെയാണ് മനുഷ്യരുടെ യോഗ്യതായോഗ്യതയെല്ലാം നിർണ്ണയിച്ചു വരുന്നത്. അതെന്താണെന്നു പറയാമോ? അണ്ണാസാഹേബിന്റെ കൈവശം വേണ്ടുംവിധം ധനം ഉണ്ടായിരുന്നു. ഇങ്ങിനെ ഇരിക്കെ, അയാൾ എത്ര ബലഹീനനും, വൃദ്ധനും, മൂർഖനും, വിരൂപനും ആയാലെന്താണ്? യജ്ഞേശ്വരഭട്ടനെപ്പോലെയുള്ള നരാധമൻ അതു ഗണ്യമാക്കുമോ? ഒരിക്കൽ തന്റെ കാര്യം നിവൃത്തിയായാൽ പിന്നെ മകളുടെ കാര്യം എന്തും ആകട്ടെ! ഭാവിയെപ്പററിയുള്ള ആലോചന തന്റെ ധനതൃഷ്ണാഗ്രസ്തമായ തലയിൽ വരുന്നത് എവിടുന്ന്? ഇത്രമാത്രമല്ല മകളുടെ ഭാവിസുഖദുഃഖത്തെപ്പററി അന്വേഷണം ചെയ്യാനാണൊ അയാൾ അവളെ അത്ര പ്രായം ചെല്ലുന്നതുവരെ വെറുതെ വിട്ടത്? രാമ, രാമ! ആ സംഗതി പ്രസ്താവിക്കുകയേ വേണ്ട.

തന്റെ കാര്യഭാഗം സാധിച്ചുവെന്ന സന്തോഷത്താൽ മനസ്സു നിറഞ്ഞു യജ്ഞേശ്വരഭട്ടൻ ഈ യൌവനം കൊണ്ടു തിളങ്ങുന്ന ഭാവിജാമാതാവിനെ ഒന്നിച്ചു കൂട്ടിക്കൊണ്ട് അ

ത്യന്താ വേഗത്തിൽ ബോംബായിലേക്ക വരുവാൻ പുറപ്പെട്ട ജാമാതാവ് എന്തൊരുത്തനാണ്! സാധു! സുന്ദരാംഗിയായ തരുണിയുടെ ഐഹികസുഖം ചുട്ടു ഭസ്മമാക്കുവാൻ പുറപ്പെട്ട് മൎത്ത്യരൂപം ധരിച്ച അഗ്നി തന്നെയാണ് അയാൾ!

ഈ ഖലന്മാർ ബോംബായിലേക്ക പുറപ്പെട്ട വരുമ്പോൾ ഇവൎക്ക വഴിയിൽ ഇപ്പോൾ ഊക്കായിട്ടുള്ള പകൎച്ചപ്പനി പിടിപെട്ട് ഈ ദുഷ്ടന്മാരുടെ അവസാനം എന്തുകൊണ്ടു വരുന്നില്ല! ഏതു വണ്ടിയിൽ അവർ ഇരുന്നുവൊ ആ വണ്ടി മറിഞ്ഞുവീണ് ഈ ചണ്ഡാലന്മാൎക്ക മൃത്യു എന്തുകൊണ്ടു സംഭവിക്കുന്നില്ല! എന്നിങ്ങിനെയുള്ള ഭാവനകൾ നമ്മുടെ വായനക്കാരായ ബന്ധുഭഗിനികളുടെ ഇടയിൽ എത്രയോ പേൎക്കും ഉണ്ടാകാതിരിക്കയില്ല. എന്നാൽ പ്രിയവായനക്കാരെ! ഇപ്രകാരമുള്ള അശുഭമായ കാൎയ്യങ്ങൾ നിങ്ങൾക്ക തോന്നരുത്. ആർ സജ്ജനങ്ങളും, പരോപകാരികളും, ദയാശീലന്മാരും, ഗുണവാന്മാരും ആയിരിക്കുന്നുവൊ അവൎക്ക തന്നെയാണ് ഇതുമാതിരി രോഗങ്ങളുടെ ഉപദ്രവം ഉണ്ടാകുന്നതെന്നു നിങ്ങൾക്ക മനസ്സിലായിട്ടുതന്നെ ഉണ്ടായിരിക്കണം. ഇനി നിങ്ങളുടെ പ്ലെയിഗ് വരട്ടെ; അതിന്റെ അച്ഛൻ വരുന്നുണ്ടെങ്കിലും വരട്ടെ; യജ്ഞേശ്വരഭട്ടനെപ്പോലെയുള്ള നരാധമന്മാരുടെ രോമത്തിന്നുകൂടി വാട്ടം തട്ടുകയില്ല. ഈ കാൎയ്യത്തിൽ ഈശ്വരന്റെ അഭിപ്രായം എന്താണെന്നു ആൎക്കറിയാം? എങ്ങിനെ ആയിട്ടും ഈ വിശേഷവിധി സദാ സൎവ്വകാലവും അവിടവിടെ കണ്ടുവരുന്നു എന്നുമാത്രം സത്യംതന്നെ. അതിരിക്കട്ടെ, ശരിയായ സമയത്തു യജ്ഞേശ്വരഭട്ടനും അയാളുടെ ജാമാതാവും സൌഖ്യമായി ബോംബായിൽ വന്നു ചേൎന്നു.



## ആറാം അദ്ധ്യായം.

'ശംഭു! എന്താണ് എന്റെ യോഗം ഇത്ര ചീത്തയായത്?'

തന്റെ ഭാവിസഹധൎമ്മിണിയെ വിവാഹത്തിന്നുമുമ്പു തന്നെ ഒരു പ്രാവശ്യം സ്വന്ത കണ്ണുകൾകൊണ്ടു കാണേണമെന്നു അണ്ണാസാഹേബിന്നു കലശലായ ആഗ്രഹമുണ്ടായിരുന്നു. ബോമ്പായിൽ വന്നശേഷം യജ്ഞേശ്വരഭട്ടൻ ആ ആഗ്രഹം സാധിപ്പിച്ചു. സൌന്ദൎയ്യനിധിയായ രമയെ കണ്ട ക്ഷണത്തിൽ ആ വൃദ്ധനായ മുത്തച്ഛന്ന് എത്ര ആനന്ദമുണ്ടായിയെന്നു പറയുവാൻ പ്രയാസം! അതുമാതിരി രത്നത്തിന്നു മൂവായിരം ഉറുപ്പിക ഒട്ടും അധികമല്ലെന്നു അയാൾ മനസ്സിൽ വിചാരിച്ചുതുടങ്ങി. എന്നാൽ ഈ വാനരാകൃതിയുള്ളതായ വൃദ്ധജാമാതാവിനെ കണ്ട ഉടനെ ബോമ്പായിൽ ഉണ്ടായിരുന്ന പെണ്ണിന്റെ വീട്ടുകാരുടെ ശരീരം ഉഷ്ണിച്ചു പൊരിപോലെ ആയി. ദുഷ്ടനായ യജ്ഞേശ്വരഭട്ടൻ അധികരിച്ചുവന്നാൽ മുപ്പതു മുപ്പത്തഞ്ച് വയസ്സുള്ള ദ്വിതീയവിവാഹം കഴിക്കുന്ന ഒരാളെ കൂട്ടിക്കൊണ്ടുവരുമെന്നായിരുന്നു അവരുടെ ഊഹം. എന്നാൽ ഇന്നു കല്യാണഅടിയന്തരവും കഴിഞ്ഞു നാളെത്തന്നെ ചാവടിയന്തരവും കഴിക്കത്തക്ക ജീൎണ്ണമൎക്കടന്റെ കോന്തലക്കു രമയെപ്പോലെ സുലക്ഷണയായ മകളെ കെട്ടുവാൻ അയാൾ ഉദ്യുക്തനാകുമെന്ന ഈ ഭയാനകമായ ധാരണകൂടി അവരുടെ മനസ്സിൽ ഉണ്ടായിരുന്നില്ല.

വരന്റെ രൂപം കണ്ട ക്ഷണത്തിൽ രമയുടെ നെഞ്ഞു തുള്ളിത്തുടങ്ങി. അവളുടെ കരചരണങ്ങൾ അപ്പോൾതന്നെ മുറിഞ്ഞു പോയതുപോലെ ആയി. സൎവ്വാംഗവും ഭയത്താൽ വിറച്ചുതുടങ്ങി. ശരീരം മുഴുവനും അതിവേഗം വിയൎത്തു. വായിൽനിന്നു ശബ്ദം പുറപ്പെട്ടില്ല. ഒരു പാമ്പിനെ കണ്ടാൽ എങ്ങിനെ ഓടിപ്പോരുമോ അപ്രകാരം ആ കാളസൎപ്പമായ

അണ്ണാസാഹേബിനെ കണ്ടു ഉടനെ ആ സാധു പെൺകുട്ടി
പ്രസവവേദന വന്നതുപോലെ തന്റെ മുറിയിലേക്ക ഓടി
പ്പോയി. അവൾ ഉറക്കെ കരഞ്ഞു. ശിവ ശിവ! കേട്ടിരുന്നു
വെങ്കിൽ പാഷാണഹൃദയനായ മനുഷ്യനും കൂടി ശരീരത്തിൽ
രോമാഞ്ചം ഉണ്ടാകാതിരിക്കയില്ല! അവൾ വിങ്ങി വിങ്ങി ഇ
ട മുറിയാതെ കരഞ്ഞു തുടങ്ങി.

ചെറുപ്പത്തിൽ തന്നെ രമയുടെ സ്നേഹിതയായിരുന്ന
ഗംഗു എന്നു പേരായവൾ അത്യന്തം ഉത്സാഹത്തോടെ ത
ന്റെ ചങ്ങാതിയുടെ ഭർത്താവിനെ കാണ്മാൻ വന്നു. ഗംഗുവും
രമയും സമപ്രായക്കാരായിരുന്നു. രമയെപ്പോലെ അവൾ എ
ഴുതുവാനും വായിക്കുവാനും കുറച്ചു പഠിച്ചിരുന്നു. രണ്ടു വർഷം
മുമ്പ് അവൾക്ക് കല്യാണം കഴിഞ്ഞു ഭാഗ്യവശാൽ അനുരൂ
പനായ പതിയെ ലഭിച്ചതിനാൽ അവൾ വളരെ സൌഖ്യ
ത്തിൽ ഇരുന്നിരുന്നു. തന്റെ സ്നേഹിതക്കും തന്നെപ്പോലെ,
യോഗ്യനായ വരനെ സിദ്ധിക്കണമെന്നു അവൾക്ക അതി
യായ ആഗ്രഹം ഉണ്ടായിരുന്നു. അതുകൊണ്ടു തന്നെയാണ്
രമയുടെ അത്തൻ അവളുടെ ഭാവിയിലെ പ്രാണനാഥനെ കൂ
ട്ടിക്കൊണ്ടു വന്നിട്ടുണ്ടെന്ന വർത്തമാനം കേട്ട ഉടനെ അവൾ
അയാളെ കാണ്മാൻ അധികം ആകാംക്ഷയോടെ ഓടി ഓ
ടി വന്നിരുന്നത്. തന്റെ വിവാഹത്തിന്നു മുമ്പു, തന്നെ കാ
ണ്മാൻ വന്നപ്പോൾ രമ, തന്നെ പരിഹസിച്ചു എങ്ങിനെ ല
ജ്ജിപ്പിച്ചിരുന്നുവോ, അതെല്ലാം ഇന്ന് അവൾക്ക് ഓർമ്മ വ
ന്നു. ആ കണക്കെല്ലാം ഇന്നു തീർക്കം, രമയെ വേണ്ടുംവിധം
പരിഹസിച്ച് അവളെ അസഹ്യപ്പെടുത്തുമെന്നു മനസ്സിൽ
നിശ്ചയിച്ച് അവൾ വളരെ ആഹ്ലാദത്തോടെ വന്നിരുന്നു.
എന്നാൽ ആശ്ചര്യം! രമയുടെ അത്തന്റെ അടുക്കെ ഇരുന്നി
രുന്ന ആ ജീർണ്ണമക്കടനെ കണ്ട ക്ഷണത്തിൽ ഗംഗുവിന്റെ
ആനന്ദവും, പരിഹസിക്കുവാനുള്ള ഉത്സാഹവും പൊട്ടുന്നന
വെ പറന്നു പോയി. അവളുടെ മുഖത്തു കളിച്ചുകൊണ്ടിരുന്ന

പൂബുദ്ധി ഇല്ലാതായി. കണ്ണുകളിൽ വെള്ളം നിറഞ്ഞു. മുഖം വാടി. ദീൎഘശ്വാസം കഴിച്ചു പതുക്കെ പതുക്കെ കാലടി വെച്ചുംകൊണ്ടു അവൾ രമയുടെ മുറിയിലേക്കു വന്നു. ഗംഗ്ഗവിനെ കണ്ട ഉടനെ രമക്കു തടുക്കുവാൻ പാടില്ലാത്തവിധം കരച്ചൽ വന്നു. ഉടനെ തന്റെ സ്നേഹിതയുടെ കഴുത്തിൽകൈ വെച്ചുംകൊണ്ടു അവളും അതേപ്രകാരം വിലാപം തുടങ്ങി. ഗംഗ്ഗവും ശിലാപ്രതിമപോലെ സ്തംഭിച്ചുപോയി. സാധു! അവൾ രമയെ എന്തു പറഞ്ഞിട്ടാണ് സമാധാനിപ്പിക്കേണ്ടത്?

അല്പസമയം കഴിഞ്ഞ ശേഷം രമ തിരെ ദീനസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു. "ഗംഗ്ഗു! എന്താണ് എന്റെ യോഗം ഇത്ര ചീത്തയായത്? ഈ നിന്റെ ഭാഗ്യദോഷമുള്ള സ്നേഹിത മേലിൽ മരണം വരെക്കും ഇങ്ങിനെ തന്നെ വ്യസനാവസ്ഥയിൽ ദിവസം കഴിക്കേണ്ടി വരുന്നതല്ലയോ? ഇപ്രകാരം എന്റെ അച്ഛൻ തന്നെ ഇന്ന് എന്റെ സൎവ്വനാശം വരുത്തുവാൻ ഒരുങ്ങേണമെങ്കിൽ, കഴിഞ്ഞ ജന്മത്തിൽ ഞാൻ അതിന്നു മാത്രം എന്തൊരു വലിയ പാപം ചെയ്തിരിക്കുന്നുവോ, എന്തോ? ഗംഗ്ഗു! ഈ ദുഃഖം ഇനി ഒരിക്കലും അവസാനിക്കുന്നതല്ല, അല്ലയോ? ഹാ! ഹാ!! ഈശ്വരൻ എനിക്ക് ഈ മാതിരി ജന്മം എന്തിനാണ് തന്നതെന്നറിയുന്നില്ല. അല്ലെങ്കിൽ ജനിച്ച ഉടനെ ഞാൻ എന്തുകൊണ്ടു മരിച്ചില്ല? ഇപ്പോൾ ഞാൻ എന്തു ചെയ്യട്ടെ? എന്റെ അവസ്ഥ ഇനി എന്താകും...... ......" ഇപ്രകാരം കലശലായി അഭിഷംഗം ചെയ്തു തുടങ്ങി.

ഗംഗ്ഗു രമയെ ഗാഢമായി പരിഷ്വംഗം ചെയ്തുംകൊണ്ടു—"രമേ! വേണ്ടമ്മാ, ഇങ്ങിനെ വ്യസനിക്കേണ്ട. ഇങ്ങിനെ ദുഃഖിച്ചതുകൊണ്ടു സംഭവിച്ചിരിക്കുന്ന കഷ്ടത്തിന്നു വല്ല പരിഹാരവും വരുമോ? അതിന്റെ നിവൃത്തിക്കു വേണ്ടി എന്തെങ്കിലും ഒരു ഉപായം കണ്ടെത്തണം. നിരൈവത്തെ എന്തി

ന്നു കുററപ്പെടുത്തണം? അവൻ എത്രയും കരുണയുള്ളവനാണ്. ആപത്തിൽ പെട്ടവർ അവനെ ആരാധിക്കുന്ന പക്ഷം, അവൻ ഓടിവന്നു, അവരെ ആപത്തിൽനിന്നു രക്ഷിക്കുന്നു. ദ്രൌപദി ആശ്രയിച്ച് അപേക്ഷിച്ച ഉടനെ അവൻ ഓടി വന്നിട്ടില്ലയോ? സാവിത്രിയുടെ പ്രാൎത്ഥന അവൻ കൈക്കൊണ്ടില്ലയോ? നീ ഇങ്ങിനെ നിരാശപ്പെടരുതു. ദുഃഖത്തെ കളഞ്ഞു ധൈൎയ്യത്തോടെ ഇരിക്കു. ഈശ്വരനെ മുഴുവൻ ഭരമേല്പിച്ച് അവനോടു നിവൃത്തിക്ക് അപേക്ഷിച്ചാൽ, നിശ്ചയമായും അവൻ സഹായിയായി വന്നു ശരിയായി ഈ കഷ്ടത്തിൽനിന്നു രക്ഷിക്കും' എന്നു ഗൽഗദാക്ഷരത്തിൽ പറഞ്ഞു.

രമ കുറച്ചൊന്നു സമാധാനിച്ച് ഇപ്രകാരം പറഞ്ഞു: 'ഗംഗേ, വെറുതെ എന്തെങ്കിലും പറഞ്ഞ് എന്നെ ആശ്വസിപ്പിക്കുന്നുവോ? എനിക്കു വന്നിരിക്കുന്നതായ ഈ ഘോരമായ സങ്കടം പരിഹരിക്കുവാൻ ഇനി യാതൊരു മാൎഗ്ഗവും ബാക്കിയില്ല. ഇതുവരെക്കും എനിക്ക് ഉണ്ടായിരുന്ന സൎവ്വ ആലോചനകളും ആശയും നിഷ്ഫലമായി. എന്റെ മനസ്സിൽ ആരുടെ നേരെ അനുരാഗം തോന്നിയിരിക്കുന്നുവോ അയാളെ ലഭിച്ചാൽ മാത്രമേ എന്റെ ദുഃഖം അവസാനിക്കുകയുള്ളു; എന്നാൽ അപ്രകാരം ആകുമെന്ന ആഗ്രഹം ഇനി ഉണ്ടോ? ഹാ! ഹാ!! നമ്മുടെ പെൺകുട്ടികളുടെ ജന്മം എത്ര അന്യാധീനമാണ്? കയറു കുടുക്കി കെട്ടിയ പശുവെപ്പോലെ കൊണ്ടുപോകുന്ന ദിക്കിലേക്കു പോകണം. ഉടമസ്ഥൻ കസായിയുടെ കയ്യിൽ കൊടുത്താൽ, ആ സംസാരിക്കാൻകഴിയാത്ത മൃഗങ്ങൾ എങ്ങിനെ വെറുതെ പോകേണ്ടി വരുന്നുവോ, അപ്രകാരം അച്ഛനമ്മമാർ തങ്ങളുടെ മക്കളെ എവിടെ കൊടുക്കുന്നുവോ, അവിടെ പോകേണ്ടി വരുന്നു. ഗംഗേ! എന്റെ ദശ തന്നെ ദോഷകരമായിട്ടുള്ളതാണ്! അതിന്ന് അച്ഛൻ എന്തുചെയ്യും, വേറെ ഉള്ളവർ എന്തുചെയ്യും? ബ്രഹ്മാവ്

ഈ ശൂന്യം പിടിച്ച നെററിയിൽ എഴുതിയിരിക്കുന്നതിന്നു് അനുസരിച്ചേ എല്ലാവക്കും ബുദ്ധി തോന്നുകയുള്ളൂ. ഹേ കരുണാകരാ; ദീനബന്ധോ; കൃപാവാരിധേ! ഈ ദീനയായ അനാഥബാലികയുടെ നേരെ നിണക്കു ദയ തോന്നുന്നില്ലയോ? ഇപ്രകാരം എനിക്കു് അരിഷ്ടസ്ഥിതി വരേണമെന്നു നിണക്കു് ഇച്ഛയുണ്ടായിരുന്നുവെങ്കിൽ, ഹേ പിതാവേ! എന്നെ ശേഷം ഉള്ള നിർഭാഗ്യവതികളായ എന്റെ സഹോദരിമാരെപ്പോലെ അജ്ഞാനിയാക്കിത്തന്നെ തീൎത്തു് ഇങ്ങിനെയുള്ള ദുഃഖത്തിൽ എന്തുകൊണ്ടു തള്ളി വിട്ടില്ല? അതല്ലെങ്കിൽ അവരെപ്പോലെ സദാ അജ്ഞാനാന്ധകാരത്തിൽ നിദ്രാവസ്ഥയിൽതന്നെ ഇരിക്കുവാൻ എന്നെ എന്തുകൊണ്ടു നിയോഗിച്ചില്ല? ജ്ഞാനഭാസ്കരന്റെ പ്രബലമായ കിരണങ്ങൾ കൊണ്ടു് എന്റെ ചേതസ്സിനെ ശോഭയുള്ളതാക്കി തീൎക്കാതിരുന്നുവെങ്കിൽ, ഒരു കാലത്തെങ്കിലും ഈ സ്ഥിതിയിലും ഞാൻ ദിവസം കഴിക്കുമായിരുന്നു. എന്നാൽ പ്രഭോ! നിന്റെ അളവില്ലാത്ത കരുണയാൽ നീ എന്നെ ജ്ഞാനാമൃതം കുടിപ്പിച്ചിരിക്കുന്നു; കാൎയ്യാകാൎയ്യം അറിവാനുള്ള ശക്തിവന്നിരിക്കുന്നു; ഗുണദോഷനിരൂപണത്തിനുള്ള ബുദ്ധിസാമൎത്ഥ്യം തന്നിരിക്കുന്നു. ഇങ്ങിനെ ഇരിക്കെ ഇന്നു് എനിക്കു വിപത്തുണ്ടാക്കിയിരിക്കുന്നുവല്ലൊ! ഇതു നിന്റെ യോഗ്യതക്കു ചേരുന്നതോ? ഇതിന്നു പകരം എനിക്കു് എന്തുകൊണ്ടു മൃത്യു വരുന്നില്ല? ഹേ കരുണാകരാ! ദീനയായ ഈ ബാലികയുടെ നേരെ നിണക്കിത്ര കോപമോ? ഇങ്ങിനെ കഠിനം തോന്നരുതു്. ദയ കാണിക്കു, നിസ്സഹായിയായ ബാലികയെ രക്ഷിക്കു.'

രമയുടെ ഈ വിലാപം കണ്ടു സാധ്വിയും ദയാശീലയുമുള്ള വള്ളാ ആയ ഗംഗുവിന്റെ ഹൃദയം അലിഞ്ഞുപോയി. അവളുടെ നയനങ്ങളിൽ നിന്നു ബാഷ്പം ധാരധാരയായി വീഴുത്തുടങ്ങി. അവളും ഇടവിടാതെ കരഞ്ഞുതുടങ്ങി. തന്റെ സ്നേഹിതയുടെ ഭാവിസ്ഥിതിയുടെ ചിത്രം അവളുടെ മനക്കണ്ണിൽ

മുമ്പാകെ കണ്ട ഉടനെ, അവളുടെ സ്വാന്തം നൂറു മടങ്ങു്
അധികം വിഷണ്ണമായിത്തുടങ്ങി. 'രമാ! ഇങ്ങിനെ കരയേണ്ട
മ്മേ! ഭഗവാനിൽ നിണക്കു ഭക്തി ഉണ്ടാകട്ടെ. അവനു കരു
ണ തോന്നാതിരിക്കയില്ല. ശങ്ക കൂടാതെ അവൻ നിണക്കു
സഹായം ചെയ്യും. നിശ്ചയമായും അവൻ നിന്നെ രക്ഷിക്കും'
എന്നു് അവൾ തൊണ്ട ഇടറിക്കൊണ്ടു പറഞ്ഞു.

---

## ഏഴാം അദ്ധ്യായം.

### എന്നെ കിണററിലെങ്കിലും തള്ളിവിടു!

ജാമാതാവിന്റെ രൂപം കണ്ട ഉടനെ പാർവ്വതിഭായിയു
ടെ കാലിന്റെ പുകച്ചൽ തലയോട്ടിൽ കയറി. തന്റെ ഏ
കപുത്രിയായ കന്യകാരത്നത്തെ, അണ്ണാസാഹേബിനെപ്പോ
ലെയുള്ള കാക്കയുടെ കഴുത്തിൽ കെട്ടുവാൻ തന്റെ ഭർത്താവു
സിദ്ധനാകുമെന്നു് ആ സാധുശീല സ്വപ്നത്തിൽപോലും വി
ചാരിച്ചിരുന്നില്ല. ഈ ജാമാതാവിന്റെ വയസ്സു്, രൂപം, ഗു
ണങ്ങൾ മുതലായവ കണ്ടു് അവൾക്കു വളരെ മുഷിച്ചൽ തോ
ന്നി. കന്യക എത്ര സൌന്ദര്യവതിയോ അത്ര വിരൂപൻ ജാ
മാതാവും! അവൾ എത്ര പ്രായം കുറഞ്ഞവളോ അയാൾ
അത്ര വൃദ്ധനും! അവൾ എത്ര സുലക്ഷണയോ അത്രതന്നെ
അയാൾ മൂഢശിരോമണിയും!

'മാധവനെപ്പോലെ ഗുണവാനും സുന്ദരനും ആയ തരു
ണനിൽ പെണ്ണിന്നു് അനുരാഗം ജനിച്ചിരിക്കെ, അവനെ
ത്യജിച്ചു് ഈ വൃദ്ധവാനരന്റെ കഴുത്തിൽ മകളെ കെട്ടുന്നതി
നേക്കാൾ അവളോടുകൂടെ താൻ കിണററിൽ ചാടി പ്രാണ
ത്യാഗം ചെയ്യുന്നതാണ നല്ലതു്! എന്തും ആകട്ടെ, സ്വർണ്ണ
ത്തിനു തുല്യയായ തന്റെ മകളുടെ കഴുത്തു് ഇങ്ങിനെ നീച

ബുദ്ധി നിമിത്തം അറക്കവാൻ തന്നെക്കൊണ്ടു സാധിക്കുന്ന
തല്ല. പിന്നീട് എന്തും വരട്ടെ.'

ഇത്യാദി വിചാരത്തോടുകൂടി പാൎവ്വതീഭായിയുടെ ഉള്ളം
കലങ്ങി മറിഞ്ഞു. അവൾ മന്ദംമന്ദം രമ ഇരുന്ന സ്ഥലത്തേ
ക്കു വന്നു. മകൾ വിങ്ങി വിങ്ങി കരയുന്നതു കണ്ടു ഉടനെ,
ആ മാതാവിന്റെ ഹൃദയം ഉടഞ്ഞതുപോലെ ആയി. മകളെ
മുറുക്കെ പിടിച്ചുംകൊണ്ടു് അവളും കരയുവാൻ തുടങ്ങി.

വ്യസനത്തിന്റെ ആദ്യത്തെ ഊക്ക് കുറച്ചുകുറഞ്ഞപ്പോൾ
പാൎവ്വതീഭായി മകളുടെ പുറം കൈകൊണ്ടു തടവിക്കൊ
ണ്ടു 'മകളേ! നീ ഇപ്രകാരം കരയേണ്ട! നിന്റെ തലയിൽ
അങ്ങിനെ എഴുതീട്ടുണ്ടെങ്കിൽ പിന്നെ ആരുടെ ഉപായം ന
ടക്കും?' എന്നു പറഞ്ഞു.

രമ അധികമധികം കരയുവാൻ തുടങ്ങി. വളരെ നേ
രം നെഞ്ഞു പിളരുവാൻ തക്കവണ്ണം കരഞ്ഞ ശേഷം, അ
വൾ വ്യസനസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു:—'അമ്മേ! നി
ങ്ങൾ—നിങ്ങളും ഇങ്ങിനെ പറയുന്നുവോ? നിങ്ങളും ദൈവ
ത്തിങ്കൽ വിശ്വാസമിട്ടുംകൊണ്ടു സ്വസ്ഥമായിരിക്കുവാൻപറ
യുന്നുവോ? ഈശ്വരൻ എന്റെ ജീവദശ മുഴുവൻ ദുഃഖമനുഭ
വിക്കുവാൻ വിധിച്ചതാണെങ്കിൽ നിങ്ങൾ എന്നോടു സമാ
ധാനിക്കുവാൻ എന്തിനു പറയുന്നു? കരയേണ്ട എന്ന് എന്തു
കാരണത്താൽ പറയുന്നു? എന്റെ യോഗത്തിനു നിങ്ങൾ
എന്തിനാണ് തടസ്ഥമായി വരുന്നത്? അമ്മേ—അമ്മേ!
നിങ്ങൾ-നിങ്ങൾ എന്താണ് നല്ലവണ്ണം ആലോചിച്ചിട്ടു സം
സാരിക്കുന്നുവോ? നിങ്ങളും ഈ വിധം പറഞ്ഞു തുടങ്ങിയാൽ
ഇനി ഞാൻ ആരുടെ മുഖം നോക്കട്ടേ? ആരോടു സഹായ
ത്തിന്ന് അപേക്ഷിക്കട്ടെ?'

രമയുടെ ഈ ഓരോ വാക്കും പാൎവ്വതീഭായിയുടെ കരളു
കഷണം കഷണമാക്കി മുറിക്കുന്നതുപോലെ ആയിരുന്നു. മ
കൾ പറയുന്നതെല്ലാം സൎവ്വ അക്ഷരവും വാസ്തവം, ഇങ്ങിനെ

യുള്ള വെറും വാക്കുകൊണ്ട് അവൾക്കു മനഃസ്വസ്ഥത ഉണ്ടാകുവാൻ അവൾ ഇപ്പോൾ ചെറിയ കുട്ടിയും ജ്ഞാനമില്ലാത്തവളും അല്ല എന്ന് അവൾക്കു മനസ്സിലായിട്ടുതന്നെ ഉണ്ടായിരുന്നു. എന്നാൽ ഈ ദുഃഖനിവാരണത്തിന്നു തക്കതായ സാധനം അവളുടെ കയ്യിൽ ഉണ്ടായിരുന്നില്ല. അവൾ ശോകസമ്പൂൎണ്ണമായ സ്വരത്തിൽ 'എന്നാൽ മകളേ, ഞാൻ എന്തു ചെയ്യട്ടെ? ഞാൻ വിചാരിച്ചാൽ എന്തു നിവൃത്തി? ഈശ്വരൻ എന്തു ചെയ്യുന്നുവൊ അതുതന്നെ നിശ്ചയം' എന്നു പറഞ്ഞു.

രമ ക്രോധത്തോടെ ഇപ്രകാരം പറഞ്ഞു. 'ഞാൻ എന്തു ചെയ്യട്ടെ? ഞാൻ വിചാരിച്ചാൽ എന്തു നിവൃത്തി? എന്നു പറയുന്നുവൊ? ഇതെങ്കിലും നിങ്ങൾക്കു സാധിക്കും. ഒരു കത്തികൊണ്ടുവന്നു നിങ്ങളുടെ കൈകൊണ്ടുതന്നെ എന്റെ ഈ കഴുത്തു കരകരെ മുറിച്ചുകളയുവിൻ. അതു കഴിയാത്ത പക്ഷം എന്നെ കിണററിൽ തള്ളിവിടുവിൻ. ഇങ്ങിനെ ചെയ്താൽ നിങ്ങൾക്കും തൃപ്തിയാകും. എന്റെ ദുഃഖവും അവസാനിക്കും. അതിന്റെ ശേഷം എന്റെ തലയിൽ അങ്ങിനെത്തന്നെയാണ് എഴുതിയിരിക്കുന്നതെന്നു കരുതി, നിശ്ചിന്തയായി ഇരുന്നുകൊണ്ടു മനസ്സിനെ സമാധാനിപ്പിക്കുവിൻ. അമ്മേ! നിങ്ങൾ വളരെ വാത്സല്യത്തോടെ ശിശുപ്രായം മുതല്ക്കു എന്നെ വളൎത്തി. എന്റെ പലവിധ ആഗ്രഹങ്ങളും നിറവേററി എനിക്കു സൌഖ്യമുണ്ടാക്കിത്തീൎത്തു. എന്റെ കാലിന്നു ചെറിയ ഒരു കല്ലിന്റെ മുന തട്ടിയ ഉടനെ നിങ്ങൾക്കു മൎമ്മം മുറിഞ്ഞതുപോലെ വേദന തോന്നിയിരുന്നു. ഇങ്ങിനെയുള്ള ആ നിങ്ങൾ തന്നെ എന്റെ ജന്മം പാഴാകുമ്പോൾ, അതിൽനിന്നു എന്നെ രക്ഷിക്കുവാൻ യാതൊരു മാൎഗ്ഗവും കാണിക്കാതെ, ദൈവവിധിയാണെന്നു പറഞ്ഞുംകൊണ്ട് സ്വസ്ഥയായി ഇരിക്കുവാൻ പറയുന്നുവോ? എന്റെ അച്ഛനാണെങ്കിലൊ എന്റെ കാൎയ്യത്തിൽ ഇതുവരെക്കും ദയ എന്താ

ണെന്നറിയുകയില്ല. ഇപ്പോഴും ഇനി ഉണ്ടാകുമെന്ന ആഗ്രഹ
വും വേണ്ട. എനിക്കു നിങ്ങളും തന്നെയാണ് ശരണം. നി
ങ്ങളുംതന്നെ എനിക്കു പ്രതികൂലമായി പറഞ്ഞുതുടങ്ങിയാൽ,
അമ്മേ, ഈ ഭാഗ്യംകെട്ട ബാലിക ആരുടെ മുഖത്താണൊ
നോക്കേണ്ടതു, പറവിൻ? ഇനി എന്തു ചെയ്യേണം? ഇങ്ങി
നെ എന്നോടു പക വീട്ടുന്നതിന്നു പകരം അച്ഛനും നിങ്ങളും
യോജിച്ച് എന്നെ കിണറ്റിലേക്ക് ഉന്തി മറിച്ചിടരുതേ?
അതിൽ പിന്നെ ചിന്തകൂടാതെ ഇരിക്കാമല്ലൊ?'

പാർവതീഭായിക്ക് ഉത്തരമില്ലാതായി. അവളുടെ കഴു
ത്തു ബന്ധിച്ചതുപോലെ ആയിരുന്നു. പ്രസ്തരമൂർത്തിയെപ്പോ
ലെ അവൾ വളരെ നേരത്തോളം അനങ്ങാതെ ഇരുന്നു. പി
ന്നെ വളരെ മൃദുവായ സ്വരത്തിൽ ഇങ്ങിനെ പറഞ്ഞു. 'രമെ!
നീ ഇതെന്താണ് പറയുന്നത്? ഉദരത്തിൽ ജനിച്ച കുട്ടിയെ
സ്വഹസ്തേന സന്താപത്തിൽ ചെന്നു ചാടിക്കുവാൻ ഒരുമ്പെ
ടുന്ന ഒരു മാതാവെങ്കിലും ഈ ഭുവനത്തിൽ കാണപ്പെടുമൊ?
നിനക്ക് അശുഭം നേരിടേണമെന്നു വെറും ധാരണയുംകൂടി
എപ്പോഴെങ്കിലും എന്റെ മനസ്സിൽ വരുവാൻ തരമുണ്ടെന്നു
നിനക്കു തോന്നുന്നുണ്ടൊ? നിന്റെ ഈ സ്ഥിതി കണ്ണിൻ
മുമ്പാകെ കണ്ട ക്ഷണത്തിൽ എന്റെ മനസ്സിന്റെ നില എ
ങ്ങിനെ ആയിത്തീരുമൊ എന്നു ആ പരമാത്മാവിന്നു മാത്രം
അറിയാം! എങ്കിലും മകളേ! എനിക്കെന്തു ചെയ്വാൻ കഴി
യും? എന്നെക്കൊണ്ടു വല്ല നിർവ്വാഹവും ഉണ്ടോ?

'നിങ്ങൾ എന്തു പ്രവൃത്തിക്കണമെന്നു ഞാൻ നിങ്ങൾ
ക്കു വായി തുറന്നു പ്രത്യേകം പറഞ്ഞുതരേണമൊ? ആ വൃദ്ധ
വാനരന്റെ കഴുത്തിന്നു നിങ്ങൾ എന്നെ കെട്ടുന്ന താമ
സം, ഞാൻ അന്നേരാത്രി കിണറ്റിൽ ചാടി ആത്മഹത്യ
ചെയ്യുമോ ഇല്ലയോ എന്നു നോക്കുവിൻ. നിങ്ങൾക്കു ഞാൻ
നിമിത്തം ആധി ഉണ്ടായിട്ടുണ്ടെങ്കിൽ മാത്രം സന്തോഷപൂ
ൎവ്വം അങ്ങിനെ ചെയ്യിൻ. ഞാൻ ഒരു പ്രാവശ്യം എതൊരു

യോഗ്യപുരുഷനെ മനസ്സുകൊണ്ടു വരിച്ചിരിക്കുന്നുവോ, അയാൾക്കും എനിക്കും പാണിഗ്രഹണമായാൽ മാത്രമെ ഞാൻ ജീവനോടുകൂടി ഇരിക്കുകയുള്ളു, അല്ലെങ്കിൽ ഞാൻ സ്പഷ്ടമായി പറയട്ടെ?—ഞാൻ കിണററിൽ ചാടി ജീവത്യാഗം ചെയ്യാതിരിക്കയില്ല. അമ്മേ! നിങ്ങളോടു ഞാൻ എത്രക്കാണ് അപേക്ഷിക്കേണ്ടുന്നത്? എന്റെ നേരെ എള്ളോളമെങ്കിലും ദയ കാണിക്കുവിൻ. ക്രൂരത ഭാവിക്കൊല്ല.'

മകൾ തന്റെ ശരീരം മറന്നപോലെ ഇത്ര നിർഭയയായതു കണ്ടു, പാർവ്വതിഭായി അമ്പരന്ന്, അവളുടെ മുഖത്തു തുറിച്ചു നോക്കിക്കൊണ്ടു നിന്നു. അവളുടെ മനസ്സിൽ എന്തൊരു ആലോചന ഉണ്ടായിരുന്നുവോ, അതു മകളുടെ ഇന്നേത്തെ ഖണ്ഡിതമായ നിശ്ചയത്താൽ ബലപ്പെട്ടു, അവൾ 'ശരിതന്നെ! വരുന്നതു വരട്ടെ! ഇനി മേലിൽ പിൻവാങ്ങുന്നതല്ല' എന്നു മനസ്സിൽ ഉറപ്പായി നിശ്ചയിച്ചു.

എന്തൊക്കെയോ തന്നോടു തന്നെ പിറുപിറുത്തുംകൊണ്ടു പുറപ്പെട്ടു പോകുമ്പോൾ മകളോടു 'രമേ! നീ ഗ്രാഹ്യമുള്ള പെൺകുട്ടിയാകുന്നു. നിന്നോടു വിശേഷിച്ചു വിവരമായി പറയുവാനെന്താണുള്ളത്? എന്നെക്കൊണ്ടു കഴിയുന്നതു പ്രവൃത്തിച്ചു നിന്റെ മനോരഥം ഞാൻ സാധിപ്പിക്കും. പിന്നീട് ഈശ്വരകല്പനപോലെ! നി ഇപ്പോൾ വെറുതെ ശോകിച്ചിരിക്കേണ്ട' എന്നു പറഞ്ഞു പാർവ്വതീഭായി വേറെ പ്രവൃത്തി ചെയ്വാൻ പുറപ്പെട്ടുപോയി.

അമ്മയുടെ ഈ വാക്കുകൾ നിമിത്തം രമക്കു ധാരാളം സമാധാനമുണ്ടായി. അവൾക്ക് എത്രയോ ധൈര്യം തോന്നി. എന്തുകൊണ്ടെന്നാൽ അമ്മയുടെ വാക്ക് അവൾക്കു കുട്ടിപ്രായത്തിലും കൂടി പൂർണ്ണവിശ്വാസമായിരുന്നു. പാർവ്വതീഭായിയും വാക്കു മാറുന്നവളല്ലായിരുന്നു, പറഞ്ഞ വാക്കുപ്രകാരം കാര്യം നടത്തുവാൻ അവൾ തന്റെ ജീവനേയും കൂടി ഗണ്യമാക്കിയിരുന്നില്ല.

## എട്ടാം അദ്ധ്യായം.

### സുശീല കാശീഭായി.

മാധവൻ ബോംബായിൽ ഉണ്ടായിരുന്നതുവരെക്കും ദി
വസംതോറും ജ്യേഷ്ഠത്തിയുടെ ഭർത്താവിന്റെ ക്ഷേമവിവരം
അന്വേഷിക്കുവാൻ വരുന്നുണ്ടായിരുന്നു; പിന്നെ അയാളുടെ
സമീപം ഇരുന്നു വളരെ നേരത്തോളം സംഭാഷണം ചെയ്തു
കൊണ്ടോ, അഥവാ അയാൾക്കു വൃത്താന്തപത്രികകളോ പു
സ്തകങ്ങളിൽ പറഞ്ഞ സംഗതികളോ വായിച്ചു മനസ്സിലാ
ക്കിച്ചോ, അല്ലെങ്കിൽ ചില പ്രാവശ്യം അയാളുടെ കൂടെ പ
കിട മുതലായ കളി കളിച്ചോ, അയാളുടെ സമയം പോകു
വാൻ തക്കവണ്ണം പ്രവൃത്തിച്ചുകൊണ്ടിരുന്നു. ഇപ്രകാരം മാ
ധവന്റെ സംസർഗ്ഗം നിമിത്തം വിനായകരായന്റെ സമയം
രസമായി കഴിഞ്ഞുകൊണ്ടിരുന്നു. എന്നാൽ അവൻ ബോം
ബായി വിട്ടുപോയ ആ ദിവസം മുതല്ക്കു അയാൾക്ക് എല്ലാ
ററിലും ഉന്മേഷക്കുറവുണ്ടായിത്തുടങ്ങി; നേരം പോയാലും
പോയില്ലെന്നു തോന്നി; ഔഷധം കൊടുക്കുവാനുള്ള ഏൎപ്പാടു
ചെയ്തു, പാചകവൃത്തി, പിന്നെ വേറെ ഗൃഹകൃത്യങ്ങൾ, ഈ
വകകൊണ്ടു തന്നെ കാശീഭായിയുടെ സമയം അധികവും ക
ഴിഞ്ഞുകൊണ്ടിരുന്നതിനാൽ, ഭർത്താവിന്റെ അടുക്കെ ഇരു
ന്നു് ഒരു നാഴിക പോലും സംസാരിക്കുവാൻ പിന്നെപ്പിന്നെ
അവൾക്കു ലേശം മാത്രവും സമയം കിട്ടിയിരുന്നില്ല. വിനാ
യകരായന്നു് ഈ സംഗതികൾ കൊണ്ടു പറയുവാൻ പാടി
ല്ലാത്ത വിധം മനസ്സു മുഷിഞ്ഞു.

മാധവൻ പുറപ്പെട്ടു പോയ ശേഷം, ഒന്നുരണ്ടു ദിവ
സം അയാൾ ഒരുവിധത്തിൽ കഴിച്ചു; എങ്കിലും മൂന്നാം ദി
വസം അയാൾക്കു തീരെ ദുസ്സഹമായി തോന്നിത്തുടങ്ങി. ക
ണ്ണിന്റെ വേദന നിമിത്തം എവിടെയെങ്കിലും പുറത്തേക്കു

പോയി ലാത്തുവാൻ അസാദ്ധ്യമായിരുന്നു. 'കണ്ണിന്നു ഒട്ടും തന്നെ ക്ഷീണം ഉണ്ടാകാതിരിക്കവിൻ; സൂക്ഷിക്കണം, ഉണ്ടാക്കിയാൽ ദോഷകരമായ ഫലം ഉണ്ടാകും' എന്നു വൈദ്യൻ പലകുറി പറഞ്ഞിരുന്നു. ഇങ്ങിനെ ആയതിനാൽ കഴിഞ്ഞിട്ടും കഴിയാത്തതായ ദിവസങ്ങൾ എങ്ങിനെ കളയേണ്ടു എന്നു വിനായകരായന്നു വലുതായ ആധി ഉണ്ടായി. അയാൾ വീട്ടിന്റെ ഉള്ളിൽ തന്നെ അങ്ങുന്ന് ഇങ്ങോട്ടും ഇങ്ങുന്ന് അങ്ങോട്ടും നടന്നുകൊണ്ടു കുറച്ചു സമയം കഴിച്ചു. എന്നാൽ അല്പനേരം ചെന്നപ്പോൾ, കാരാഗൃഹത്തിൽ ഇട്ടിരിക്കുന്ന കുററക്കാരനെപ്പോലെ ഇങ്ങിനെ നടക്കുന്നതിലും അയാൾക്കു മനസ്സു മുഷിഞ്ഞു. മുഷിച്ചൽ വർദ്ധിച്ച് എന്തു ചെയ്യേണമെന്നുകൂടി തോന്നാതെ ആയി. വളരെ നേരത്തോളം ഈ വിധം ചിന്തയോടെ ഇരുന്നുകൊണ്ടിരിക്കെ, മേശമേൽ വീണു കിടന്നിരുന്ന ഒരു പുസ്തകത്തിന്റെ നേരെ പെട്ടെന്നു അയാളുടെ ദൃഷ്ടി ചെന്നു. അയാൾ പിന്നെ അതു കയ്യിൽ എടുത്തു വെറുതെ ഭാഗങ്ങൾ അങ്ങുന്നിങ്ങോട്ടു മറിക്കുവാൻ തുടങ്ങി. പുസ്തകത്തിലെന്താണുള്ളതെന്ന് അറിയേണ്ടുന്ന ഉദ്ദേശത്തോടെ മേലെഴുത്തു നോക്കുവാൻ തുടങ്ങി. പിന്നെ നല്ലതാണെന്നു മനസ്സിലായതിനാൽ ഒന്നുരണ്ടു ഭാഗം വായിച്ച് അടച്ചു വെക്കാമെന്നു വിചാരിച്ച് അതു വായിക്കുവാൻ തുടങ്ങി. എന്നാൽ ദൗർഭാഗ്യം നിമിത്തം പുസ്തകത്തിലെ കഥാഭാഗം അയാൾക്ക് അത്യന്തം രസമായി തോന്നി, അയാളുടെ മനസ്സ് ആ പുസ്തകത്തിൽ ലയിച്ചുപോയി; ഈ അവസരത്തിൽ അയാളുടെ കണ്ണിന്റെ സ്ഥിതിയും വൈദ്യൻ പിന്നെയും പിന്നെയും താക്കീതു ചെയ്തതും അയാൾ മറന്നേ പോയി. ആ കാര്യം അയാൾക്ക് ഓർമ്മയുണ്ടായതേ ഇല്ല! ഒന്നുരണ്ടു ഭാഗം വായിച്ച് അടക്കാമെന്ന് ആലോചിച്ചു കയ്യിൽ എടുത്ത പുസ്തകം ഒന്നുരണ്ടു മണിക്കൂർ കഴിഞ്ഞിട്ടും കയ്യിൽനിന്നു താഴെ വെച്ചില്ല! അതു മുഴുവൻ വായിക്കാതെ അടക്കുവാൻ അയാൾക്കു മനസ്സുണ്ടായില്ല. പതിനൊന്നു മ

ന്നി അടിക്കുമ്പോൾ അയാൾ ആ പുസ്തകം കയ്യിൽ എടുത്തിരുന്നു; പതിനൊന്നു പന്ത്രണ്ടായി, ഒന്നായി, രണ്ടായി, നാലുംകൂടിയായി. എന്നിട്ടും അയാൾ വായിച്ചു കൊണ്ടുതന്നെ ഇരുന്നു. ഗൃഹകൃത്യങ്ങൾ ഓരോന്നു ചെയ്യുന്നതിന്നിടയിൽ രണ്ടുമൂന്നു പ്രാവശ്യം, കാശീഭായി ഭർത്താവിന്റെ മുറിയിൽ വന്നു, പുസ്തകം വായിച്ചു കണ്ണിന്നു വേദന ഉണ്ടാക്കരുതെന്നു നിർബ്ബന്ധിച്ചു. എന്നാൽ 'ഇപ്പോൾ മതിയാക്കാം, ഈ അദ്ധ്യായം ഇതു വായിച്ച ശേഷം നിർത്താം' എന്നിങ്ങിനെ എന്തെങ്കിലും പറഞ്ഞു വിനായകരായൻ പത്നിയെ സമാധാനിപ്പിച്ച്, അവൾ അകത്തേക്കു പോയ ഉടനെ മുമ്പെത്തെ പോലെ തന്നെ വായന ആരംഭിച്ചു. കാശീഭായി അഞ്ചാറു മണി ആയപ്പോൾ ഉള്ളിൽ വന്നു നോക്കുമ്പോഴും ഭർത്താവ് അപ്പോഴും വായനയിൽ തന്നെ നിമജ്ജിതനായിരുന്നു! പിന്നെ അവൾ പുസ്തകം കയ്യിൽനിന്നു വലിച്ചെറിഞ്ഞു. എന്നാൽ വിനായകരായൻ 'കുറച്ചു നോക്കട്ടെ! ഇപ്പോൾ അല്പമെ ബാക്കിയുള്ളൂ; ഈ ഒരു ഭാഗവും കഴിഞ്ഞാൽ പിന്നെ വായിക്കേണ്ട ഇല്ല. എന്നുമാത്രമല്ല വായിക്കുമ്പോൾ എനിക്കു ബുദ്ധിമുട്ടു തോന്നുന്നില്ല. ഇങ്ങിനെ ഇരിക്കെ വായിക്കുന്നതിന്ന് എന്തു വിരോധം? കുറച്ചു നേരമെങ്കിലും പോകട്ടെ. കുരുടനെപ്പോലെ ഞാൻ എത്ര ദിവസം ഇരിക്കും?' എന്നു പറഞ്ഞു പുസ്തകം തുറന്നു പിന്നെയും വായിക്കുവാൻ തുടങ്ങി. അനന്തരം കാശീഭായി അത്താഴം വെക്കുവാൻ പോയി. അവൾക്കു ഭർത്താവിന്റെ നേരെ ശ്രദ്ധ കൊടുക്കുവാൻ ലേശം പോലും അവസരമുണ്ടായിരുന്നില്ല. ഊണു കഴിഞ്ഞതിൽപിന്നെയും വിനായകരായൻ വീണ്ടും പുസ്തകം കയ്യിലെടുത്തു. രാത്രി ഒമ്പതര പത്തുമണി വരെക്കും വിളക്കിന്ന് എതിരായി ഇരുന്ന് അയാളുടെ വായന നടന്നുകൊണ്ടിരുന്നു. ഇപ്രകാരം ഏകാഗ്രചിത്തനായി ഒമ്പതു പത്തു മണിവരെ ഇടവിടാതെ വായിച്ച് [illegible] ആനന്ദഹൃദയനായി അയാൾ ഉറങ്ങുവാൻ കിടന്നു.

വിനായകരായന്ന് വായിച്ചുകൊണ്ടിരുന്ന സമയത്ത് ഒന്നും തോന്നാതിരുന്നില്ല, സത്യംതന്നെ എങ്കിലും പിറേറദിവസം രാവിലെ അയാളുടെ രണ്ടു കണ്ണുകളിലും സഹിപ്പാൻ സാധിക്കാത്തവിധം ചൊറിച്ചൽ ഉണ്ടായി, അവ കലശലായി വീങ്ങിയിരുന്നു. രാവിലെ കണ്ണു തുറന്നു നോക്കിയപ്പോൾ യാതൊന്നും സ്പഷ്ടമായി കണ്ടില്ല. നാലു ദിക്കിലും മറപിടിച്ചതുപോലെ തോന്നി. ഇന്നലെ താൻ കണ്ണിന്നു വളരെ ആയാസം കൊടുത്തതിനാലാണ് ഇന്ന് ഇങ്ങിനെ ആയിരിപ്പുവാൻ കാരണമായത്, ആയതുകൊണ്ട് ഇന്നത്തെ ദിവസം മുഴുവനും കണ്ണ് അടച്ചുംകൊണ്ടുതന്നെ കഴിക്കമെന്നു നിശ്ചയിച്ചുംകൊണ്ട്, ആ നിശ്ചയത്തിന്നനുസരിച്ച് അയാൾ ആ ദിവസം തീരെ സ്വസ്ഥമായിരുന്നു കഴിച്ചു. എങ്കിലും എന്തു പ്രയോജനം? രണ്ടാംദിവസവും അതേ നിലതന്നെ; കുറച്ചെങ്കിലും അധികമല്ലാതെ കുറവുണ്ടായിരുന്നില്ല. ഒരു കണ്ണിന്ന് ഇന്ന് തീരെ കാഴ്ച ഇല്ലാതായി. മറേറതിന്ന് അല്പം മങ്ങിയതുപോലെ കാണുന്നുണ്ടായിരുന്നു. പിന്നെ വൈദ്യനെ വിളിച്ചുകൊണ്ടുവന്നു. അയാൾ രണ്ടു കണ്ണുകളും പരിശോധിച്ചുനോക്കി. 'വലത്തെ കണ്ണ് ഇനി ഒരിക്കലും ഗുണമാകുന്നമാതിരിയില്ല, മറേറത് മാത്രം ഒരു കാലം ഗുണമാകുമെന്നു ആശയുണ്ട്' എന്നു പറഞ്ഞു.

വൈദ്യന്റെ ഈ വാക്കു കേട്ട ഉടനെ വിനായകരായൻ പ്രലാപിച്ചുതുടങ്ങി. കാശീബായിയും അതിനെ പിന്തുടന്നു. രണ്ടുപേരെയും ആശ്വസിപ്പിച്ചു വൈദ്യൻ യാത്രപുറപ്പെട്ടു.

ഇപ്പോൾ വിനായകരായന്ന് തന്റെ താന്തോന്നിത്തത്തെപ്പററി അത്യന്തം പശ്ചാത്താപമുണ്ടായി. തന്റെ ഗുണവതിയായ കളത്രം തന്നെ അത്ര നിർബ്ബന്ധിച്ചിട്ടും, താൻ അവളുടെ വാക്ക് അണുപോലും ലക്ഷ്യമാക്കാതെ ഇന്ന് ഇങ്ങിനെ ജന്മനാശം വരുത്തിയല്ലൊ? എന്നു പിന്നെയും പിന്നെയും പറയുവാൻ പാടില്ലാത്തവിധം വ്യസനിച്ചുതുടങ്ങി.

അയാൾ മനോവേദനയോടെ ഇപ്രകാരം വിചാരിച്ചുംകൊണ്ടു ദുഃഖിച്ചു. 'ഇത്രനാളും വ്യസനം അനുഭവിച്ചിട്ടും കേവലം ഒരു ദിവസത്തെ ആലോചനക്കുറവുനിമിത്തം ഞാൻ ജന്മകാലം മുഴുവനും അന്ധനായില്ലയോ? ഇതൊരു ഗ്രഹപ്പിഴ എന്നുതന്നെ മനസ്സിലാക്കണം. നീ എന്നോടു അനേകം പ്രാവശ്യം പറഞ്ഞുകൊണ്ടിരുന്നിട്ടും, കയ്യിൽനിന്നു പുസ്തകം പിടിച്ചുപറിയിട്ടും, ദോഷനായ എനിക്ക് എന്തൊരു ദുർബ്ബുദ്ധിയാണ് തോന്നിയതെന്നു അറിയുന്നില്ല! ഞാൻ നിന്റെ മൊഴി കണക്കുവെയ്ക്കാതെ, ഇപ്പോൾ മരണം വരെയ്ക്കും കുരുടനായിത്തീർന്നു. ഞാൻ ഇനി മേലിൽ എന്തുചെയ്യും? ഇനി ആരെ കുറ്റപ്പെടുത്താനാണ്? എന്റെ കണ്ണ് എങ്ങിനെ സുഖപ്പെടും.'

കാശീഭായി കരഞ്ഞുംകൊണ്ട് 'ഇപ്പോൾ ഇനി ഈ സംഗതി ഓർമ്മിച്ച് എത്ര സങ്കടപ്പെട്ടാലും പ്രയോജനമെന്ത്? തലയിൽ എങ്ങിനെ എഴുതിയിരിക്കുന്നുവോ അങ്ങിനെ മാത്രമേ ബുദ്ധി തോന്നുകയുള്ളു; അതൊരിക്കലും പിഴയ്ക്കുന്നതല്ല' എന്നു പറഞ്ഞു.

'പ്രാണനാഥേ! വെറുതെ എന്തിനു വിധിയെ ദോഷാരോപണം ചെയ്യുന്നു? നിന്റെ ഉപദേശം അനുസരിക്കാതെ ഞാൻ എന്തൊക്കെ ചെയ്തുവോ, അതിന്റെ ഭവിഷ്യത്തെല്ലാം ആപല്ക്കരമായിത്തന്നെ വന്നുകൂടി. ഇങ്ങിനെ ഇരിക്കെ എപ്പോൾ ഞാൻ ഈ പ്രാവശ്യവും നിന്റെ ഉപദേശം കേട്ടില്ലയോ, അപ്പോൾ ഈ ദോഷം എന്റേതുതന്നെയാണ്; പിന്നെ അതിന്റെ ശിക്ഷ ഇന്നു ജഗദീശ്വരൻ എനിക്കു തന്നു' എന്നു വിനായകരായൻ വർദ്ധിച്ച ശോകത്തോടെ നേത്രാംബു വാർത്തുതുടങ്ങി.

പതിയുടെ അടുക്കെ പരികാത്തിരുന്നൽ ഇരുന്ന്, പ്രാണകാന്തന്റെ കണ്ണുനീര് താൻ ധരിച്ചിരിക്കുന്ന ചേലയുടെ അറ്റംകൊണ്ട് തുടച്ചുംകൊണ്ട് ഇപ്രകാരം പറഞ്ഞു. 'പ്രാ

ണനാഥാ! എന്തിന്ന് ഇപ്പോൾ ഇപ്രകാരം വൃഥാ വ്യസനി ക്കുന്നു? യോഗം അപ്രകാരമായതുകൊണ്ടുതന്നെയാണ് അ പ്പോൾ എന്റെ ഉപദേശംകേട്ടു നടക്കാൻ താങ്കൾക്ക ബുദ്ധി തോന്നാതിരുന്നത്. ദൈവകല്പിതം ആൎക്ക തടുക്കാൻ കഴിയും? ഇപ്പോൾ ആ കാൎയ്യത്തെപ്പററി വെറുതേ വ്യസനിച്ചിട്ട് എ ന്തൊരു ഫലമാണുള്ളത്?'

പതിയുടെ ഈ ആശ്വാസവാക്കുകൾ നിമിത്തം വിനാ യകരായൻ കറച്ചുസമയത്തോളം സ്തംഭിച്ചുപോയി, അതി ന്റെശേഷം 'പ്രാണസഖീ! ഇനി ഇതിന്ന് ഒരു ഉപായവും ഇല്ലാതായോ?' എന്നു ചോദിച്ചു.

കാശീബായിയുടെ കണ്ണിൽ വീണ്ടും അശ്രു നിറഞ്ഞു. തൊണ്ട ഇടറി. 'ഭൎത്താവിന്റെ എട്ടുന്നു മരററാരാൾക്ക വെയ്ക്കു വാൻ സാദ്ധ്യമായിരുന്നുവെങ്കിൽ, ഈശ്വരൻ സാക്ഷിയാ യി ഞാൻ എന്റെ രണ്ടു കണ്ണുകളും ഈ നിമിഷത്തിൽ ഹൃ ദയപൂൎവ്വം നിറഞ്ഞ വാത്സല്യത്തോടെ താങ്കൾക്ക് സമൎപ്പിക്ക മായിരുന്നു. എന്നാൽ അങ്ങിനെ ചേൎക്കുന്നതു തീരെ അസാ ദ്ധ്യം. അതിന്നു ഞാൻ എന്തുചെയ്യട്ടെ?' എന്നുപറഞ്ഞു.

'ഞാൻ അന്ധകനായിത്തീൎന്നുവെങ്കിലും ആ വിഷയത്തെപ്പ ററി എനിക്ക് അത്രയൊന്നും പശ്ചാത്താപമില്ല. എന്നാൽ ഞാൻ ഇപ്രകാരം അന്ധനായിരിക്കുന്നതുകണ്ട് എന്റെ സ്നേ ഹജനങ്ങളും ബന്ധുക്കളും എന്നെ പരിഹസിക്കമെന്നുള്ള സം ശയം മനസ്സിൽ ഉണ്ടായതുകൊണ്ടുതന്നെയാണ് എനിക്ക ദുഃഖം വൎദ്ധിച്ചുകൊണ്ടിരിക്കുന്നത്. പതി അംഗരഹിതനാ യാൽ, പിന്നെ വാസ്തവത്തിൽ അയാളുടെ ഭാൎയ്യതന്നെ,— ആർ അയാളുടെ മേൽ അതിന്നുമുമ്പ് അളവില്ലാത്ത അനു രാഗം കാണിച്ചിരിക്കുന്നുവോ, അവൾതന്നെ—അയാൾക്ക കീഴടങ്ങി നടക്കാതേയും, അയാളെ ഗണ്യമാക്കാതേയും, നി സ്സാരനായി വിചാരിക്കും, എന്നിപ്രകാരം അനേകസംഗതി കൾ ഞാൻ കേട്ടിട്ടുണ്ട്. എന്റെ സുശീലയായ പ്രാണനാ

ധക്ക് ജഗദീശ്വരൻ ഒരിക്കലും ഈ വിധം ദുൎബ്ബുദ്ധി തരാതി
രിക്കട്ടെ. പ്രിയെ! ഞാൻ നിന്നെപ്പററി കഠിനമായി സംശ
യിച്ചതിന്ന് എനിക്കു മാപ്പുതരണം.'

ഭൎത്താവിന്റെ വായിൽനിന്നു പുറപ്പെട്ടതായ ഈ വാ
ക്കുകൾ കേട്ട്, ആ പതിവ്രതയായ ഭാൎയ്യക്ക് സംസാരിക്കു
വാൻ കഴിയാതായി. പ്രാണേശന്റെ പാദങ്ങളിന്മേൽ ത
ലവെച്ചു തന്റെ നേത്രജലംകൊണ്ട് അവയെ അഭിഷേകം
ചെയ്വാൻ തുടങ്ങി. വിനായകരായൻ പ്രേമഭരത്താൽ അവ
ളെ ഗാഢമായി പരിരംഭണംചെയ്തു. അവളുടെ കണ്ണുനി
രു തന്റെ കൈഉറുമാൽകൊണ്ടു തുടച്ചു. കാശീഭായിയുടെ വാ
യിൽനിന്നു കുറച്ചുസമയംവരെ സംസാരമേ വന്നില്ല. വളരെ
നേരത്തോളം മിണ്ടാതിരുന്നതിൽപിന്നെ മന്ദമന്ദം ഇപ്രകാ
രം പറഞ്ഞു:— 'ഇങ്ങിനെയുള്ള അശുഭമായ വാക്കു വായി
കൊണ്ട് ഉച്ചരിക്കുവാനോ പാടില്ല. താങ്കളുടെ ഓരോവാക്കു
നിമിത്തവും എന്റെ ഹൃദയം വിറച്ചുകൊണ്ടിരിക്കുന്നു. ആർ
ദുഷ്ടകളും, പതിയോടു വെറുത്തുംകൊണ്ടിരിക്കുന്നവരും, നി
ചകളും, വ്യഭിചാരിണികളും ആയിരിക്കുന്നുവോ അവൎക്കു മാ
ത്രം ഈ വക കാൎയ്യം ശുഭമായ്വരുന്നതല്ലാതെ, സതികളും,
സാദ്ധ്വികളും പതിസേവാപരായണകളും,ആയ അംഗനമാ
ൎക്ക് ഭൎത്താവുതന്നെയാണ് ആപൽക്കാലത്തിൽ വേണ്ട സൎവ്വ
ത്തിന്നും നാഥൻ! പതിസേവതന്നെയാണ് ഇഹലോക
സൌഖ്യത്തിൽവെച്ച് മുഖ്യമായത്. പതിയുടെ വിപന്നാവ
സ്ഥ കാണുന്നതിൽ ഉണ്ടാകുന്ന ദുഃഖമാണ് നരകദുഃഖത്തെ
ക്കാൾ കഠിനം! ഭൎത്താവിന്നുണ്ടാകുന്ന സങ്കടംകണ്ട് അവ
രുടെ പ്രാണൻ ഛിന്നഭിന്നമാകുന്നു; ശരീരത്തിൽ ജീവനു
ള്ളവരക്കും അന്യോന്യം സ്ഥിരമായി അനുരാഗബദ്ധരായി
ഇരിക്കേണ്ടതാണ് ദമ്പതിമാരുടെ ധൎമ്മം. ഏതൊരു കുല
ത്തിൽപത്നിയാൽ പതിയും,പതിയാൽ പത്നിയുംധന്യരായി
രിക്കുന്നുവോ, ആ കുലത്തിന്ന് എന്നെന്നും യശസ്സ് ഉണ്ടാകു

ന്നു; ആ കുലംതന്നെ മേല്ക്കുമേൽ അഭിവൃദ്ധിയെ പ്രാപിക്കുന്നു; ആ കുലത്തിൽതന്നെ സന്താനവും സമ്പത്തും സമൃദ്ധിയായി ലഭിക്കുന്നു. മനസ്സിലും വാക്കിലും പ്രവൃത്തിയിലും ഏതൊരു സ്ത്രീ സദാപ്പോഴും പതിയുടെ ആജ്ഞയെ അനുസരിച്ചു നടക്കുന്നുവോ അവൾക്ക് എന്നെന്നും ക്ഷേമം ഉണ്ടാകുന്നു. അവൾക്ക് ജന്മജന്മാന്തരത്തിലും അഭിന്നമായ സൌഖ്യലാഭത്തെ സിദ്ധിച്ച് അവസാനം രണ്ടു കുലങ്ങളോടുകൂടി മോക്ഷത്തെ പ്രാപിക്കുന്നു. ഏതു കുലാംഗന സൎവ്വ കാൎയ്യത്തിലും ഭൎത്താവിനെ പ്രേമത്തോടെ സഹായിക്കുന്നുവോ, മന്മഥതാപപരിഹാരം ചെയ്ത് ജാത്യാചാരപ്രകാരം നടക്കുന്നുവോ, അവൾതന്നെ ഇഹത്തിലും പരത്തിലും സൌഖ്യവും യശസ്സും സമ്പാദിക്കും. പ്രാണനാഥാ! താങ്കൾ എന്നെ എല്ലാപ്പോഴും ഏതു് ഉപദേശാമൃതം സേവിപ്പിച്ചിരിക്കുന്നുവോ, അതെല്ലാം ഞാൻ ഇന്നു മറന്ന്, താങ്കൾക്ക് ഇപ്രകാരമുള്ള ആപത്തു സംഭവിച്ച ഉടനെ എനിക്കു താങ്കളോടുള്ളതായ പ്രേമം ലേശംപോലും കുറയുവാൻ തരമുണ്ടെന്ന് ആ അശുഭമായ ശങ്ക താങ്കളുടെ ഹൃദയത്തിൽ ഉണ്ടാകുവാൻ പാടില്ല. മനസ്സിലായോ! ഇനി മേലിലും നിങ്ങളുടെ നേരെ എനിക്കുള്ളതായ അനുരാഗം ക്ഷയിക്കാതെ എല്ലാകാലവും അധികമധികമായി വൎദ്ധിച്ചുവരുമെന്നു താങ്കളുടെ പാദം സാക്ഷിയായി ഞാൻ പറയുന്നു. ഈ ദീനദാസിനിമിത്തം താങ്കൾക്ക് ഒരിക്കലും അവജ്ഞയുണ്ടാകുവാൻ പാടില്ല. ഏതു ദിവസം അപ്രകാരം ദുൎബ്ബുദ്ധി എന്റെ മനസ്സിൽ തോന്നുന്നുവോ, ആ ദിവസംതന്നെ എന്റെ ജീവദശയുടെ അവസാനത്തെ ദിവസമാകുവാൻ തക്കവണ്ണം ദൈവം അനുഗ്രഹിക്കട്ടെ.

വിനായകരായന്റെ അന്തഃകരണത്തിൽ പ്രേമം നിറഞ്ഞ് കവിഞ്ഞൊഴുകി. അയാൾ ഗൽഗദാക്ഷരത്തിൽ ഇങ്ങിനെ പറഞ്ഞു. 'നീ ധന്യയാണ്! ഇപ്പോൾ ഞാൻ എന്നെ കൃതാൎത്ഥനായെന്നു വിചാരിക്കും. നിന്റെ മതിരി സൽഗുണ

വതിയായ ഭാൎയ്യാരത്നത്തെ ലഭിക്കുന്നത് ജന്മജന്മാന്തരത്തിന്റെ ഫലമെന്നു ഞാൻ ഗ്രഹിക്കും. ഈശ്വരൻ നിണക്കു സദാ പൂൎണ്ണഭാഗ്യം ഉണ്ടാക്കട്ടെ! ഇതുതന്നെയാണ് നിണക്ക് എന്റെ ആശീൎവ്വാദം.'

—∞∞—

## ഒമ്പതാം അദ്ധ്യായം

---

'അതി ലോഭോ ന കൎത്തവ്യഃ'

ധനവാനേക്കാൾ ഗുണവാൻ തന്നെയാണ് ശ്രേഷ്ഠൻ. ഗുണവാൻ സ്വാശ്രിതനും, ധനവാൻ അന്യാശ്രിതനും ആകുന്നു. ധനവാന്റെ ധനത്തിന്നു തിരെ ക്ഷുദ്രസമാജത്തിൽ മാത്രമേ യോഗ്യതയുള്ളു. എന്നാൽ ഗുണവാന്റെ ഗുണങ്ങൾക്ക് എല്ലാടവും മഹത്വം ഉണ്ട്.

അണ്ണാസാഹേബ് ഇനാമദാരൻ ധനവാനായിരുന്നു, എന്നാൽ അയാളെ ആരെങ്കിലും പ്രതീക്ഷ്യനായി വിചാരിക്കുവാൻ തക്കവണ്ണം ഒരു ഗുണമെങ്കിലും അയാൾക്കുണ്ടായിരുന്നില്ല. ഈ സംഗതി അണ്ണാസാഹേബിന്നു ബോധമുണ്ടായിരുന്നില്ലെന്നു മാത്രമല്ല അയാൾ സ്വതവേ തന്റെ യോഗ്യത എത്രയോ വലിയതെന്നു വിചാരിച്ചുകൊണ്ടിരുന്നു. വൃദ്ധനായിരുന്നുവെങ്കിലും, ഇരുപത് ഇരുപത്തുരണ്ടു വയസ്സുള്ള ഏതെങ്കിലും യുവാവേക്കാൾ തനിക്കു താരുണ്യമുണ്ടെന്ന് അയാൾക്കു തോന്നുന്നുണ്ടായിരുന്നു. കായബലം അത്യന്തം കുറവായിരുന്നുവെങ്കിലും, അയാൾ താൻ ദൃഢഗാത്രനാണെന്നു തന്റെ മനസ്സിൽ അഭിപ്രായപ്പെട്ടിരുന്നു. വാൎദ്ധക്യം നിമിത്തവും രോഗം നിമിത്തവും ശരീരം ജീൎണ്ണിച്ചുപോയിരുന്നുവെങ്കിലും സഹസ്രാവൃത്തി സ്പൂടം ചെയ്ത അഭ്രകമോ ദിവ്യ

മായ താമ്രഭസ്മം സേവിച്ച്, രോഗങ്ങളിൽ ശരീരപ്രകൃതി
കല്ലുപോലെ രോഗമില്ലാതാക്കിത്തീർക്കുവാൻ കഴിവുമെന്ന്
അയാൾ ആനന്ദപൂർവ്വം സദാ ആഗ്രഹിച്ചുംകൊണ്ടിരുന്നു. യ
മരാജഭൃത്യന്മാർ പടിക്കൽ നിന്ന് 'അങ്ങുന്ന പുറപ്പെടുവിൻ'
എന്നു പറയുന്ന ദിക്കായിരുന്നുവെങ്കിലും, താൻ ഇനിയും 50 - 55
വർഷത്തോളം സംശയംകൂടാതെ ജീവിക്കുമെന്നു ഉറപ്പായി
വിചാരിച്ചിരുന്നു. അതുകൊണ്ടുതന്നെയാണ് മൂർഖശിരോ
മണിയായ ആ ജീർണ്ണനരാധമൻ മണവാളനാകുവാൻ സ
ന്നദ്ധനായത്. ഈ തസ്കരപ്രവരനു സാധുവും നിർദ്ദോഷി
യും ആയ ഗോവിന്ദന്റെ കഴുത്ത് വെട്ടുവാൻ ലേശമാത്രവും
ഭയം തോന്നിയിരുന്നില്ല. മണവാട്ടിയെ കാണുന്നതിനു മു
മ്പുതന്നെ ഈ വാനരന്റെ സ്ഥിതി ഇങ്ങിനെ ഇരിക്കെ,
ബോമ്പായിൽവന്ന് രൂപവതിയായ രമയുടെ ചന്ദ്രബിംബാ
നനത്തിന്റെ ലാവണ്യാതിശയം ദർശിച്ച ഉടനെ ഈ മർക്ക
ടന്റെ നേത്രം മയങ്ങി, മനോവികാരം തുളുമ്പിവന്നതിൽ എ
ന്താണ് ആശ്ചര്യം? സ്വാഭാവികമായുണ്ടാകുന്ന ഭാര്യാപ്രേമ
ത്തിനും പുറമെ സൌന്ദര്യം നിമിത്തം വിശേഷിച്ചും പ്രേമം
അയാളുടെ ഹൃദയത്തിൽ ഉദിച്ചു. ഇനിയും ഒന്നുരണ്ടാ
യിരവുംകൂടി ചിലവായാലും തരക്കേടില്ല, എന്നാൽ മർത്ത്യ
ജന്മം ധരിച്ചതിനു അടയാളമായി ഇതുമാതിരി ദിവ്യരത്ന
ത്തെ നിശ്ചയമായും സമ്പാദിക്കേണമെന്നു അണ്ണാസാഹേ
ബ് മനസ്സിൽ ഉറപ്പായി തീർച്ചപ്പെടുത്തി. 'ഇങ്ങിനെയുള്ള
കീർത്തിപ്പെട്ട രത്നം, തന്നെപ്പോലെ ധനപുഷ്ടിയുള്ള ഇനാമ
ദാരന്റെ മന്ദിരത്തെ അലങ്കരിച്ചാൽ മാത്രമേ കൌതുകമു
ള്ളു. പിന്നെ അങ്ങിനെയാണെങ്കിൽ മാത്രമേ ആ സമ്പ
ത്തുകൊണ്ടു പ്രയോജനമുള്ളു' എന്ന് അയാൾക്കു തോന്നി. ഭ
ട്ടൻ വന്നവുടനെ ആദ്യത്തെ മുഹൂർത്തംതന്നെ നിശ്ചയിക്കു
വാൻ അയാളോടു പറയുവാൻ അണ്ണാസാഹേബ് തന്റെ മ
നസ്സിൽ തീർച്ചപ്പെടുത്തി. അനേകവിധം ആലോചനകളായ

ഊൎമ്മികളിൽ അയാൾ മുങ്ങിക്കുളിക്കുവാൻതുടങ്ങി; എന്നാൽ ഇപ്പോൾ തന്റെ ഭാവിപത്നിയുടെ ഗൃഹത്തിൽ എന്തൊക്കെ നടന്നുകൊണ്ടിരുന്നെന്ന് ആ പാപിക്ക് ഒട്ടുംതന്നെ മനസ്സിലായിരുന്നില്ല. അയാൾ തന്റെ പരമാനന്ദത്തിൽ നിമഗ്നനായിരുന്നു. താൻ മണവാളനായെന്ന് അയാൾ പൂൎണ്ണമായും വിശ്വസിച്ചുംകൊണ്ടു തന്റെ മനോരാജ്യത്താൽ മതിമറന്നു ഈ ശാശ്വതമല്ലാത്ത ഐഹികസുഖം എത്രക്ഷണഭംഗുരമായതാണെന്നു മനസ്സിലാക്കുവാൻ അണ്ണാസാഹേബിന്നു അറുപത്തുനാലുവൎഷം കാലവും മതിയായിട്ടില്ല! മനുഷ്യർ തങ്ങൾക്കു മനസ്സിൽ സുഖകരമായ മനോരാജ്യം ചിന്തിക്കുന്നു, തങ്ങൾക്കു സൌഖ്യപ്രദമായ ഇച്ഛകൾ പെരുകിവരുന്നു, എന്നാൽ അവ സാധിക്കുന്നതുമാത്രം ദൈവാധീനം.

ഭൎത്താവിനെ കണ്ടു ഉടനെ പാൎവ്വതീഭായി 'ഈ മാതിരി എഴുപതു വയസ്സായ വൃദ്ധക്കിഴങ്ങിന്നു നമ്മുടെ മകളെ കൊടുക്കുവാൻ ഞാൻ എന്തുതന്നെ ആയാലും സമ്മതിക്കുകയില്ല. ഈ വിധം ശവത്തിന്റെ കഴുത്തിൽ മുത്തിന്നു സദൃശമായ ഏകപുത്രിയെകെട്ടി അവളുടെ സൎവ്വനാശം വരുത്തുന്നതിനേക്കാൾ, വരുന്നതു വരട്ടെ, ഇത്ര കാലം നിന്നതുപോലെ ഇനിയും ഒരു വൎഷം ചെന്നാലും സാരമില്ല'. എന്നു ഖണ്ഡിതമായി പറഞ്ഞുകഴിഞ്ഞു.

ഭട്ടൻ പത്നിയെ അനേകവിധത്തിൽ സമാധാനിപ്പിക്കുവാൻ പ്രയത്നിച്ചു. 'നീ പറയുംപോലെ അത്രയൊന്നും വയസ്സു അണ്ണാസാഹേബിന്ന് ആയിട്ടില്ല. അയാൾക്കു പെണ്ണിനെ കൊടുക്കുന്നതിന്നു എന്തു വിരോധം? അതിനാൽ അവൾക്കു നന്മയേ ഉണ്ടാകയുള്ളൂ. അണ്ണാസാഹേബിനേക്കാൾ പ്രായംചെന്ന ഗൃഹസ്ഥന്മാർ കല്യാണംചെയ്തതായിട്ടുണ്ട്; അവൎക്കെല്ലാം കുട്ടികളും കുഞ്ഞുങ്ങളും ഉണ്ടായിട്ടും ഉണ്ട്. നീ ഇങ്ങിനെ ദുശ്ശാഠ്യംപിടിച്ചു ഭ്രാന്തയാകേണ്ട. നാം ഒരു വീട്ടുകാർ പെണ്ണിനെ കൊടുത്തില്ലെങ്കിൽ, അയാൾക്കു വേറെ

ആരും പെണ്ണിനെ കൊടുക്കുകയില്ലെന്നു മനസ്സിലാക്കിയോ? ശുദ്ധ ഭ്രാന്തയല്ലെ നീ! അയാൾക്ക് ഇന്നു തന്നെ ആരും ഞെളിയുന്ന പെണ്ണിനെ കൊടുക്കാതിരിക്കയില്ല. അതിന്റെ ശേഷം മാത്രം നിണക്കു പശ്ചാത്താപമുണ്ടാകും. അയാളുടെ ദ്രവ്യം എത്ര! പ്രാപ്തി എന്താണ്! എത്ര വലിയ കുലം! ഈ വക കാര്യങ്ങളെങ്കിലും ആലോചിച്ചു നോക്കേണ്ടയോ? അവരുടെയും ഇവരുടേയും വാക്കുകേട്ടു വെറുതെ പിടിച്ച പിടുത്തം വിടാതിരിക്കേണ്ട. ഈ ബന്ധുത്വം സമ്പാദിക്കുവാൻ എനിക്ക് എത്ര ബുദ്ധിമുട്ടുണ്ടായിരുന്നു എന്നു നിണക്കു വല്ല ധാരണയും ഉണ്ടോ?’

ഭട്ടൻ തന്നെക്കൊണ്ടു കഴിയുന്നതു നോക്കി. സാമോപായംകൊണ്ടു പറഞ്ഞുനോക്കി, ഭാര്യയോടു താഴ്മയോടെ അപേക്ഷിച്ചു, മുഷിഞ്ഞു, കോപിച്ചു, ശകാരിച്ചു! ഒടുക്കം അവളെ ഭയപ്പെടുത്തിനോക്കി. എന്നിട്ടും നിഷ്ഫലം! പാർവ്വതിഭായി തന്റെ നിശ്ചയത്തിൽനിന്ന് അല്പമെങ്കിലും കുലുങ്ങിയില്ല. ഭർത്താവുചെയ്ത മധുരസംസാരത്തിലും, അയാളുടെ അടിസ്ഥാനമില്ലാത്ത ബ്രഹ്മജ്ഞാനത്തിലും അവൾ എള്ളോളം ശ്രദ്ധ കൊടുത്തില്ല. ഒടുക്കം ഭട്ടൻ ഈ കാര്യം ആ ദിവസം ഇത്രയായപ്പോൾ നിറുത്തേണ്ടിവന്നു.

തന്റെ കാര്യം സാധിക്കുന്നതായ അനുകൂലമായ ലക്ഷണങ്ങൾ കാണുന്നില്ല, തനിക്കു പെണ്ണിനെ തരാതിരിക്കുവാൻ തക്കവണ്ണം പ്രവർത്തിക്കുവാൻ ഇവിടെയുള്ള ബന്ധുക്കൾ ദൃഢമായി സങ്കല്പിച്ചിരിക്കുന്നു എന്ന വർത്തമാനം ശീഘ്രം അണ്ണാസാഹേബിന്റെ ചെവിയിൽ എത്തി. പിന്നെ എന്തു പറയുവാനാണ്? ഇനാമദാരന്റെ മനസ്സ് അമ്പരന്നു. താൻ മണവാളനായി, സുന്ദരിയായ രമ ഇപ്പോൾ എല്ലാംകൊണ്ടും തനിക്കുള്ളവളാണെന്ന ആനന്ദദായകമായ സ്വപ്നത്തിൽ നിമഗ്നനായിരുന്ന അണ്ണാസാഹേബിന്ന് ഇപ്പോൾ ജാഗ്രദവസ്ഥ ഉണ്ടായി. ഇതുവരെക്കും താൻ സ്വപ്നം കാണുകയായി

രുന്നു എന്നു ബോധംവന്ന് അയാൾ നിരാശപ്പെട്ടു പരവശ
നായി. അയാളുടെ മനസ്സിന്നു ചഞ്ചലത ഉണ്ടായി. ധൈൎയ്യം
ക്ഷയിച്ചു. അയാൾ ഉടനെ ഭട്ടനെ വിളിച്ച് 'എന്താ ഭട്ടരെ!
എന്നെപ്പോലെ യോഗ്യനായ ഗൃഹസ്ഥനെ ഇവിടത്തോ
ളം വരുത്തി കട്ടകം എന്നെ ചെണ്ട കൊട്ടിക്കുവാനുള്ള വട്ടം
കൂട്ടുന്നുവോ? മനസ്സിലുള്ള അഭിപ്രായമെന്താണെന്നുവെ
ച്ചാൽ അതു സ്പഷ്ടമായി പറയുവിൻ. നിങ്ങളുടെ സ്വഭാവത്തി
ന്ന് ഇതു യോഗ്യതയോ? കല്യാണം കഴിക്കുവാനാണെന്നും
പറഞ്ഞു സ്വരാജ്യത്തിൽനിന്നു പുറപ്പെട്ടുവന്ന ഞാൻ ഇ
പ്പോൾ അടിയന്തരം കഴിയാതെ മടങ്ങിപ്പോയാൽ സ്വരാ
ജ്യത്തിൽ എനിക്ക് എത്ര അവമതി ഉണ്ടാകുമെന്നു ആലോ
ചിച്ചുനോക്കുവിൻ. നമ്മൾ രണ്ടുപേരുടേയും കുലങ്ങൾ കാ
രണംകൂടാതെ മാലിന്യമുണ്ടാകത്തക്ക പ്രവൃത്തിചെയ്യാൻ ഒ
രുമ്പെടൊല്ല. എന്റെ കാൎയ്യം പറയുന്നതാണെങ്കിൽ മൂവ്വാ
യിരം അല്ല, അയ്യായിരം പോയാലും എനിക്കു വിവാഹം ക
ഴിക്കേണ്ടുന്ന അത്യാവശ്യം ഉണ്ട്. വാൎദ്ധക്യകാലത്തിൽ എനി
ക്കു പ്രേമമുള്ളവരായ ആരെങ്കിലും സമീപം ഇല്ലാതെ കഴിയു
കയില്ല. ഇങ്ങിനെ ആയതുകൊണ്ടു നിങ്ങളുടെ മകളല്ലെ
ങ്കിൽ മറ്റൊരാളുടെ മകളെയെങ്കിലും കല്യാണംകഴിക്കാതെ
ഞാൻ സ്വരാജ്യത്തേക്കു മടങ്ങിപ്പോകയില്ലെന്നു നിങ്ങൾ ന
ല്ലവണ്ണം ഓൎമ്മിച്ചുകൊള്ളുവിൻ. ഈ അണ്ണാസഹേബിന്നു
പെണ്ണിന്റെ ക്ഷാമമുണ്ടെന്നു വിചാരിക്കരുത്. ഒന്നല്ല, വേ
ണമെങ്കിൽ നൂറെണ്ണം ഈ കാലിന്നു നമസ്കരിക്കും, മന
സ്സിലായോ! എന്നാൽ നിങ്ങൾ നമ്മുടെ അയൽവാസി, അ
തുകൂടാതെ നിങ്ങളുടെ മകൾ എനിക്കു ചേരുന്നവളായതു
കൊണ്ടു പറയുന്നു. ഒരു സമയം പണത്തെസ്സംബന്ധിച്ച് എ
ന്തെങ്കിലും നിങ്ങളുടെ കൂട്ടക്കാർ പിറുപിറുക്കുന്നുണ്ടെങ്കിൽ,
അതിനെപ്പറ്റി നിങ്ങൾ ഈഷൽപോലും ചിന്തിക്കാതിരിക്കു
വിൻ. വിവാഹത്തിന്നു വേണ്ടപ്പെട്ട ക്രിയകൾ ജാഗ്രതയിൽ

നടത്തുവാൻ തക്കവണ്ണം ഏർപ്പാടുചെയ്യിൻ' എന്നു പറഞ്ഞു.

യജ്ഞേശ്വരഭട്ടൻ സ്തംഭിച്ചുപോയി. നിരാശ അയാളെ ബലമായി ചുററിപ്പിടിച്ചിട്ടുണ്ടായിരുന്നു. എന്നാൽ അണ്ണാസാഹേബ് അയ്യായിരത്തിന്റെ ശബ്ദം പുറപ്പെടുവിച്ച ഉടനെ അയാളുടെ മുഖത്ത് അല്പം പ്രസാദമുണ്ടായി. 'അണ്ണാസാഹേബ്! ഞാൻ നിങ്ങളോടു മാപ്പിന്നായി അപേക്ഷിക്കുന്നു. നമ്മുടെ കൂട്ടക്കാർ ഇതിന്നുമുമ്പുതന്നെ തീർച്ചപ്പെടുത്തിയതുപോലെ തോന്നുന്നു. എന്റെ ഭാര്യക്ക് ഇപ്രകാരം ദുരാഗ്രഹമുണ്ടെന്നു ഞാൻ ഇന്നുവരെക്കും ധരിച്ചിരുന്നില്ല. ഈ വിഷയത്തിൽ അവൾ എന്റെ ഒരു വാക്കുപോലും നടക്കുവാൻ വിടുന്നില്ല' എന്നു പറഞ്ഞു.

അണ്ണാസാഹേബ് കുറച്ചു കോപത്തോടെ 'ഭട്ടനേ! നിങ്ങൾ എന്തുപറയുന്നു? നിങ്ങളുടെ ഈ പ്രായത്തിന്ന് ഇതു യോജിക്കുമോ? ഭാര്യ ഒന്നും നടക്കുവാൻ വിടുന്നില്ലപോലും! അങ്ങിനെയാണെങ്കിൽ, രാജ്യക്കാർ എന്തുപറയും? ജനങ്ങൾ ഛീ, ഛീ, എന്നു പറയുന്നതുകൂടാതെ, നിസ്സാരമായി മുഖത്തു തുപ്പുകയില്ലയൊ? 'ഭട്ടനു പുരുഷത്വം എന്നതു ഇല്ല ഇല്ല, ഭാര്യയുടെ മുമ്പാകെ അവരുടെ അഭിപ്രായം യാതൊന്നും നടക്കുകയില്ല' എന്നു ജനങ്ങൾ പറയുകയില്ലയോ? നിങ്ങൾക്കു ഇപ്രകാരം ബുദ്ധിമുട്ട് ഉണ്ടാകുവാൻ പാടില്ല. നമുക്കു പരിഭൂതി നേരിടരുതെന്നു മാത്രം; സാരമില്ല, മുവ്വായിരത്തിന്ന് അയ്യായിരം പോയാലും പോകട്ടെ! നിങ്ങളുടെ വീട്ടുകാരെ എങ്ങിനെയെങ്കിലും സ്വാധീനപ്പെടുത്തുവിൻ. എഴുനീല്ക്കുവിൻ, പുറപ്പെടുവിൻ, കാണട്ടെ, ഈ കാര്യം ക്ഷണത്തിൽ കഴിച്ചുകൂട്ടുവിൻ. വെറുതെ സമയം കളയരുതെ' എന്നു പറഞ്ഞു.

അയ്യായിരത്തിന്റെ ശബ്ദം കേട്ട ഉടനെ യജ്ഞേശ്വരഭട്ടന്റെ മനസ്സിന്റെ സ്ഥിതി എങ്ങിനെ ആയെന്നു വർണ്ണിക്കുവാൻ പ്രയാസം. വിവാഹത്തിന്ന് ഇപ്രകാരം അന്തരായം

കൊണ്ടുവന്നതുകൊണ്ട് അയാൾക്ക തന്റെ ഭാൎയ്യയെപ്പററിയും പിന്നെ വേറെയുള്ള ബന്ധുക്കളെപ്പററിയും മനസ്സിൽ എത്രയോ കൃതജ്ഞത തോന്നി. ‘എന്റെ ഭാൎയ്യ തക്കസമയത്ത് ഈ തടസ്ഥം കൊണ്ടുവന്നിട്ടില്ലായിരുന്നുവെങ്കിൽ ഇതിനിടയിൽ വിവാഹക്രിയകൾ മുതലായവയെല്ലാം കഴിഞ്ഞ് എനിക്ക വെറും മൂവ്വായിരം കിട്ടുമായിരുന്നു. ഇപ്പോൾ ശരിയായി റൊക്കം അയ്യായിരം കയ്യിൽ വരുന്നു! ഭാൎയ്യയുടെ കാലു പിടിക്കേണ്ടിവന്നാലും തരക്കേടില്ല. അവളുടെ കാലിന്നു നമസ്കരിക്കും, അവളുടെ മുമ്പാകെ വീണുരുളും, വേണ്ടുംവിധം അവളോട അപേക്ഷിക്കും, അവൾ കോപിച്ചു ശകാരിച്ചാലും ക്ഷമയോടെ കേൾക്കും, എങ്ങിനെയെങ്കിലും അവളുടെ മനസ്സു വശീകരിക്കും. എന്നിട്ടും അവൾ പാട്ടിലായില്ലെങ്കിൽ പിന്നെ എന്റെ പേര് യജ്ഞേശപരഭട്ടനെന്നല്ല! ഈ കാൎയ്യത്തിൽ വിരോധംകൊണ്ടുവരുവാൻ, ആരുടെ മുത്തച്ഛന്റെ പണം ചിലവാകുന്നോ എന്നു ഞാൻ നോക്കും. ‘എന്നോട കലഹത്തിന്നു വരാതിരിക്കുവിൻ, ഓൎമ്മയിരിക്കട്ടെ’ എന്നു ഭയപ്പെടുത്തും. എന്റെ മകളെ എന്റെ ഇഷ്ടംപോലെയുള്ള ആൾക്ക കൊടുക്കും. ഞാനാണ് അവളുടെ അച്ഛൻ. എല്ലാം സംഗതികൊണ്ടും അവളുടെമേൽ എനിക്ക് അധികാരമുണ്ട്. വ്യവഹാരം നടത്തേണ്ടിവന്നാൽ നടത്തും. എങ്ങിനെ ആയാലും മകളുടെ കല്യാണം കഴിച്ചല്ലാതെ ഞാൻമടങ്ങിപ്പോകുന്നവനല്ല. ഇതുതന്നെയാണ് എന്റെ ദൃഢനിശ്ചയം’ എന്ന് അയാൾ തന്റെ മനസ്സിൽ ഉറപ്പിച്ചു.

## പത്താം അദ്ധ്യായം.

### ചക്രം ഭ്രമതി മസ്തകേ!

യജ്ഞേശപരഭട്ടൻ ബദ്ധപ്പെട്ട് അവിടെനിന്നു എഴുന്നീററ് ആവഴി നേരെ വാസസ്ഥലത്തേക്ക വന്നു. എന്തൊക്കെ

യെ പ്രവൃത്തിചെയ്തുംകൊണ്ട് ഇരുന്നിരുന്ന പാൎവ്വതിഭായിയുടെ മുറിയിൽ പ്രവേശിച്ചു. അല്പസമയത്തോളം അതും ഇതും സംസാരിച്ചതിൽപിന്നെ അയാൾ ചിരിച്ചുംകൊണ്ടു ഭാൎയ്യയോട് പൂൎണ്ണ പ്രേമത്തോടെ ഇപ്രകാരം പറഞ്ഞു:—'ഇതാ നോക്ക, നീ ഇങ്ങിനെ അനാവശ്യമായ ദുൎവ്വാശിയോടെ ഇരിക്കേണ്ട. എന്റെ വാക്ക കേട്ടാൽ സത്യമായും അതിനാൽ ശ്രേയസ്സുണ്ടാകും. ഇത്ര യോഗ്യതയുള്ള ബന്ധുത്വം അന്വേഷിച്ചാലും കിട്ടുന്നതല്ല. നീ ഏററവും ഭാഗ്യശാലിനിയാണെന്നു മനസ്സിലാക്ക. സൎവ്വധനത്തിന്നും മേലിൽ നീതന്നെ അല്ലെ ഉടമസ്ഥ. ഇങ്ങിനെ ഇരിക്കെ വൃഥാ ഭ്രാന്തന്മാരെപ്പോലെ പ്രവൃത്തിക്കാമൊ? ഇത്ര വലിയ ഗൃഹസ്ഥൻ വിവാഹത്തിന്നുതന്നെ ഇവിടെ വന്നിട്ടുണ്ട്. അയാളെ വെറുതെ മടക്കി അയച്ചാൽ ജനങ്ങൾ എന്റെ മുഖത്ത് തുപ്പുകയില്ലെ? കുറച്ചൊന്ന് ആലോചനചെയ്യു. ഇത്രമാത്രമല്ല. തനിയേതന്നെ വീട്ടിൽ കയറിവന്ന ലക്ഷ്മിയെ കാലുകൊണ്ടു എന്തിന്ന ചവിട്ടണം? പൊരുളില്ലാത്ത ശാഠ്യം പിടിക്കേണ്ട.

പാൎവ്വതീഭായിയുടെ ദേഹം കോപം നിമിത്തം ലോഹിതവൎണ്ണമായി. അത്യന്തം സന്താപത്താൽ അവളുടെ വായിൽനിന്നു യാതൊരു ശബ്ദവും പുറപ്പെട്ടില്ല. ഇങ്ങിനെ ആയതുകൊണ്ടുതന്നെയാണ് ഭട്ടന്ന് തന്റെ അന്തൎഗ്ഗതം പുറത്താക്കുവാൻ അവസരം സിദ്ധിച്ചത്. അവൾ ഇതുവരെ എങ്ങിനെയെങ്കിലും താഴ്മയോടെ കേട്ടു; എന്നാൽ ക്രോധം കൈകടന്നപ്പോൾ അവൾ കുണ്ഡലിനിയെപ്പോലെ കണ്ണുകൾ ചുവപ്പിച്ചുംകൊണ്ടു ഇപ്രകാരം പറഞ്ഞു:— നിങ്ങളുടെ അയ്യായിരം ഉറുപ്പിക ചുട്ടുപോകട്ടെ! പിന്നെ നിങ്ങളുടെ ആ പ്രതാപത്തിന്നും മുഖത്തിന്നും തീ പിടിക്കട്ടെ! ധനത്തിലുള്ള ആസക്തി ഹേതുവായി വയററിൽ ജനിച്ച കുട്ടിയുടെ ഗ്രീവാലവനം ചെയ്യുവാൻ ലജ്ജ തോന്നുന്നില്ലയൊ? അയാളെ മടക്കി അയച്ചാൽ ജനങ്ങൾ പരിഹസിക്കുംപോലും! ശവക്കുഴി

യിൽ ഇറങ്ങിനിന്നിരിക്കുന്ന ആ വൃദ്ധവാനരന്റെ കഴുത്തിൽ മുത്തിന്നുതുല്യമായ പെൺകുട്ടിയെ കെട്ടി അവളുടെ ജീവകാലം പാഴാക്കിത്തീൎക്കുന്നതാണെങ്കിൽ, ജനങ്ങൾ വായിൽ ചാണകം നിറക്കുകയില്ലെ? ഇതെന്തുകൊണ്ടു ലജ്ജയായി തോന്നുന്നില്ല. ഈ പ്രായാധിക്യത്തിൽ അനൎത്ഥത്തിന്നു സംഗതി വരുത്തുന്ന ദ്രവ്യത്തിന്മേൽ എന്തിന്ന് ആഗ്രഹമുണ്ടായിരിക്കണം? ആരും അതു മരിച്ചാൽ മാറത്തുവെച്ചു കൊണ്ടുപോകയില്ല, മനസ്സിലായോ? വീണ്ടും ആ വലീമുഖന്റെ പേര് എന്റെ മുമ്പാകെവെച്ചു പറഞ്ഞാൽ——സൂക്ഷിച്ചുകൊൾവിൻ! പെൺകുട്ടിയുടെ സൎവ്വനാശം വരുത്തുന്ന ആ കഠിനഹൃദയത്തിൽ എള്ളോളം അനുകമ്പ തോന്നരുതോ"?

സാധു യജ്ഞേശഭട്ടൻ തീരെ ഉരിയാടാതെ ആയി. തന്റെ ഭാൎയ്യയുടെ സ്വഭാവം ഇത്ര ഭേദമില്ലാത്തതാണെന്നു അയാൾ ഇന്നുവരേക്കും സത്യമായി മനസ്സിലാക്കിയിരുന്നില്ല. തന്റെ പിതൃക്കളെല്ലാവരും സ്വൎഗ്ഗത്തിൽനിന്നു താഴെ ഇറങ്ങിവന്നാലും ഇവിടെ തന്റെ ഉപായം പറ്റുന്നതല്ലെന്നു അയാൾക്ക് ഇപ്പോൾ നല്ലവണ്ണം നിശ്ചയമായി. എങ്കിലും അയ്യായിരത്തിന്റെ മോഹം ധനതൃഷ്ണയാൽ പൂൎണ്ണഗ്രസ്തനായ ഭട്ടന്നു പൊടുന്നനവേ ത്യജിക്കുവാൻ കഴിയുമൊ? അയാൾ പിന്നേയും ധൈൎയ്യം അവലംബിച്ച് 'ജനങ്ങൾക്കെന്താണ്? ജനങ്ങൾ രാസഭങ്ങൾ! ആ ഗോളകന്മാർ ഇഷ്ടംപോലെ പറയട്ടെ. അവരുമായി എനിക്ക് എന്തു കാൎയ്യം? എതൊരുത്തനും തന്റെ അഭിപ്രായാനുസാരമായിത്തന്നെ തനിക്കു ഹിതമായ കാൎയ്യങ്ങൾ ചെയ്യണം. അത്രയും ഇത്രയും ഒന്നും അല്ല. മനസ്സിലായൊ? അയ്യായിരം ഉറുപ്പികയാണ് ഇന്ന്, അണ്ണാസാഹേബ് തരുവാൻ തെയ്യാറായിരിക്കുന്നത്! ദുൎജ്ജനങ്ങളുടെ കുറച്ചുനേരത്തേക്കുള്ള പരിഹാസത്തെ വിലവെച്ച് നാം ഈവിധം ദുൎല്ലഭമായ അവസരം ഉപയോഗപ്പെടുത്താതെ കളഞ്ഞാൽ, ജനങ്ങൾതന്നെ നാളെ നമ്മുടെ ചി

ഷ്ഠിതപത്തെപ്പററി ചിരിക്കില്ലയോ? ഒരൊററക്കാശുപോലും സമ്പാദിക്കുവാൻ എത്ര പ്രയാസമുണ്ട്? എങ്ങിനെ എല്ലപൊടി പൊടിയാക്കണം? ഈ വിധം നമ്മുടെ കഷ്ടം നമുക്കേ അറിഞ്ഞുകൂട. സ്ത്രീകളായ നിങ്ങൾക്ക് അതിൻെറ വിവരം എന്തറിയാം? ഞാൻ പറയുന്നതു കേട്ടാൽ നിണക്കു നന്നവരുമെന്നു നിശ്ചയം. ഇതു മാത്രമല്ല; വേറെ ഒരു 'സംഗതിയുണ്ട്. (പതുക്കെ) അണ്ണാസാഹേബ് ജീവിച്ചിരുന്നാൽ ഇനി എത്ര കൊല്ലം ഇരിക്കും? അധികരിച്ചാൽ രണ്ടുകൊല്ലം! പിന്നെനിൻെറ മകളല്ലെ ആ മുഴുവൻ സമ്പത്തിന്നും ഉടമസ്ഥയായിരിക്കേണ്ടത്? അപ്പോൾ നീ തന്നെ എൻെറ ദൂരദർശനശക്തിയെപ്പററി പുകഴ്ത്താതിരിക്കയില്ല. വെറുതെയല്ല എൻെറ ഈ രോമം നരച്ചത്! മനസ്സിലായൊ?—'

സന്താപം ആശ്ചര്യം ഇവയാൽ തലകറച്ചല് ഉണ്ടായികൊണ്ടിരുന്ന പാർവ്വതിഭായിയുടെ ഹൃദയം, പതിയുടെ ഈ അശുഭമായ വാക്കുകളാൽ, കത്തുന്ന തീയ്യിൽ എണ്ണ ഒഴിച്ചതുപോലെ, അത്യന്തം ദഹിച്ചുതുടങ്ങി. അവൾ കോപപാരവശ്യത്താൽ കണ്ണുകൾ ഉരുട്ടിത്തുടങ്ങി. താൻ ഇപ്പോൾ എവിടെയാണ്, തൻെറ മുമ്പാകെ കഴിഞ്ഞതെന്താണ് എന്നതുകൂടി അവൾക്കു കുറച്ചു നേരത്തേക്കു ബോധമുണ്ടായില്ല. തനിക്കു എതിരായി നിന്നതു തൻെറ ഭർത്താവല്ല, ഏതൊ മഹാ ക്രൂരരാക്ഷസൻ, അല്ലെങ്കിൽ ബീഭത്സമായ പിശാചാണെന്നും, തൻെറ ചെവിയിൽ പതിഞ്ഞതായ ഈ ശബ്ദം മനുഷ്യനിൽനിന്നു പുറപ്പെട്ടതല്ല, ഘോരമായ ഇടി ഇടിക്കുന്നു, പിന്നെ ഭൂകമ്പം ഉണ്ടാകുന്നു, എന്നും അവൾക്കു തോന്നി. ഇപ്രകാരം ശൂന്യമായ വാക്കുകൾ കേട്ടു ജീവിച്ചിരിക്കുന്നതിന്നു പകരം, ഇന്നു തീർച്ചയായും ഭൂകമ്പം ഉണ്ടായതിൻെറ മുമ്പാകെ നിന്നിരുന്ന ഈ മഹാപാപിയായ ചണ്ഡാലനും പിന്നെ അയാളുടെ സംസർഗ്ഗം നിമിത്തം തട്ടിയിരിക്കുന്ന പാപത്തിന്നു മോക്ഷത്തിന്നായി തനിക്കും, ഉന്മൂലനാശം വന്നാ

ലും വലുതല്ലെന്ന് അവൾ മനഃപൂർവ്വം വിചാരിച്ചു. അവളുടെ കണ്ണുകൾ രക്തംപോലെ ചുവന്നു. അധരങ്ങൾ വിറച്ചുതുടങ്ങി. ശരീരത്തിലെ രക്തം ക്രോധപാരവശ്യത്താൽ തിളച്ചുതുടങ്ങി. അവൾ പുലിയെപ്പോലെ മുരണ്ടു. യജ്ഞേശഭട്ടൻ എങ്ങിനെയെങ്കിലും അവളെക്കൊണ്ടു സമ്മതിപ്പിക്കത്തക്കവണ്ണം അവളെ ആശ്വസിപ്പിക്കുവാനായി അവളുടെ വളരെ സമീപം വന്നിരുന്നു. പാർവ്വതീഭായി ഒരു അടിയാൽ അയാളെ തള്ളിവിട്ടു. സാധുഭട്ടൻ തിരിഞ്ഞു തിരിഞ്ഞു "ഹപ്പ്" എന്നു ചുമരിന്നു ചെന്നടിച്ചു. തല മുഴുവൻ ശോണിതമയമായി. എങ്ങിനെയോ പ്രയാസപ്പെട്ടു അയാൾ എഴുനീറ്റുനിന്നു എങ്കിലും മുഖം ഉയർത്തി ഭാര്യയെ നോക്കുവാൻ അയാൾക്കു എന്തു ചെയ്തിട്ടും ധൈര്യം ഉണ്ടായില്ല. ഇവൾ തന്റെ ഭാര്യയല്ല, കണ്ണുകളിൽനിന്നു കത്തുന്ന അഗ്നിയുടെ മഹാ ഭയങ്കരജ്വാലകൾ പുറപ്പെടുന്നതായ മനുഷ്യസ്വരൂപം ധരിച്ച ദേവതതന്നെ, താൻ ആരംഭിച്ചിരിക്കുന്ന ഈ ഭയങ്കരമായ അപരാധത്തിന്നു തക്കതായി ശിക്ഷിക്കുവാൻ ഇപ്രകാരം ഉഗ്രതരമായ സ്വരൂപം ധരിച്ചു തന്റെ മുമ്പാകെ നിന്നിരിക്കുന്നെന്ന് അയാൾക്കു തോന്നി. ഭട്ടന്റെ ശൌര്യം ഇല്ലാതായി. ഇനി ഇവിടെനിന്നു മിണ്ടാതെ ഗമിക്കുന്നതല്ലാതെ വേറെ നിവ്വാഹമില്ലെന്നു മനസ്സിലായി അയാൾ ഉടൻ അവിടെനിന്നു പിരിഞ്ഞു.

---

## പതിനൊന്നാം അദ്ധ്യായം.

---

### 'മകളെ കലചെയ്യുന്നവളല്ല'

യജ്ഞേശഭട്ടൻ പുറത്തേക്കുപോയി കുറച്ചു സമയം കഴിഞ്ഞശേഷം പാർവ്വതീഭായിയുടെ മനസ്സിൽ ഉണർവ്വ് വന്നു. അപ്പോൾ കഴിഞ്ഞുപോയ എല്ലാ കാര്യത്തെപ്പററിയും അ

വൾ ആലോചന തുടങ്ങി. തലയിലെ ചൂടു കുറച്ചു കാണ
തിൽ പിന്നെ തന്റെ കയ്യിൽനിന്നു വന്ന ഈ കാൎയ്യം
എത്രയോ അനുചിതമായിപ്പോയെന്നു് അവൾക്കു തോന്നി.
മനഃപൂൎവ്വമായി ചെയ്തതല്ലെങ്കിലും ക്രോധപാരവശ്യത്താൽ ത
ന്റെ ഭൎത്താവോടു ചെയ്തതായ അപരാധം വളരെ അതിക്ര
മമായിപ്പോയെന്നു് ആ പതിവ്രതയായ പാൎവ്വതിഭായിക്കു്
അത്യന്തം പശ്ചാത്താപമുണ്ടായി. ഭൎത്താവിനെ കണ്ടു് ഇ
തിന്നു ക്ഷമക്കായി അപേക്ഷിക്കേണമെന്നു് അവൾ മന
സ്സിൽ ഉറപ്പായി നിശ്ചയിച്ചു. ഇന്നുവരെ തന്നിൽ നൈസ
ൎഗ്ഗികമായിട്ടുണ്ടായിരുന്ന തന്റെ ശാന്തസ്വഭാവത്തിന്നു യോ
ഗ്യത ആകാത്തതായ കാൎയ്യം ചെയ്തു; ഭൎത്താവു് എത്ര നീച
നും പാപിയും ആയാലും പത്നി തന്റെ പതിവ്രതാധൎമ്മം
കൈയൊഴിയാതെ മറന്നുകളയുന്നതു സതികളുടെ ലക്ഷണമല്ല;
എന്നു് അവൾക്കു ബോദ്ധ്യംവന്നു. താൻ ചെയ്ത കാൎയ്യത്തെ
പറ്റി വളരെ പരിതപിച്ചു.

ഇപ്പോൾ മുറിയിൽനിന്നു പുറത്തു് ഇറങ്ങിയ ഉടനെ യ
ജ്ഞേശപട്ടർ കഴിഞ്ഞ കാൎയ്യങ്ങളെല്ലാം മറന്നു. അയാളു
ടെ മനസ്സിനെ പിന്നെയും ആ അയ്യായിരം ഉറുപ്പിക വിഴു
ങ്ങി വീണ്ടും അയാൾ ആ ഭയങ്കരമായ മോഹത്തിന്നു് അ
ധീനനായി. അയാൾ വേണ്ടുന്നേടത്തോളം ആലോചിച്ചു
നോക്കി. എന്നിട്ടും നിഷ്ഫലം! യാതൊരു സൂത്രമാകട്ടെ യു
ക്തിയാകട്ടെ മനസ്സിൽ തോന്നിയില്ല. 'ഇനി സാമോപാ
യം വിട്ടു രൌദ്രസ്വരൂപം ധരിച്ചല്ലാതെ ഈ കൂട്ടക്കാർ പാ
ട്ടിൽ വരുന്ന മാതിരി ഇല്ല. മതി! കഴിയുന്നേടത്തോളം വി
നയം ഇവിടെ കാണിച്ചു. ഇനിമേൽ ആരും എന്തു ചെയ്യു
മെന്നു ഞാൻ നോക്കട്ടെ. അത്യാവശ്യമായാൽ ഭേദ്യം ചെ
യ്യാനും ഞാൻ മടിക്കുന്നതല്ല. കലശൽ കൂട്ടിക്കോ! വേണ്ടും
പോലെ ശണ്ഠയിട്ടോ! മേലിൽ വരുന്നതു വരട്ടെ എങ്ങിനെ
ആയാലും ഈ വിവാഹം പൂൎത്തിയായി കഴിപ്പിക്കാതെ ഞാൻ

വിടുകയില്ല—ഞാൻ പറയുന്നു’ എന്ന് കട്ടിൽ അയാൾ നിശ്ചയിച്ചു.

മദ്ധ്യാഹ്നത്തിന്നുശേഷം ഊണും മറ്റും കഴിഞ്ഞു ഗൃഹത്തിലെ വേലകളെല്ലാം തീർന്നതിൽ പിന്നെ, യജ്ഞേശ്വരഭട്ടൻ ഇനി എന്ത് ഉപായം പ്രവൃത്തിക്കേണമെന്ന കാര്യത്തെ പറ്റി ആലോചന ചെയ്തുംകൊണ്ട്, ഏകനായി തന്റെ മുറിയിൽ ഇരിക്കുമ്പോൾ പാർവ്വതീഭായി അവിടെ വന്നു. വന്ന ഉടനെതന്നെ തന്റെ ഭർത്താവിന്റെ കാലിൽ നമസ്കരിച്ചു രാവിലെ തന്റെ കയ്യിൽനിന്നു വന്നിരിക്കുന്ന പിഴ ക്ഷമിക്കേണമെന്ന് അപേക്ഷിച്ചു. ഈ രസകരമായ സ്വഭാവം കണ്ടു യജ്ഞേശ്വരഭട്ടൻ വളരെ ആശ്ചര്യപ്പെട്ടു. അയാൾക്ക് ഇതിന്റെ അർത്ഥമെന്തെന്നു മനസ്സിലായില്ല. രാവിലെ സാക്ഷാൽ അഗ്നിരൂപം ധരിച്ചിരുന്ന ഇവൾതന്നെ, വാസ്തവമായും തന്റെ ഭാര്യയോ, അല്ല, ഇവൾ വേറെ ഒരുത്തിയോ എന്ന് അയാൾക്കു കഠിനമായ സംശയമുണ്ടായി. അയാൾ ഇടവിടാതെ തുറിച്ച കണ്ണുകളോടെ തന്റെ ഭാര്യയെ നോക്കി. ഇതിനിടയിൽ അയാളുടെ തലയിൽ ഒരു അഭിപ്രായം ഉണ്ടായി. ‘തന്റെ ഭാര്യ, അന്യന്മാരുടെ വാക്കു കേട്ടു തന്റെ യാതൊരു വാക്കും കേൾക്കാതെ, ഇന്നുവരെ തന്റെ പിടുത്തംതന്നെ പിടിച്ചുകൊണ്ടിരുന്നവൾ, ഇപ്പോൾ നല്ല നിലക്കു വന്നിരിക്കുന്നു തന്റെ ഉപദേശജ്ഞാനംകൊണ്ട് അവളുടെ കണ്ണുകൾ പൊട്ടുന്നനവെ തുറന്നിരിക്കുന്നു; കൂടാതെ തന്റെ അപരാധത്തിന്നായി പശ്ചാത്താപത്തോടെ ഇവൾ ഇപ്പോൾ തന്നോടു മാപ്പു ചോദിക്കുവാൻ വന്നിരിക്കുന്നു’ എന്ന് അയാൾക്കു തോന്നി.

മനസ്സിൽ ഈ ആഹ്ലാദകരമായ ആശയം ഉദിച്ച ക്ഷണത്തിൽ, അതിന്റെ പ്രതിബിംബം ഭട്ടന്റെ മുഖത്തു പ്രകാശിച്ച്, അയാളുടെ പ്രസാദം കാണാത്ത കൃഷ്ണാനനത്തിൽ അത്യാനന്ദത്താൽ തേജസ്സു വർദ്ധിച്ചു. എന്തുകൊണ്ടെന്നാൽ

ഈ ധാരണ ഉണ്ടായതിൽ പിന്നെ വേറെ ഒരു സുഖകരമാ
യ വിചാരവും അയാളുടെ തലയിൽ കടക്കുവാൻ താമസമു
ണ്ടായില്ല. ഇനി തീച്ചയായും അയ്യായിരം ഉറുപ്പിക ത
ന്റെ പെട്ടിയിലായെന്ന് അയാൾ ദൃഢമായി നിശ്ചയിച്ചു;
പിന്നെ അയാൾ ഇതിനാൽ തനിക്കു ഭാവിയിലുണ്ടാകുന്ന
സൌഖ്യത്തെപ്പററിയുള്ള മനോരാജ്യത്തിൽ നിമഗ്നനായി.
പ്രണയപൂവ്വം ഉത്സാഹത്തോടെ പത്നിയോട് ഇപ്രകാരം
പറഞ്ഞു:— 'ഇതല്ലെ വിവേകം എന്നു പറയുന്നത്? അവരു
ടേയും ഇവരുടേയും ഉപദേശം കേട്ടാൽ പിന്നെ ഇങ്ങിനെത
ന്നെയാണ് സംഭവിക്കുക. എനിക്കെന്താണ് കുട്ടിയുടെ ഇം
ഗിതത്തെപ്പററി അന്വേഷണമില്ലല്ലൊ? അവൾ എന്താ, അ
ന്യരുത്തിയൊ? അവളുടെ ജന്മം ക്ഷേമമായി കഴിയേണമെ
ന്ന് ഇന്നുവരെ വരന്മാരെ അന്വേഷിച്ച് അന്വേഷിച്ച് എ
നിക്കു മതിയായി. അപ്പോഴെക്ക് എങ്ങിനേയൊ ഭാഗ്യവ
ശാൽ ഈ രാജപദവിയുള്ള സ്ഥലം കണ്ടു കിട്ടി. ഞാൻ ഇ
ത്ര കഷ്ടപ്പെട്ട്, ഇത്ര ബുദ്ധിമുട്ട് അനുഭവിച്ച്, പോരാതെ
നീയും ഇങ്ങിനെ ചെയ്തു തുടങ്ങിയാൽ, എനിക്കു പിന്നെ കോ
പം ഉണ്ടാകയില്ലെ? ആകട്ടെ; കഴിഞ്ഞതു കഴിഞ്ഞുവല്ലൊ.
വേണ്ട സമയത്തെങ്കിലും നിനക്കു വിവേകം ഉണ്ടായെന്നു മ
നസ്സിലായി എനിക്ക് അത്യാനന്ദം ഉണ്ടായിരിക്കുന്നു. ഇ
പ്പോൾ ഇനി എത്ര ജാഗ്രതയിൽ വിവാഹക്രിയകൾ നടത്തു
മെന്നു നിണക്കുതന്നെ കാണാം. ഇങ്ങോട്ടു നോക്കു! ആ അ
ണ്ണാസാഹേബിന്റെ കൈവശം സീമയില്ലാത്ത ദ്രവ്യം ഉണ്ടു,
മനസ്സിലായോ? ശരി, ഇനി നിന്റെ ആക്ഷേപത്തിന്ന് എ
ന്താണ് സംഗതി, അയാളുടെ വയസ്സു തന്നെയോ? അതി
ലെന്താണുള്ളത്? കുട്ടിയുടെ യോഗം ചിത്തയാണെങ്കിൽ,
നാം പതിനാറു വയസ്സുള്ള തരുണനെ വരനായി നിശ്ചയി
ച്ചാലും, വന്നു കൂടേണ്ടതു വന്നു കൂടുക തന്നെ വേണം, അങ്ങി
നെ സംഭവിക്കാതെ ഒരിക്കലും പിഴക്കുന്നതല്ല; അതുകൂടാതെ

അവളുടെ കർമ്മത്തിന്ന് അനുസരിച്ചേ നമുക്ക ബുദ്ധി തോന്നു
കയുള്ളൂ. ഇങ്ങിനെ ഇരിക്കെ വെറുതെ അതിനെപ്പററി വിഷാ
ദിക്കുന്നതെന്തിന്? നാം നോക്കേണ്ടത് ഇത്രമാത്രം — ഒരു
കാലത്തു മകളുടെ നിർഭാഗ്യം നിമിത്തം അവൾക്ക വല്ല കാ
ലക്കേടും വന്നാൽ, പിന്നെ അവൾക്ക കുറഞ്ഞ പക്ഷം അ
ന്നത്തിന്നും വസ്ത്രത്തിന്നും കുറവുണ്ടാകരുത്. ഈ വിഷയങ്ങ
ളെല്ലാം വിധിയെ ആശ്രയിച്ചിരിക്കും. ഇവയിൽ യാതൊന്നും
വയസ്സിനെയാകട്ടെ, വേറെ യാതൊന്നിനെയാകട്ടെ അവ
ലംബിച്ചിരിക്കുന്നില്ല.'

യജ്ഞേശ്വരഭട്ടന്റെ ഈ തത്വജ്ഞാനം അടങ്ങിയ സം
സാരം എത്ര സമയം ചെന്നിട്ടും അവസാനിക്കുന്നതു സംശ
യമായിരുന്നു തന്റെ അഭിപ്രായത്തെ ബലപ്പെടുത്തുവാൻ
ഇതുതന്നെ വിശേഷപ്പെട്ട അവസരം എന്ന്, അയാൾ മന
സ്സിലാക്കി, അത് എന്തുതന്നെ ആയാലും സാരമില്ലാതാക്കി
ക്കകയില്ലെന്ന് അയാൾ നിശ്ചയിച്ചു. എന്നാൽ ഇതിന്നിട
യിൽ അയാളുടെ ദൃഷ്ടി, മുമ്പാകെ നിന്നിരുന്ന തന്റെ ഭാര്യ
യുടെ നേരെ ചെന്നു. ഉടനെ അയാൾക്ക പിന്നീട് എന്തു പ
റയേണമെന്നു തോന്നിയില്ല. അയാളുടെ മുഖപ്രസാദം തീ
രെ നശിച്ചു. അയാൾ തല താഴ്ത്തി മിണ്ടാതെ ഇരുന്നു.

പാർവ്വതിഭായി താൻ വന്ന ഉദ്ദേശമെന്താണെന്നു കൂടി
ഇപ്പോൾ മറന്നു, കോപാതിരേകത്താൽ രുധിരവർണ്ണമായി
തന്റെ പതിയുടെ ഓരോ വാക്കും അവളുടെ ഹൃദയത്തെ കു
ത്തി വേദനിപ്പിച്ചു. അവൾ വിറച്ചുംകൊണ്ട് ഇപ്രകാരം പറ
ഞ്ഞു: — "നിങ്ങൾക്ക നാശം ഭവിക്കട്ടെ! ആ അറക്കത്തക്ക
രസന എന്തുകൊണ്ടു മുറിഞ്ഞുവീഴുന്നില്ല! ഏതു വായിൽ നി
ന്ന് ഈ അമംഗലമായ സംസാരം പുറപ്പെട്ടുവോ അതിൽ
പുഴ വരാതിരിക്കയില്ല, നിശ്ചയം. മനസ്സിലായോ? വയററി
ലെ പ്രാണനെ സംബന്ധിച്ച കാര്യത്തിൽ ഇപ്രകാരം സം
സാരം ചെയ്വാൻ നിങ്ങൾക്ക് എങ്ങിനെ മനസ്സു വന്നു? വയ

റു നിറയുന്നില്ലെങ്കിൽ ആ ദുർഭിക്ഷം പിടിച്ച വയററിൽ കുത്തകാ നിറക്കരുതോ? പോകുവിൻ ഇവിടുന്നു! കാലിന്നു ബുദ്ധി ഉപദേശിക്കുവിൻ. എവിടെയോ ക്രൂരരാക്ഷസരൂപത്തോടെ ജനിച്ചവൾ!—”

പാർവ്വതീഭായി അധികമധികമായി വിറച്ചുതുടങ്ങി. അവൾക്കു ശരിയായി സംസാരിക്കുവാൻ കഴിഞ്ഞില്ല. സന്താപം കൊണ്ടും ആശ്ചര്യം കൊണ്ടും അവളുടെ ശരീരം ഉണ്ണിച്ചു പൊരിപോലെ ആയി. യജ്ഞേശ്വരഭട്ടൻ അന്ധാളിച്ചുപോയി; എങ്കിലും വ്യഥാ ധൈര്യം മനസ്സിൽ കൊണ്ടുവന്നു, ‘ഇങ്ങിനെയോ? തരക്കേടില്ല. ആരുടെ അച്ഛന്റെ പണമാണ് നഷ്ടമാകുന്നത്? ആരാണ് ഞാൻ പ്രവൃത്തിക്കുന്നത് ഇല്ലായ്മ ചെയ്യാൻ കൈ പിടിച്ചു നിർത്തുന്നതെന്ന് എനിക്കു കാണണം. നിങ്ങളോട് പലകുറി പറഞ്ഞു കഴിഞ്ഞു. ആ പെണ്ണ് എന്റെ മകളാണ്, ഞാനാണ് അവളുടെ അച്ഛൻ, അവളുടെ മേൽ എനിക്കാണ് അധികാരം. അവളെ സംബന്ധിച്ചേടത്തോളം ഇഷ്ടംപോലെ ചെയ്യാൻ എനിക്കു സ്വാതന്ത്ര്യം ഉണ്ട്. എന്റെ മകളെ ഞാൻ അണ്ണാസാഹേബിന്നു കൊടുക്കുമെന്ന് ഒരു പ്രാവശ്യം വാഗ്ദത്തം ചെയ്തു. നിങ്ങളെല്ലാവരും നല്ല മനസ്സായി ഞാൻ പറയുന്നത് അനുസരിച്ചാൽ ശരി; ഇല്ലെങ്കിൽ ഞാൻ സർക്കാര മുഖാന്തരമെങ്കിലും എന്റെ പ്രതിജ്ഞ സാധിപ്പിക്കും. നിങ്ങളെല്ലാവരും മർക്കടമുഷ്ടി പിടിച്ചതുപോലെ തോന്നുന്നു. ഞാൻ ആരാണ്, വെള്ളപ്പൊക്കത്തിൽ ഒലിച്ചു വന്നവനോ? ഓർമ്മയിരിക്കട്ടെ. എന്റെ പേരു യജ്ഞേശ്വരൻ എന്നാണ്’ എന്നു പറഞ്ഞു.

ഭർത്താവിന്റെ ഈ ദുർല്ലക്ഷണം പാർവ്വതീഭായിക്കു മനസ്സിലായി. അവളും ക്രുദ്ധയായി ഇപ്രകാരം പറഞ്ഞു:— ‘അങ്ങിനെ പറയുവാൻ ലജ്ജയും ഇല്ലേ? ഇപ്പോൾ വന്നു ‘പിതാവി’ന്റെ അധികാരം കാണിക്കുവാൻ ഇത്ര നാളും എവിടെ ആയിരുന്നു ആ അവലക്ഷണമായ മുഖം ഒളിപ്പിച്ചിരുന്നതു?

നിങ്ങളോ അമ്മൻ! കുട്ടിയുടെ പൂൎവ്വജന്മത്തിലെ പ്രത്യൎത്ഥി, മനസ്സിലായോ, നിങ്ങൾ ശത്രു തന്നെ!'

പതിയുടെ ഈ ഗംഭീരമായ സംസാരം കേട്ട യജ്ഞേശ്വരഭട്ടൻ നിശ്ചലനായി. വിസ്മിതനുമായി. കഠിനകോപം കാണിച്ചാൽ അത് എവിടെ നടക്കും? മുമ്പു തന്നെ അയാൾ പുരുഷത്വം ഇല്ലാത്ത ഹീനനാണ്! കന്യകമാരെ വിറ്റു കിട്ടുന്നതായ പണം കൊണ്ടു തന്റെ വയറു നിറക്കുക അയാളുടെ ഉദ്യോഗമായിരുന്നു. ഈ വിധം ഹീനകൃത്യങ്ങൾ ചെയ്തു നിന്ദിതനായിത്തീൎന്ന മനുഷ്യന്റെ സാമൎത്ഥ്യം, പാൎവ്വതീഭായിയെപ്പോലെ സത്യസന്ധയും, സ്ഥിരബുദ്ധിയുള്ളവളും, ജന്മം മുഴുവൻ ദുഃഖത്തിൽ കിടന്നുരുണ്ടവളും ആയ സ്ത്രീയുടെ നേരെ എങ്ങിനെ ഫലിക്കും? താൻ ഇപ്പോൾ അനുഭവിക്കുന്ന ദുഃഖത്തിന്റെ അളവുകൊണ്ടു, തന്റെ മകൾക്കു ഭാവിയിൽ എന്തുവിധം ദുഃഖം സംഭവിക്കുവാൻ ഇടയുണ്ടെന്ന് അവൾക്കു നല്ലവണ്ണം ബോദ്ധ്യമുണ്ടായിരുന്നു. അതുകൊണ്ടു തന്നെയാണ് തന്റെ പ്രാണനുള്ളതു വരെക്കും തന്റെ ഒരൊറ്റ പുത്രിയെ ഈ ഭയങ്കരവും ദുസ്സഹവും ആയ ദുഃഖസാഗരത്തിൽ ചാടിക്കുവാൻ എന്തുതന്നെ ആയാലും സന്നദ്ധയാകുന്നതല്ലെന്ന് അവൾ തന്റെ മനസ്സിൽ തീരുമാനിച്ചിരുന്നത്. ഈ ഘൃണകരമായ നിശ്ചയം സാധിക്കാതാകുംവണ്ണം പ്രവൃത്തിക്കുവാൻ ജഗദീശ്വരൻ അവൾക്ക് ഇപ്രകാരം അമാനുഷമായ തേജസ്സു കൊടുത്തിരിക്കകൊണ്ടു തന്നെയാണ് അവളുടെ മുഖത്തു നോക്കിയ ഉടനെ യജ്ഞേശ്വരഭട്ടനെപ്പോലെയുള്ള ചണ്ഡാലനും പാപിയും ആയ നീചനരാധമന്റെ ധൈൎയ്യം ക്ഷയിച്ചത്! അവൾ അല്പസമയം അനങ്ങാതെ നിന്നു. പിന്നെ ഇപ്രകാരം പറഞ്ഞു:— 'ഞാൻ തന്നെ ജന്മം മുഴുവൻ ഘോരമായ ദുഃഖത്തിൽ ദിവസം കഴിച്ചുകൊണ്ടിരിക്കെ ഇനി കണ്ണ് അടച്ചുംകൊണ്ടു, മകളെ അതിലും ഭയങ്കരമായ ദുഃഖത്തിൽ തള്ളി വിടുവാൻ സമ്മതം തരട്ടെ? ഞാൻ ഒരുത്തി ഇ

ത്ര പൊറുക്കുവാൻ കഴിയാത്ത ദുഃഖം അനുഭവിച്ചിട്ടും അതി
നാൽ നിങ്ങൾക്കു തൃപ്തി വന്നിട്ടില്ലയോ?'

ഏതെങ്കിലും ഒരു ശിലാപ്രതിമക്കു ഈ ഹൃദയം അലി
യുന്ന വാക്കുകൾകൊണ്ടു എന്ത് അന്തരം ഉണ്ടാകുമോ, അ
തേ പരിണാമം ഈ കഠിനഹൃദയനായ യജ്ഞശാഭട്ടനും
ഉണ്ടായി. അയാൾ തടഞ്ഞു തടഞ്ഞ് 'എന്തു? നിനക്കു ജ
ന്മം മുഴുവൻ ദുഃഖമോ? അതെന്താണെന്ന് അറിഞ്ഞില്ലല്ലോ'
എന്നു പറഞ്ഞു.

പാർവ്വതീഭായിയുടെ രക്തവർണ്ണമായ കണ്ണുകളിൽനിന്ന്
അശ്രുവർഷം ഉണ്ടായി തുടങ്ങി. തന്റെ ഇന്നുവരെയുള്ള വ്യ
സനാവസ്ഥയെല്ലാം അവൾക്കു കണ്ണിൻമുമ്പാകെ കാണുന്ന
തുപോലെ തോന്നി. അവളുടെ ഹൃദയം ഉദ്വേഗത്താൽ നിറ
ഞ്ഞു വന്നു. അവൾ അത്യന്തം വ്യസനകരമായ സ്വരത്തിൽ
ഇപ്രകാരം പറഞ്ഞു:—'എന്ത്? എന്തു ദുഃഖമെന്നോ? പറ
യുവിൻ! നിങ്ങൾ തന്നെ പറയുവിൻ! നിങ്ങളെ പാണിഗ്രഹ
ണം ചെയ്ത ദിവസം മുതല്ക്ക് എനിക്കു എന്തു സൌഖ്യം ഉണ്ടാ
യി? എനിക്ക് എന്തു വ്യസനമാണ് ഇല്ലാത്തത്? എനിക്കു
ഇന്നിന്ന സംഗതികൊണ്ടാണ് ദുഃഖമെന്നു നിങ്ങളോടു വെ
വ്വേറെ പറയേണമോ? ഭർത്താവു ജീവിച്ചിരിക്കുന്നുണ്ടെങ്കിലും
ഞാൻ ഇന്നുവരെ ഗതഭർത്തൃകത്വം അനുഭവിച്ചുവരുന്നു. ഇ
തിന്നു പകരം മൃത്യു സംഭവിച്ചാൽ നന്നായിരുന്നു. അങ്ങിനെ
ആണെങ്കിൽ നിങ്ങൾക്കെങ്കിലും ഒരു സമയം എന്റെ ആ
ക്ഷേപം കേൾക്കാതെ കഴിക്കാമായിരുന്നു. എങ്ങിനെ ആയാ
ലും എനിക്കു യോഗം ഇല്ലെന്നുതന്നെ വന്നു ഇനി ഇപ്പോൾ
മകളുടെ സൌഖ്യമെങ്കിലും കണ്ടു എന്റെ ദുഃഖം മറക്കുവാൻ
തക്കവണ്ണം പ്രയത്നിക്കും . . . .' അവൾക്കു പിന്നെ അധി
കം പറയുവാൻ സാധിച്ചില്ല. കോന്തലകൊണ്ടു കണ്ണു തുട
ച്ചുംകൊണ്ടു അവൾ ആ മുറിയിൽ നിന്നു പുറത്തുപോയി. ]

'ഞാൻ—ഒന്ന്—ഒരു വാക്കു പറയാം, കേൾക്കൂ! പ।

ന്നെ . . . . .' എന്നു പറഞ്ഞുംകൊണ്ടു യജ്ഞേശ്വരഭട്ടൻ അവളെ കൈകൊണ്ടു തടഞ്ഞു നിൎത്തുവാൻ പ്രയത്നിച്ചു. എന്നാൽ 'ഞാൻ നിങ്ങളുടെ യാതൊരു സംഗതിയുംകേൾക്കുകയും ഇല്ല, മകളെ കുല ചെയ്യുകയും ഇല്ല. എന്തൊരു ന്തിയാണു കേൾക്കുക എന്നു വെച്ചാൽ അവളോടു പറയുവിൻ . . . . .' എന്നു ക്രോധത്തോടെ കൈ തെറിപ്പിച്ചുംകൊണ്ടു പാൎവ്വതീഭായി മുറിയിൽ നിന്നു പുറത്തേക്കു പോയി.

---

## പന്ത്രണ്ടാം അദ്ധ്യായം.

---

### ഭട്ടന്റെ ഭീഷ്മപ്രതിജ്ഞ.

---

തന്റെ ഭാൎയ്യ എന്തു ചെയ്തിട്ടും അനുസരിക്കുന്നില്ലെന്നു ബോദ്ധ്യം വന്നപ്പോൾ യജ്ഞേശ്വരഭട്ടൻ ബാക്കിയുള്ള ഒടുവിലത്തെ ഉപായം പ്രയോഗിച്ചു. എന്റെ അഭിപ്രായത്തിന്ന് ഇവരെല്ലാവരും യോജിക്കുന്നതുവരെ അന്നപാനം ഉപേക്ഷിച്ച്, അവരുടെ വീട്ടിൽവെച്ച് ആത്മഹത്യ ചെയ്യുമെന്ന് അയാൾ നിശ്ചയിച്ചു. പാവം! ആ ഭട്ടന്ന് ഇംഗ്ലീഷ് സൎക്കാരിന്റെ ഇപ്പോഴുള്ള ന്യായവും നിയമവും യാതൊന്നും അറിഞ്ഞുകൂടായിരുന്നു. പ്രാചീനസമ്പ്രദായക്കാരനായ അയാൾ ഭാൎയ്യയെ വായിൽ വന്നപോലെ ശകാരിക്കുകയും, ഇഷ്ടംപോലെ അടിക്കുകയും, ഇത്യാദി പ്രവൃത്തികളിൽ യാതൊരു കുറവും ഇല്ലെന്നും, ഇവകൾ ഒക്കെ തനിക്കു സ്വാതന്ത്ര്യമുണ്ടെന്നും അയാൾ മനസ്സിലാക്കീട്ടുണ്ടായിരുന്നു. വേറെ ഒരു ശാസ്ത്രത്തിലും അയാൾക്ക് അത്രയൊന്നും വ്യുല്പത്തി ഇല്ലാതിരുന്നുവെങ്കിലും, ഈ 'പത്നീദണ്ഡന'മെന്ന ഒരു ശാസ്ത്രത്തിൽ അയാൾ പൂൎണ്ണപ്രാവീണ്യം പ്രാപിച്ചിരുന്നു. ഭാൎയ്യ തന്നെ ശകാരിച്ചു സഹിക്കുവാൻ പാടില്ലാത്ത അപമാനം തനിക്കു ഒരു

ത്തിയതിന്നു് അവളുടെ എല്ലു നല്ലവണ്ണം നുറുക്കുവാൻ തക്കവണ്ണം ക്രോധം അയാൾക്കുണ്ടായി; എങ്കിലും സാധു ഭട്ടൻ പല്ലും ചുണ്ടും കടിച്ചുംകൊണ്ടു തന്റെ കോപം താൻതന്നെ സഹിക്കേണ്ടി വന്നു. ഇപ്പോൾ പാർവ്വതിഭായി തന്റെ വിട്ടിലായിരുന്നു താമസമെങ്കിൽ, ഇന്നു് അവളുടെ ആയുസ്സു് അവസാനിക്കുമായിരുന്നു. ഈ ക്രൂരനരാധമൻ അവളുടെ കടിപ്രദേശം മുറിക്കുവാൻ ലേശംപോലും ഉദാസീനത കാണിക്കുകയില്ലായിരുന്നു. എന്നാൽ അവൾ അമ്മയുടെ ഗൃഹത്തിൽ, എന്നുമാത്രമല്ല അവളുടെ സഹോദരന്റെ ആശ്രയത്തിലാണു് താമസം. ഇങ്ങിനെ ഇരിക്കെ ഭട്ടന്റെ മനസ്സിൽ എന്തു വിചാരം വന്നാലും പ്രയോജനമെന്താണു്?

പിറ്റെ ദിവസം രാവിലെ യജ്ഞേശ്വരഭട്ടൻ എത്രയോ ധൃപരായിതനായി അണ്ണാസാഹേബിന്റെ വാസസ്ഥലത്തു പോയി ഇരുന്നു. ഇപ്പോൾ ഇനി അണ്ണാസാഹേബോടു് എന്തു പറയേണമെന്ന ചിന്തയിൽ അയാൾ മഗ്നനായി. അയാളുടെ ഈ ഉന്മേഷക്കുറവു കണ്ടു് അണ്ണാസാഹേബിന്നു മനസ്സിൽ ഭയമുണ്ടായി. ഈ ലക്ഷണങ്ങൾ അപസവ്യമായവയാണെന്നു് അയാൾക്കും തോന്നി. 'എന്താണപ്പാ! വൎത്തമാനം എന്തു്?' എന്നു് അയാൾ ചോദിച്ചു.

യജ്ഞേശ്വരഭട്ടനാണെങ്കിൽ ചിന്തയിൽതന്നെ നിമഗ്നനായി ഇരിക്കുന്നു! അണ്ണാസാഹേബിന്റെ ചോദ്യം അയാൾ കേട്ടുവൊ ഇല്ലയൊ എന്നുതന്നെ സംശയം; ശോകചിഹ്നത്തോടെ അയാൾ വായി പൂട്ടി ഇരുന്നിരിക്കുന്നു. രണ്ടാമതും അണ്ണാസാഹേബ് 'ഭട്ടനെ, എന്തായി കാൎയ്യം? എന്തുകൊണ്ടു സംസാരിക്കുന്നില്ല? രാത്രി മുഴുവനും എനിക്കു് ഉറക്കു വന്നിട്ടില്ല, നിങ്ങളെ എപ്പോൾ കാണും എന്നായിരുന്നു ആലോചന' എന്നിങ്ങിനെ പറഞ്ഞു.

യജ്ഞേശ്വരഭട്ടൻ ദീനസ്വരത്തിൽ ഇപ്രകാരം പറഞ്ഞു. ......... 'എന്തൊന്നു പറയുവാനാണു്? എന്റെ തലയിലെഴു

ത്! അണ്ണാസാഹേബേ! എന്നെക്കൊണ്ടു കഴിയുന്ന യത്നങ്ങളെല്ലാം ചെയ്തു കഴിഞ്ഞു. എന്നിട്ടും ആ പാപിയായ വിധവ എന്തു പറഞ്ഞിട്ടും കേൾക്കുന്നില്ല. അവൾ എന്റെ ഇഷ്ടമൊന്നും നടക്കുവാൻ വിടുന്നില്ല. നിങ്ങൾക്കു മകളെ തരികയില്ലെന്ന് അവൾ പ്രതിജ്ഞ തന്നെ ചെയ്തിരിക്കുന്നു. എന്തു ചെയ്യാനാണ്? അവൾ ഇപ്പോൾ താമസിക്കുന്നത് ജ്യേഷ്ഠന്റെ വീട്ടിൽ; ഇതുമാത്രമല്ല ഇതു നമ്മുടെ സ്വന്തരാജ്യവും കൂടി അല്ല. നമ്മുടെ പരിചയക്കാരും നമ്മെ അറിയുന്നവരും ഇവിടെ ഒരുത്തൻ പോലും ഇല്ല. അതല്ലെങ്കിൽ ഞാൻ അവളുടെ പ്രതിജ്ഞ എങ്ങിനെ സഫലമാകുമെന്നു നോക്കി വിട്ടമായിരുന്നു! എന്റെ തലയിൽ സന്താപവും ആശ്ചര്യവും നിറഞ്ഞിരിക്കുന്നു.'

ഭട്ടന്റെ ഈ മൊഴി കേട്ട ഉടനെ അണ്ണാസാഹേബിന്റെ മുതുകു മുറിഞ്ഞതുപോലെ ആയി. താൻ അത്യന്തം ബദ്ധപ്പാടോടുകൂടെ വിവാഹം കഴിക്കുവാൻ പുറപ്പെട്ടു വന്നു, ഇപ്പോൾ വരികഹസ്തനായി മടങ്ങി പോയാൽ ജനങ്ങളെല്ലാം തന്നെ നിന്ദിക്കും, തന്നെ ചൂണ്ടിക്കാണിച്ചുംകൊണ്ടു ചിരിക്കും, ഇടവിടാതെ പരിഹസിക്കും, ഇപ്രകാരമുള്ള ആധി നിമിത്തം അയാൾക്ക് എത്രയോ ഭയമുണ്ടായി. കുറച്ചു സമയം മനസ്സിൽ എന്തൊ ആലോചന ചെയ്ത്, അയാൾ കോപത്തോടെ യജ്ഞേശ്വരഭട്ടനോടു ഇപ്രകാരം പറഞ്ഞു:_ 'നിങ്ങളുടെ ഭാര്യ നിങ്ങളുടെ വാക്ക് അനുസരിക്കുകയില്ലെങ്കിൽ നമ്മെ എന്തിന്നു നിങ്ങളുടെ ശ്രാദ്ധത്തിന്നു ഇവിടെ വിളിച്ചു കൊണ്ടുവന്നു? ഈ സംഗതി മുൻകൂട്ടി അന്വേഷിച്ചിരുന്നുവെങ്കിൽ എന്തൊരു തരക്കേടായിരുന്നു? എന്നേപ്പോലെയുള്ള കുലീനനും മാന്യനും ആയ ഗൃഹസ്ഥൻ ഇവിടെ നിന്ന് ഇപ്പോൾ വിവാഹം കഴിക്കാതെ മടങ്ങി പോയാൽ എത്ര അപകീർത്തിക്കു കാരണമാകുമെന്നു വല്ല ധാരണയും നിങ്ങൾക്കുണ്ടോ? ഞാൻ അതൊന്നും കേൾക്കുകയില്ല. നിങ്ങൾ എ

നിക്കു നിങ്ങളുടെ മകളെ തരുമെന്നു നാലാളുടെ മുമ്പാകെ സമ്മതിച്ചിരിക്കുന്നു; പിന്നെ ഈ വാക്കു മാററുന്നതായാൽ ഞാൻ നിങ്ങളുടെ മേൽ കോടതിയിൽ വ്യവഹാരം കൊടുത്തു എനിക്കു മാനഭംഗം വരുത്തിയതിന്നു നിങ്ങളോടു പതിനായിരം ഉറുപ്പിക വസൂൽ ചെയ്യാതെ എന്തായാലും വിടുന്നതല്ല! നിങ്ങൾ എന്താണ് മനസ്സിലാക്കിയത്? ഇതെല്ലാം കുട്ടിക്കളിയാണോ? ഈ കാര്യത്തിൽ എന്തെങ്കിലും ഒന്നു തിട്ടമാക്കാതെ ഞാൻ ഇവിടെ നിന്ന് ഒരിക്കലും പുറപ്പെടുന്നവനല്ല. ഇതു നിങ്ങൾ നല്ലവണ്ണം ഓർമ്മിച്ചു കൊൾവിൻ, കണ്ടുവോ!—"

അണ്ണാസാഹേബിന്റെ ഈ തർജ്ജനോക്തി നിമിത്തം ഭട്ടന്റെ മനസ്സു കലങ്ങി. വളരെ സമയത്തോളം എന്തു പറയേണമെന്നും കൂടി തോന്നിയില്ല. അയാൾ സ്തംഭിച്ചപോലെയായി. വളരെ നേരം കഴിഞ്ഞപ്പോൾ അയാൾ ഭയത്തോടെ ഇങ്ങിനെ പറഞ്ഞു:—"അണ്ണാസാഹേബേ! ഞാൻ വാഗ്ദത്തം ചെയ്തിട്ടില്ലെന്ന് എനിക്കു എങ്ങിനെ പറയുവാൻ കഴിയും? ഞാൻ എന്റെ നിശ്ചയത്തിൽ നിന്ന് അണുപോലും പിൻവാങ്ങിട്ടില്ല. നിങ്ങൾക്കു ഇപ്രകാരം ധൈര്യക്ഷയം വേണ്ട. മകളെ നിങ്ങൾക്കു തരുന്നതല്ലെന്ന് അവൾ എങ്ങിനെ നിശ്ചയിച്ചിരിക്കുന്നുവൊ അങ്ങിനെത്തന്നെ ഞാനും, ജീവൻ പോയാലും സാരമില്ല, മകളെ നിങ്ങൾക്കു തന്നെ തരുമെന്നു ഭീഷ്മപ്രതിജ്ഞ ചെയ്തിരിക്കുന്നു. ഇവൻ ഭാര്യ പറയുമ്പോലെ ആടുന്നവനല്ല, മനസ്സിലായൊ! എന്റെ അഭിപ്രായത്തോടു യോജിക്കുന്നതുവരെക്കു ഞാൻ അന്നപാനവും കൂടി കൈകൊണ്ടു തൊടുന്നതല്ല; പട്ടിണികിടന്ന് അവരുടെ വാതില്ക്കൽ മരിക്കും. എത്രവരെ അവർ എന്റെ അഭിപ്രായത്തിന്ന് അനുസരിക്കയില്ലെന്നു നോക്കിവിടാം'.

ഭട്ടന്റെ ഈ ഉത്സാഹജനകമായ സംസാരം നിമിത്തം അണ്ണാസാഹേബിന്ന് അല്പം ധൈര്യം ഉണ്ടായി. ഇനിയും

ആഗ്രഹം വെക്കാമെന്ന് അയാൾക്ക തോന്നി. ഉടനെത
ന്നെ ഭട്ടൻ അവിടെനിന്ന് എഴുനീററു തൻെറ സ്യാലൻെറ
വീട്ടിൽചെന്നു പുറത്തു കോലായിൽ സ്വസ്ഥമായി കിടന്നു.
വീട്ടിൽ ഊണിന്നു കാലമായി. ഭട്ടൻ വരേണ്ടുന്ന താമസം
മാത്രമെ ഉണ്ടായിരുന്നുള്ളു. വിഷ്ണുവന്തൻ ഭട്ടനോട സ്നാനം
കഴിക്കുവാനായി എഴുനീല്ക്കുവാൻ പറഞ്ഞു

ഭട്ടൻ കോപത്തോടെ:—'എനിക്ക ഇന്നു സ്നാനവും
വേണ്ട അശനവും വേണ്ട. നിങ്ങളുടെ വീട്ടിലെ ചോറു ഞാൻ
എന്തുതന്നെ ആയാലും തൊടുകയില്ല. പട്ടിണികിടന്ന് ഇ
വിടെ നിങ്ങളുടെ വാതുക്കൽ പ്രാണത്യാഗം ചെയ്യും. നിങ്ങ
ളുടെ തലയിൽ ബ്രഹ്മഹത്യാപാപം വരുത്തിയാൽ മാത്രമെ
എൻെറ പേരു യജ്ഞേശ്വരം! അതിൻെറ ശേഷം അവളുടെ
ആവശ്യംപോലെ നൃത്തംചെയ്യാൻ പറയുവിൻ! നിങ്ങൾ
എന്തു മനസ്സിലാക്കിയിരിക്കുന്നു? നിങ്ങളുടെ ഈ കുട്ടിക്കളി
കൊണ്ട ഞാൻ വിവാഹത്തിന്നു വേണ്ടിത്തന്നെ കൂട്ടിക്കൊണ്ടു
വന്നിട്ടുള്ള ആ വലിയ മനുഷ്യനെ അപമാനിച്ചു മടക്കി അ
യക്കട്ടെയോ?—' എന്നു ഭട്ടൻ അധികമധികം കോപത്തോ
ടെ ഗർജ്ജിച്ചു.

വിഷ്ണുവന്തൻ അയാളെ എത്രയോ ആശ്വസിപ്പിച്ചു; പ
ലവിധത്തിലും അപേക്ഷിച്ചു. 'ഈ മാതിരി ശവപ്രായമായ
വിധവയുടെ ജാരന്നു മകളെക്കൊടുത്തു സ്വഹസ്തേന അവളു
ടെ കന്ധരച്ഛേദനം ചെയ്യുന്നതിനെക്കാൾ അവളെ അനുരൂ
പനായ വയസ്സന്നു കൊടുക്കുന്നതാണു ഹിതകരമായിട്ടുള്ള
ത്. നിങ്ങൾ അവളുടെ അച്ഛൻ, അവളുടെ ഇഷ്ടാനിഷ്ടങ്ങ
ളെപ്പററി അന്വേഷണം ചെയ്യേണ്ടയോ? വെറുതെ ഒരേ വാ
ശി പിടിക്കുന്നതു യോഗ്യരായല്ല' ഇത്യാദി ഉപദേശം എത്ര
യോ ചെയ്തു. എങ്കിലും ദ്രവ്യമോഹം നിമിത്തം അന്ധനായ
യജ്ഞേശ്വരഭട്ടൻ എന്തു് ഉപദേശം ചെയ്തിട്ടും തൻെറ ശാ
ഠ്യം വിട്ടില്ല. മതി, ഞാൻ പറഞ്ഞതുപോലെ നടക്കണം;

ഇല്ലെങ്കിൽ ഞാൻ ഇവിടെത്തന്നെ പ്രാണൻ കളയും' എന്നു ചെയ്ത പ്രതിജ്ഞയെപ്പററി ആലോചിച്ചു വിഷ്ണുവന്തൻ വലിയ പരിഭ്രമത്തിലായി. ഇതിന്ന് എന്ത് ഉപായം ചെയ്യേണമെന്ന് അയാൾക്കു തോന്നിയതേ ഇല്ല. അയാൾ അകായിൽ സഹോദരിയുടെ അടുക്കെ ചെന്ന്:— 'നിന്റെ ഭർത്താവ് എന്തു പറഞ്ഞിട്ടും കേൾക്കുന്നില്ല. നമുക്ക് ഈ ഹത്യാദോഷം എന്തിന്ന്? ഇതിന്ന് എങ്ങിനെയെങ്കിലും നീ തന്നെ നിവൃത്തിയുണ്ടാക്കൂ. എന്റെ വാക്കു കേൾക്കുന്നുണ്ടെങ്കിൽ അയാൾ പറയുന്നതിന്നു സമ്മതിക്കൂ'' എന്നു പറഞ്ഞു.

സോദരന്റെ ഈ വിചിത്രമായ ഭാഷണം കേട്ട ക്ഷണത്തിൽ പാർവ്വതീഭായിക്ക് ആശ്ചര്യമുണ്ടായി. അവൾ കോപത്തോടെ ഇപ്രകാരം പറഞ്ഞു:—'ജ്യേഷ്ഠാ! നിങ്ങൾ എന്താണു പറയുന്നത്? നിങ്ങളും അവരെപ്പോലെ നിർദ്ദയനാകുന്നുവോ? അവർക്കാണെങ്കിൽ ഇപ്പോൾ ഭ്രാന്തു പിടിച്ചിരിക്കുന്നു. അവരുടെ അഭിപ്രായത്തിന്നു ഞാൻ യോജിച്ച് എന്റെ ഏകസന്താനത്തിന്റെ കഴുത്ത് അറുക്കട്ടെയോ? അപ്പാ! ഹൃദയത്തെ കല്ലാക്കിത്തീർക്കൊല്ല. എന്റെ ശരീരത്തിൽ എന്നുവരെക്കും ജീവൻ നിലനില്ക്കുന്നുവോ അന്നുവരെക്കും ഈ കാര്യം എന്നെക്കൊണ്ടു കഴിയുകയില്ല. അതിൽപിന്നെ എന്തും ആകട്ടെ.

കുറച്ചു സമയം ആലോചന ചെയ്തു വിഷ്ണുവന്തൻ സോദരിയുടെ ചെവിട്ടിൽ എന്തൊക്കെയോ പറഞ്ഞു. അതു കേട്ട ശേഷം പാർവ്വതീഭായിയുടെ മുഖത്തു വികാസമുണ്ടായി. അവൾ:— 'ഇങ്ങിനെ ഗൂഢമായി വാഗ്ദത്തം ചെയ്യുന്നപക്ഷം ഞാൻ അവരുടെ ഇഷ്ടം അനുസരിക്കാം. എന്നാൽ ഓർമ്മയിരിക്കട്ടെ, നോക്കുവിൻ! എവിടെയെങ്കിലും ഇതിന്റെ ഭവിഷ്യത്തു പ്രസവ്യമായിത്തീർന്നു മകളുടെ ജന്മനാശം വന്നാൽ അതിന്റെ പാപം നിങ്ങളുടെ തലയിൽ' എന്നു പറഞ്ഞു.

'ശരി, സമ്മതം. അതിന്റെ അന്വേഷണം എനിക്കു

യാതൊന്നും ഇല്ലെന്നു വിചാരിച്ചുവോ? രമ എനിക്ക് അന്യ
രെത്തിയാണോ? നിണക്കു ചിന്ത വേണ്ട. മേലിൽ വേണ്ടുന്ന
കാൎയ്യമെല്ലാം എനിക്കു ബോദ്ധ്യമുണ്ട്. നീ തന്നെ ആലോ
ചിച്ചുനോക്കു. ഇന്ന് ഈ വിധം യുക്തി പ്രയോഗിക്കാ
ഞ്ഞാൽ വെറുതെ ബ്രഹ്മഹത്യാപാപം നമ്മുടെ തലയിൽ വ
ന്നു കയറുകയില്ലയോ?"

'ശരിതന്നെ, എങ്ങിനെ ആയാലും മകൾക്ക് അശുഭം
സംഭവിക്കരുത്, ഇത്രയേ ഞാൻ പറയുന്നുള്ളൂ' എന്നു പറ
ഞ്ഞു പാൎവ്വതീഭായി വിശ്വവന്തനോടുകൂടി പുറത്തെ കോലാ
യിൽ വന്നു. അവർ രണ്ടുപേരും യജ്ഞേശ്വരഭട്ടരുടെ മരന്ദ
ത്തിനു യോജിച്ചു. പിന്നെ സൎവ്വസമ്മതത്തോടെ അണ്ണാസാ
ഹേബിന്ന്— എഴുപതു വയസ്സായ വൃദ്ധന്ന്— കന്യകയെ
കൊടുക്കാമെന്നു തീൎച്ചയാക്കികഴിഞ്ഞു.

ഇപ്പോൾ ഇനി യജ്ഞേശ്വരഭട്ടരുടെ ആനന്ദം എത്ര
യെന്നാണു പറയേണ്ടത്? അയാൾക്കു മനസ്സിൽ കൊള്ളാ
ത്തതായ ആനന്ദം ഉണ്ടായി. തൽക്ഷണം അയാൾ സ്നാനം
ചെയ്തു, ജപിച്ച്, ഊണു കഴിച്ചു, കൈ കഴുകിയശേഷം അ
ണ്ണാസാഹേബിന്റെ വാസസ്ഥലത്തു പോയി അയാളോട്
ഈ സന്തോഷവൎത്തമാനം അറിയിച്ചു. അണ്ണാസാഹേബും
ആനന്ദഭരിതനായി. ഭട്ടർ അയ്യായിരം ഉറുപ്പിക പെട്ടിയിൽ
വന്നു എന്ന് സന്തോഷിച്ചു. പിന്നെ ആ വൃദ്ധനായ ഇനാമ
ദാരനും രമയെപ്പോലെയുള്ള രത്നം ഇപ്പോൾ തനിക്കുള്ളതാ
ണെന്ന് ഉല്ലാസം വൎദ്ധിച്ചു വൎദ്ധിച്ചു വന്നു. വായനക്കാ
രേ! ഇവരുടെ ഈ വിനോദത്തിന്ന് നാം എന്തിനു വിഘ്നം
ഉണ്ടാക്കണം? നടക്കുവിൻ, നാം കാശീഭായിയുടെ വീട്ടിലേ
ക്കു പോക.

## പതിമൂന്നാം അദ്ധ്യായം.

---

### ശങ്ക എന്നതു ശരിയായി ഒരു ഗൂഢരോഗം തന്നെ.

---

മാധവന്റെ സ്വശ്വപതിയായ വിനായകരായൻ നേത്രരോഗത്താൽ വളരെ കഷ്ടത്തിൽ എങ്ങിനെയൊക്കയോ ദിവസം കഴിച്ചുകൊണ്ടിരുന്നു. കുറെ ദിവസമായിട്ട് അയാൾക്കു രണ്ടു കണ്ണുകളും കാണാന്നില്ലായിരുന്നു. അയാളുടെ സ്ഥിതി തീരെ അന്ധനെപ്പോലെ ആയിരുന്നു. ഡാക്ടരുടെ ഔഷധങ്ങൾ ദിവസേന ഉപയോഗിച്ചുകൊണ്ടിരുന്നു. 'ഗുണവതിയായ എന്റെ ഭാൎയ്യയുടെ ഉപദേശം ലക്ഷ്യമാക്കാതെ ഞാൻ ആലോചനക്കുറവു നിമിത്തം ഒരു വിഡ്ഢിത്വം കാണിച്ച് ഇപ്പോൾ ഇപ്രകാരം ജന്മനാശം വരുത്തിയല്ലൊ" എന്നുള്ള വിചാരം ഇടവിടാതെ അയാൾക്കു പ്രാണവേദന ഉണ്ടാക്കിയിരുന്നു. അയാൾക്ക് ഈ കാരണത്താൽ എത്രയോ കുണ്ഠിതം ഉണ്ടായിരുന്നു. എന്നാൽ ഇപ്പോൾ എന്തു ഫലം? ഒരാൾ ക്ഷന്തവ്യമല്ലാത്ത കുററം ചെയ്ത് അതിന്റെ ശിക്ഷ ദിനംപ്രതി അനുഭവിക്കേണ്ടിവന്നാൽ, അയാളുടെ മനസ്സിന്റെ നില എത്ര ശോചനീയമായിത്തീരും; അയാൾക്കു കലശലായ ദുശ്ശീലമുണ്ടാകും; അകാരണമായി അയാൾ മററുള്ളവരുമായി വഴക്കുണ്ടാക്കും; പിന്നെ എത്രയോ ആലോചന കുറഞ്ഞ പ്രവൃത്തികൾ ചെയ്യും. ഇതു മനുഷ്യസ്വഭാവത്തിന്റെ ഒരു വിശേഷമാണ്. നമ്മുടെ വിനായകരായന്റെ അവസ്ഥയും ഇങ്ങിനെ തന്നെ ആയിരുന്നു. അയാൾ അല്പദിവസമായി അല്പം ഉപദ്രവകാരനായിത്തീൎന്നിരിക്കുന്നു. അയാളുടെ ആനന്ദചിത്തം കലങ്ങിമറിഞ്ഞിരിക്കുന്നു. എല്ലായ്പ്പോഴും അയാൾ ഉദാസീനനായും ചിന്താഗ്രസ്തനായും കാണപ്പെട്ടിരുന്നു. ഇതുകൂടാതെ പകൽ മുഴവൻ തന്റെ അടുക്കെ ഇരുന്നു സംസാരിക്കുവാൻ ഒരാളെങ്കിലും ഇല്ലാത്തതിനാൽ തന്റെ സ്വന്തം

ആലോചനകൾ മാത്രം അയാളുടെ മനസ്സിൽ രാവും പകലും ചുററിക്കൊണ്ടിരുന്നു.

സാധ്വിയായ തന്റെ ഭാൎയ്യയുടെ—കാശീബായിയുടെ—മേൽ അയാൾക്കു പൂൎണ്ണപ്രേമവും വിശ്വാസവും ഉണ്ടായിരുന്നുവെങ്കിലും, 'ഇപ്പോൾ ഞാൻ ഭഗ്നാംഗനായിത്തീൎന്നു. ഇങ്ങിനെ ആയതുകൊണ്ടു് ഇനി മേലിൽ ഇവൾ എന്നെ ഗണ്യമാക്കുമോ ഇല്ലയോ' എന്നുള്ള ശങ്ക അഹോരാത്രം അയാളുടെ മനസ്സിൽ വട്ടം തിരിഞ്ഞുകൊണ്ടിരുന്നു ഇത്രമാത്രമല്ല ഒരാൾക്കു് ആരുടെ മേൽ സീമയില്ലാത്ത പ്രേമം ഉണ്ടോ അവരെപ്പററി മനസ്സിൽ വേണ്ടുന്നേടത്തോളം ദുസ്സംശയം ഉണ്ടാകുന്നതും ഒരു നടവടിയാണു്. ഈ സ്വഭാവം അത്യന്തം ദോഷകരമാണെന്നു് എന്തായാലും പരമാൎത്ഥംതന്നെ. എന്നാൽ ശരത്തു് ഉണ്ടാകാതെയിരിക്കയില്ല. എന്നാൽക്കൂടി വിനായകരായൻ തന്റെ ഈ മനോവികാരം തന്റെ പത്നിയുടെ ദൃഷ്ടിയിൽ പതിയുവാൻ എത്രതന്നെ ആയിട്ടും ഇട കൊടുത്തില്ല. ഇന്നുവരെക്കും ഈ അശുഭമായ ശങ്ക സത്യമായിരിക്കുവാൻ തരമുണ്ടെന്നു ബോദ്ധ്യം വരുവാൻ അയാൾക്കു യാതൊരു കാരണവും ഉണ്ടായിരുന്നില്ല. ഇന്നുവരെ ഇതു വെറും ഊഹത്തിന്റെ കളിയായിരുന്നു.

ബോമ്പായിൽ വന്ന ദിവസം മുതല്ക്കു വീട്ടിലെ അകത്തുള്ള പ്രവൃത്തി ചെയ്വാൻ കാശീബായി ഒരു ദാസിയെ താമസിപ്പിച്ചിരുന്നു. ഇവൾ വേല ചെയ്യുന്നതിൽ ഒന്നാംതരം കള്ളത്തി ആയിരുന്നതിനാൽ കാശീബായിക്കു കൂടെക്കൂടെ അവളെ ഭയപ്പെടുത്തേണ്ടുന്ന അത്യാവശ്യം ഉണ്ടായിരുന്നു. എന്നാൽ ഇപ്രകാരം തന്റെ യജമാനത്തി സൎവ്വസംഗതിക്കും കുററിക്കേട പറയുന്നതു് ആ ദാസിക്കു സഹിക്കുവാൻ കഴിഞ്ഞില്ല. അവൾക്കു കാശീബായിയുടെ നേരെ മനസ്സിൽ കഠിനമായ മത്സരം തോന്നീട്ടുണ്ടായിരുന്നു. വിനായകരായൻ ഗൃഹഭരണത്തിൽ ശ്രദ്ധ വെച്ചിരുന്നതിനാൽ അയാൾ

ക്ക ദാസിയുമായി സംസാരിക്കേണ്ടുന്ന സന്ദർഭം മിക്കവാറും ഉ ണ്ടായിരുന്നില്ല. തന്റെ ആലോചനയിൽത്തന്നെ നിമഗ്ന നായിരിക്കെ ഗൃഹഭരണത്തെപ്പററി ദൃഷ്ടി വെക്കുവാൻ തോ നുമോ ? ഇതായിരുന്നു യഥാർത്ഥകാരണമെങ്കിലും 'യജമാ നൻ ശുദ്ധൻ, സൽസ്വഭാവി; ഈ അമ്മ മാത്രം ദുർബ്ബുദ്ധി' എന്ന് ആ ദാസി മനസ്സിലാക്കി. വിനായകരായൻ ഒരിക്ക ലും അവളോട കോപിച്ചിരുന്നില്ല. കാശീഭായി പല പ്രാവ ശ്യവും അവളുടെ നേരെ ചാടിക്കയറിയിരുന്നു. ഇത് അവൾ ക്ക് അസഹ്യമായിത്തീൎന്നു: പിന്നെ വിനായകരായന്ന് എ ന്നു രണ്ടു കണ്ണും കാണാതായോ അന്നുമുതല്ക്കു ഡധാക്കരുടെ വീട്ടിൽ കൂടെക്കൂടെ പോകുവാനും പീടികയിൽനിന്നു സാമാ നങ്ങൾ കൊണ്ടുവരുവാനും ഒരു വേലക്കാരനെ താമസിപ്പി ക്കേണ്ടുന്നത് അത്യാവശ്യമായിത്തോന്നി. ഇത്ര മാത്രമല്ല മാ ധവനും ബോമ്പായിൽ ഉണ്ടായിരുന്നില്ല. ഈ കാരണ ത്താൽ കാശീബായി ആ ദാസിയെ പിരിച്ചു പ്രവൃത്തിക്കായി ഒരു വേലക്കാരനെ താമസിപ്പിക്കുവാൻ നിശ്ചയിച്ചു. ഇതു ദാ സിക്ക രസിക്കാഞ്ഞതിൽ എന്താണ് ആശ്ചര്യം? ഇങ്ങിനെ ആയത്തുകൊണ്ടു പോകേണ്ടതാണെങ്കിൽ കാശിബായിയുടെ മേൽ ഉള്ളതായ മത്സരം തീൎത്തേ പോകയുള്ളൂ എന്ന് അ വൾ ഉറച്ചു. വേലക്കാരനെ നിശ്ചയിച്ച് എട്ടുപത്തു ദിവസ ത്തിനുള്ളിൽ ദാസിയെ നീക്കി. അപ്പോൾ അവൾ കരഞ്ഞും കൊണ്ടു വിനായകരായന്റെ സമീപം പോയി:— 'എന്റെ തെററു യാതൊന്നും ഇല്ലെങ്കിലും അമ്മ അന്യായമായി എ ന്നെ പിരിച്ചു' എന്നു പറഞ്ഞു.

'തല്ക്കാലം ഞങ്ങൾക്ക ദാസിയുടെ അത്യാവശ്യമില്ല. ഇ നി വേണ്ടിവന്നാൽ നിന്നെത്തന്നെ ഞങ്ങൾ താമസിപ്പിക്കും. നീ തെററു ചെയ്തതുകൊണ്ടു നിന്നെ പറഞ്ഞയച്ചതല്ല.' എ ന്നിങ്ങിനെ വിനായകരായൻ പലതും പറഞ്ഞിട്ടും, ആ ദാ സി ഒരേ പിടുത്തം പിടിച്ച്:— 'അമ്മസ്സ് എന്റെ പ്രവൃത്തി

യിൽ സന്തുഷ്ടിവരാതെ എന്തോ ഒരു ഒഴികഴിവു പറഞ്ഞ്, എന്നെ പിരിച്ച് ഇപ്പോൾ മനസ്സിന്ന് ഒത്തതായ വേലക്കാരനെ താമസിപ്പിച്ചിരിക്കുന്നു' എന്നു പറഞ്ഞു.

'അതൊന്നും അല്ല, വാസ്തവത്തിൽ ഞങ്ങൾക്ക ദാസിയെക്കാൾ ദാസനെക്കൊണ്ടാണ് അധികം ആവശ്യം. വേണ്ടിവന്നാൽ മേലിൽ നോക്കാം' എന്നു വിനായകരായൻ പറഞ്ഞു.

ക്രന്ദനംകൊണ്ടു തന്റെ കാൎയ്യം സാധിക്കില്ലെന്നു മനസ്സിലായി ആ മഹാപാപി ദ്വേഷ്യത്തോടെ പോകുമ്പോൾ ഇങ്ങിനെ പറഞ്ഞു:—നിങ്ങൾക്ക് അതിന്റെ സ്വകാൎയ്യസംഗതി എന്തറിയാം? അമ്മ പറയുന്നതു സത്യമെന്നു നിങ്ങൾക്കു തോന്നാം. മനസ്സിന്നു ചേൎന്ന ഭൃത്യനെ കിട്ടി. ഇതിന്റെ മദ്ധ്യത്തിൽ എന്നെക്കൊണ്ടെന്തിന്നു ബുദ്ധിമുട്ടാകണം? നിങ്ങളെപ്പോലെ ഞാനും കുരുടിയായിരുന്നുവെങ്കിൽ മാത്രം എന്റെ താമസംകൊണ്ടു അമ്മയ്ക്കു യാതൊരു മുടക്കവും ഉണ്ടാകയില്ലായിരുന്നു........ .......'

ദാസിയുടെ ഈ നിസ്സാരമായ സംസാരം കേട്ടു വിനായകരായന്റെ ഉള്ളിൽ ക്രോധാഗ്നി ജ്വലിച്ചു. പിന്നെ കണ്ണിന്റെ പൂരികം വളച്ചുംകൊണ്ട് കണ്ണു ഉരുട്ടീട്ട്; 'നടക്ക, നടക്ക്, മതി നിന്റെ സാമൎത്ഥ്യം! ഇറങ്ങ്, പോ ഇവിടുന്ന്' എന്നു പറഞ്ഞു.

ദാസി ക്ഷണത്തിൽ യാത്ര പുറപ്പെട്ടു. അവൾ പോയി കുറച്ചു കഴിഞ്ഞശേഷം വിനായകരായന്റെ കോപം ശമിച്ചു. എന്നാൽ ആശ്ചൎയ്യം! ക്രോധം കുറഞ്ഞ ഉടനെ അതിന്നു പകരം അയാളുടെ ഹൃദയത്തിൽ സംശയപ്പിശാച് തന്റെ ഇരിപ്പിടമാക്കിത്തീൎത്തു. ദാസിയുടെ ദ്വേഷ്യവാക്കുകൾ വീണ്ടും വീണ്ടും അയാളുടെ ചെവിയിൽ പ്രതിദ്ധ്വനിയായി കേട്ടുതുടങ്ങി. അയാൾ ഇപ്രകാരം തന്നെത്താൻ ആലോചിച്ചുതുടങ്ങി:—'ഇപ്പോൾ— ഇത്ര ദിവസത്തിന്നു ശേഷം— ആ ദാ

സി എന്തിന്ന് ഇപ്രകാരം പറഞ്ഞു. 'നിങ്ങളെപ്പോലെ ഞാനും കരുടിയായിരുന്നുവെങ്കിൽ മാത്രം എന്റെ താമസംകൊണ്ട് അമ്മക്ക യാതൊരു തടസ്ഥവും ഉണ്ടാകുകയില്ലായിരുന്നു. എന്റെ കണ്ണുകൾ അവരുടെ സ്വകാൎയ്യപ്രവൃത്തികൾക്ക വിഘ്നം ഉണ്ടാക്കുന്നു'—എന്ന ഈ വാക്കിന്റെ അൎത്ഥമെന്താണ്? അവൾ മുഴുവൻ പറയുമായിരുന്നോ, എന്തൊ? എന്നാൽ മൂർഖനായ ഞാൻ, പറയുന്നതെല്ലാം കേൾക്കുന്നതിന്നുമുമ്പായി അവളെ ആട്ടി പുറത്താക്കി. എന്റെ ഈ ഗുണവതിയായ ഭാൎയ്യയെപ്പററി അവൾ ഇപ്രകാരം നീചസംസാരം എന്തിനായി ചെയ്തു? ഒരുസമയം എന്റെ ശങ്ക സത്യമായിരിക്കുമൊ? ഭഗവാനെ! ഈ അമംഗലമായ സംശയം കളവാണെന്നു വരട്ടെ! എന്റെ കളങ്കമില്ലാത്തവളും സൽഗുണങ്ങളോടുകൂടിയവളും പതിവ്രതയും ആയ ഭാൎയ്യയുടെ വിഷയത്തിൽ ഈ എന്റെ കഠിനമനസ്സിൽ അടിസ്ഥാനമില്ലാത്ത ദുശ്ശങ്കകൾ തോന്നിയതുകൊണ്ട്, ഞാൻ വലുതായ പാപിയായി. അതു സമസ്തം ക്ഷമിക്കു.'

വിനായകരായന്റെ മനസ്സിൽ സംശയം ബലമായി നിലനിന്നു. ഈ സംശയരൂപമായ പിശാച് ഒരു പ്രാവശ്യം ഒരാളുടെ പിരടി കടന്നുപിടിച്ചാൽ, അതു ദിവസംതോറും രേശമിയായി അയാളുടെ പിരടി പിടിച്ചുകൊണ്ടുതന്നെ ഇരിക്കും. സംശയാദ്രിയുടെ മുകളിൽനിന്നു ഒരുസമയം കീഴ്പോട്ടു വഴുതിയാൽ, പിന്നെ വേഗം താഴോട്ടു താഴോട്ടു വിഴുന്നതല്ലാതെ വേറെ നിൎവ്വാഹമില്ല. കണ്ണടയുടെ വൎണ്ണംതന്നെയാണു വെളിച്ചത്തിന്റെ നിറമായിത്തോന്നുന്നത്. മനസ്സിൽ നിലനില്ക്കുന്നതു തന്നെയാണ് സ്വപ്നത്തിലും കാണുന്നത്. ഇപ്രകാരംതന്നെ ആയിരുന്നു വിനായകരായന്റെ സ്ഥിതി. ഇതിന്നുമുമ്പ് അയാൾ ചെറിയ ചെറിയ സംഗതികൾക്ക ശ്രദ്ധ കൊടുത്തിരുന്നില്ല. എന്നാൽ ഇപ്പോൾ അയാൾ ഓരോ സംഗതിയും വളരെ സൂക്ഷ്മത്തോടെ ശ്രദ്ധവെ

ക്കുവാൻ തുടങ്ങി. ഓരോ കാൎയ്യത്തിലും അയാൾക്കു സംശയം വന്നുതുടങ്ങി. ഭാൎയ്യയോടു വെള്ളത്തിന്നു ചോദിച്ച് അതു കൊണ്ടുവന്നു കൊടുക്കുവാൻ അല്പം താമസമായാൽ ശരി, വന്നോ വന്നു മനസ്സിൽ സംശയം! ഭാൎയ്യ തന്റെ സമീപം ഇരുന്നു പെട്ടെന്നവെ എഴുനീററുപോയ ഉടനെ തലതിരിയും! അവൾ ആരോടെങ്കിലും പതുക്കെപ്പതുക്കെ സംസാരിച്ചാൽ മതി, ഉടനെ ഇയ്യാളുടെ മനസ്സിൽ അന്ധാളിപ്പുണ്ടായിത്തുടങ്ങും. ഇങ്ങിനെ—എഴുനീററാലും—ഇരുന്നാലും—സംസാരിച്ചാലും—നടന്നാലും—ഭാൎയ്യയുടെ സൎവ്വ പ്രവൃത്തിയും അയാൾക്കു സംശയസൂചകമായിത്തോന്നി. അഹോരാത്രം ഈ വിചാരം മാത്രം അയാളുടെ തലയിൽ ഉണ്ടാകും. സ്വപ്നത്തിലും അയാൾ ഈ തന്റെ ആലോചനാവീചികളുടെ ഭയങ്കരമായ പ്രതിച്ഛായകൾ കണ്ടുതുടങ്ങി. നിദ്രയിൽ വായിൽ വന്നപോലെ സംസാരിക്കും. ഭൎത്താവിന്റെ ദേഹപ്രകൃതി ഇങ്ങിനെ കാരണംകൂടാതെ എന്തുകൊണ്ടു വ്യത്യാസമായെന്നു ആ സാധു ഭൎത്തൃവാത്സല്യം ഉള്ള സാധ്വിക്കു മനസ്സിലായതേ ഇല്ല. പതിക്കു സൌഖ്യമുണ്ടാകേണമെന്ന് അവൾ തന്റെ സ്വന്ത ജീവനിലും കൊതിയില്ലാതെ ശ്രമിച്ചുകൊണ്ടിരുന്നു. അയാൾക്കു ബുദ്ധിമുട്ടു തോന്നുവാൻ ഇടയുണ്ടെന്നു കരുതി അവൾ ആരോടും ഉച്ചത്തിൽ സംസാരിച്ചിരുന്നില്ല. നടക്കുമ്പോൾ ശബ്ദമുണ്ടാകാതിരിക്കുവാൻ തക്കവണ്ണം മന്ദംമന്ദം കാലടിവെക്കും; ഭൃത്യനും അങ്ങിനെതന്നെ ചെയ്യേണമെന്നു ഭദ്രമായി കല്പനകൊടുത്തിരുന്നു. തന്റെ ഈവക പ്രവൃത്തികൾതന്നെ പ്രിയവല്ലഭന്റെ മനസ്സിലെ കന്മഷത്തെ ബലപ്പെടുത്തുവാൻ കാരണമാകുമെന്ന് ആ പാവപ്പെട്ട അവൾക്കു മനസ്സിലായിട്ടുണ്ടായിരുന്നില്ല. ഹര! ഹര! ശരിയായ സമയത്ത് ഇതെല്ലാം അവൾക്കു മനസ്സിലായിരുന്നുവെങ്കിൽ മേലിൽ എത്രയോ അനൎത്ഥങ്ങൾ ഉണ്ടാകുന്നതല്ലായിരുന്നു.

ഭൎത്താവിന്റെ അവസ്ഥ നിഷ്കാരണമായി ഇങ്ങിനെ

എന്തുകൊണ്ടു് ആയിത്തീൎന്നു? അയാളുടെ സ്വഭാവത്തിൽ ഇ
പ്രകാരമുള്ള ലക്ഷണം കാണാത്ത സ്ഥിതിക്കു ഭേദം എന്തുകൊണ്ടു
ണ്ടായി? ഇങ്ങിനെയുള്ള സംഗതികൾ അറിവാൻ കാശി
ഭായി എത്രയോ ശ്രമിച്ചു. അയാളോടു നാലഞ്ചുപ്രാവശ്യം
ചോദിച്ചു. എന്നാൽ വിനായകരായൻ ഈ വിഷയത്തെപ്പ
ററി ഒട്ടുംതന്നെ രഹസ്യം പുറത്താക്കിയില്ല. ഈ വിധത്തിൽ
അധികദിവസം കഴിഞ്ഞു.

കുറച്ചുദിവസമായി വിനായകരായന്റെ സംശയം വ
ൎദ്ധിച്ചുകൊണ്ടുവന്നു. അയാളുടെ മനസ്സിൽ വാദപ്രതിവാദ
ങ്ങൾ സദാ നടന്നുകൊണ്ടിരുന്നു. ഓരോരു പ്രാവശ്യം അ
യാൾക്കു് ഇങ്ങിനേയും തോന്നുന്നുണ്ടായിരുന്നു; 'ഇതെല്ലാം
കളവായിരിക്കണം. ആ ദാസി തീരെ സിദ്ധാന്തംകൊണ്ടു്
എന്റെ മനസ്സിൽ എന്തൊക്കെയൊ നിറച്ചു. ആശ്ചൎയ്യം!
ഞാൻ എന്തൊരു അധമൻ! എന്തൊരു പാപി! എന്റെ പ
തിവ്രതയായ പത്നിയെപ്പററി മനസ്സിൽ അതിക്രൂരവും അശു
ഭവും ആയ സംശയങ്ങൾ തോന്നിയല്ലൊ!! അവൾ മനഃപൂ
ൎവ്വമായി എന്നെ സ്നേഹിക്കുന്നു. ചണ്ഡാളനായ ഞാൻ മാ
ത്രം അവളുടെ കാൎയ്യത്തിൽ കഠിനമായ കുത്സിതാലോചന
കൾ ചെയ്തുകൊണ്ടിരിക്കുന്നു. എന്തൊരു അന്യായമാണിതു്.
എന്തൊരു ഭയങ്കരമായ പാപമാണു്! എപ്പോഴെങ്കിലും ഇതു്
അവളുടെ ചെവിട്ടിൽ ആയാൽ അവൾക്കു് എത്ര വ്യസനമു
ണ്ടാകുവാൻ തരമുണ്ടു്? എത്ര അനൎത്ഥത്തിന്നു് ഇടയുണ്ടു്?
പ്രേയസി, എനിക്കു മാപ്പുതരൂ. ഈ ദുഷ്ടൻ ശുദ്ധവും രസ
മേറിയതും സാത്വികവും ആയ നിന്റെ ആ പ്രേമത്തിന്നു്
അൎഹനല്ല.'

ഇത്യാദി നല്ല ആലോചനകൾ മനസ്സിൽ ഉദിക്കുന്നതി
ന്നുള്ളിൽ അയാളുടെ മനസ്സിൽ വീണ്ടും ക്രൂരദുശ്ശങ്ക തോന്നു
ന്നു! ഛീ! ഛീ!! ആ ദാസി ഇത്ര ദിവസവും വീട്ടിൽതന്നെ
ഉണ്ടായിരുന്നിട്ടും ഒരൊററ ദിവസംപോലും അവളുടെ വാ
യിൽനിന്നു് ഈ വിധം വാക്കുകൾ പുറപ്പെട്ടിട്ടില്ല. ഇങ്ങിനെ

ഇരിക്കെ ഇന്നു മാത്രം അവൾ എന്തിന്ന് ഇപ്രകാരം പറഞ്ഞു? ഈ വൃദ്ധക്ക് ഇങ്ങിനെ കളവു പറഞ്ഞ് ഇനി എത്ര ദിവസം തഴിക്കാമെന്നുണ്ട്? ഛീ! ഛീ!! ഇതിൽ എന്തെങ്കിലും സത്യാംശം തീച്ചയായും ഉണ്ടായിരിക്കണം. ഈ സ്ത്രീകൾ എന്നുവെച്ചാൽ സാമാന്യക്കാരൊ? ദേവേന്ദ്രന്നുകൂടി ഇവരുടെ ചരിത്രം കണ്ടുപിടിക്കുവാൻ സാധിക്കാതിരിക്കെ ദുഷ്ടജനങ്ങളായ നമ്മുടെ സാഹസം എന്താണ്? എന്തെങ്കിലും സ്വകാൎയ്യസംഗതി നിശ്ചയമായും ഉണ്ടായിരിക്കണം. ഇല്ലെങ്കിൽ അല്പദിവസമായി പകലും രാത്രിയും ആരുമായൊ അവൾ പതുക്കെ സംസാരിക്കുംപോലെ കേൾക്കുവാൻ കാരണമില്ല. എതൊ ഒരു പുരുഷൻ കുറച്ചു ദിവസത്തിന്നിപ്പുറം ദിവസംതോറും ഇവിടെ വരുന്നുണ്ട്! എനിക്കതിൽ സംശയമില്ല. അവളുടെ മനസ്സിൽ കപടമില്ലെങ്കിൽ അവൻ ഒച്ചയില്ലാതെ എന്തിന്നു വരുന്നു? ഞാൻ 'ആര്', 'എന്ത്' എന്നു ചോദിച്ചാൽ, ഉടനെ 'ആരും ഇല്ല,' 'ഒന്നും ഇല്ല' എന്ന് അവളും ആ ഫിനനും ലജ്ജയില്ലാതെയും ഭയമില്ലാതെയും സമാധാനം പറയുന്നതിന്റെ അൎത്ഥമെന്താണ്? ഇതിലെന്തെങ്കിലും ഗൂഢസംഗതി ഇല്ലാതിരിക്കുമൊ? ഹാ! ഹാ!! ദൈവമെ! ഈ അഭദ്രമായ ദിവസം കാണ്മാൻ എന്നെ എന്തിന്നു ജീവിപ്പിച്ചു? എന്റെ കണ്ണുകൾ പോയപ്പോൾതന്നെ എന്റെ ചെവികളും എന്തുകൊണ്ടു കേൾക്കാതെ ആയില്ല? അങ്ങിനെ ആയിരുന്നുവെങ്കിൽ—'

വിനായകരായന്റെ സംശയം തീരെ അടിസ്ഥാനമില്ലാത്തതായിരുന്നില്ല. ഇയ്യിടെ നേരായും എതൊ ഒരു യുവാവും ദിനംപ്രതി രാവിലേയും വൈകുന്നേരവും കാശീഭായിയെ കാണ്മാൻ വരുന്നുണ്ടായിരുന്നു. ദിനം പ്രതി രണ്ടു പേരും എത്രയൊ നേരം ഗൂഢമായി സംസാരിച്ചുകൊണ്ടിരുന്നു. വിനായകരായന്ന് ഇതിന്റെ സംഗതി ലേശംപോലും മനസ്സിലാകരുതെന്നു രണ്ടു പേരും വളരെ ജാഗ്രതയോടെ സൂക്ഷിച്ചു

കൊണ്ടിരുന്നു. ആ യുവാവു വന്ന ഉടനെ മന്ദസ്മിതത്തോടെ രണ്ടു പേരും മുറിയിൽ പോയി, വാതിലിന്നു മറുകെ തഴുതിട്ട് ഇരുന്നു. കുറച്ചു മണിക്കൂറു നേരത്തോളം എന്തിനെപ്പററി സല്ലാപം ചെയ്തുകൊണ്ടിരുന്നുവൊ എന്നു ഭഗവാനു മാത്രം അറിയാം! ഭാൎയ്യയുടെ ഈ അധികപ്രസംഗം കണ്ടു വിനായകരായന്റെ ശരീരം വെന്തുപോകുന്നുണ്ടായിരുന്നു. എന്നാൽ പ്രിയവായനക്കാരെ? തലതിരിഞ്ഞുപോയ വിനായകരായനെപ്പോലെ ഇത്രവരെ പറഞ്ഞേടത്തോളം വിശ്വസിച്ച് ആ മഹാപതിവ്രതയും സുശീലയും ആയ കാശീഭായിയെപ്പററി നിന്ദ്യമായ ശങ്കകൾ മനസ്സിൽ തോന്നരുത്, മനസ്സിലായൊ? വെറും ഈ ബാഹ്യസ്ഥിതി വിശ്വസിച്ചു നമ്മുടെ നിൎമ്മലമായ മനസ്സു പുണ്ണാക്കിവിടുന്നതു യോഗ്യതയല്ല.

---

## പതിനാലാം അദ്ധ്യായം.

—:o:—

### മനസ്സിൽ ഉള്ളതുതന്നെയാണ് സ്വപ്നത്തിലും കാണുന്നത്!

---

വിനായകരായന്റെ സ്ഥിതി അധികമധികം വ്യസനകരമായിത്തീൎന്നു. ഒരു ദിവസം സ്വസ്ഥനായി അയാൾ തന്റെ ശോചനീയമായ അവസ്ഥയെപ്പററി ആലോചിച്ചുംകൊണ്ട് ഇരിക്കുകയായിരുന്നു. ഇങ്ങിനെ ഇരിക്കെ പുറത്തെ വാതിൽ തുറന്ന് ആരോ പതുക്കെ ഉള്ളിൽ വന്നതുപോലെ അയാൾക്കു തോന്നി. പുറത്തെ വാതിൽ എല്ലായ്പോഴും അകത്തുനിന്ന് ഉടമ്പിടുക പതിവായിരുന്നു. ഭൃത്യനെ അപ്പോൾതന്നെ ഡാക്തരുടെ വീട്ടിലേക്ക് അയച്ചിരുന്നു; അവൻ ഇത്ര വേഗം മടങ്ങിവരുവാൻ കാരണമുണ്ടായിരുന്നില്ല. ഇതിനാൽ വാതിൽ തന്റെ ഭാൎയ്യതന്നെ തുറന്നിരിക്കണം എന്ന സംഗതി വിനായകരായന്ന് ഉറപ്പായി. വാതിൽ തുറന്നു വളരെ നേരം കഴിഞ്ഞു. എന്നാലും പ്രത്യക്ഷമായി ആരും ഉള്ളിൽ പ്ര

വേശിച്ചതായി തോന്നിയില്ല. ആരൊ രണ്ടു പേർ, തൻെറ
ഭാൎയ്യയുടെ മുറിയിലേക്കു മന്ദംമന്ദം കാലടിവെച്ചുംകൊണ്ടു
പോയതുപോലെ മാത്രം അയാൾക്കു തോന്നി. വിനായക
രായൻെറ ശരീരം ഉഷ്ണിച്ചു് ഉഷ്ണിച്ചു് പൊരിപോലെ ആയി.
വരുന്നതുവരട്ടെ, ഇന്നു് ഈ കാൎയ്യമെന്തെന്നു സമ്പൂൎണ്ണമായിമ
നസ്സിലാക്കാതെ വിടുന്നതല്ലെന്നു് അയാൾ മനസ്സിൽ ദൃഢ
മായി നിശ്ചയിച്ചു. കാശീഭായിയുടെ മുറി വിനായകരായ
ൻെറ മുറിക്കു തൊട്ടിരുന്നതിനാൽ ഉള്ളിൽ നടക്കുന്ന സംഭാ
ഷണം കേൾക്കുവാൻ തരമുണ്ടായിരുന്നു. വിനായകരായൻ
നല്ലവണ്ണം ശ്രദ്ധ കൊടുത്തു കേട്ടു തുടങ്ങി. സന്താപംകൊ
ണ്ടും ആശ്ചൎയ്യംകൊണ്ടും അയാളുടെ രക്തം തിളച്ചുകൊണ്ടി
രുന്നു; എങ്കിലും അത്യന്തം പ്രയാസപ്പെട്ടു തൻെറ ക്രോധാ
ധിക്യം അടക്കിവെച്ചു. അതിവേഗത്തിൽ മുറിയുടെ വാ
തിൽ ഉള്ളിൽനിന്നു ബന്ധിച്ചു് ആരൊ രണ്ടു പേർ സംസാരം
തുടങ്ങി. വിനായകരായൻെറ മുഖഭാവം പകന്നു. അവർ
രണ്ടു പേരും വളരെ പതുക്കെ സംസാരിച്ചുകൊണ്ടിരുന്നു. വി
നായകരായൻ എത്രശ്രമിച്ചിട്ടും സ്പഷ്ടമായി യാതൊന്നും കേ
ട്ടില്ല. എങ്കിലും അയാൾ തൻെറ ഭാൎയ്യയുടെ സ്വരം കേട്ടു മ
നസ്സിലാക്കി. മറെറ സ്വരം ആരുടേതെന്നു മനസ്സിലാക്കു
വാൻ സാധിക്കാതെ പോയെങ്കിലും അതു പുരുഷൻെറ സ്വര
മാണെന്നു് അയാൾക്കു് ഉറപ്പായി ബോദ്ധ്യം വന്നു. വിനാ
യകരായനെപ്പോലെ സംശയരാഹുഗ്രസ്തനായ ആൾക്കു് ഇ
നി എന്താണു് വേണ്ടതു്? അയാൾ അത്യന്തം ദൂനനായി ഇരു
ന്ന ദിക്കിൽനിന്നു് എഴുനീററു ഭാൎയ്യയെ വിളിക്കേണമെന്നു വാ
യി തുറക്കുമ്പോഴേക്കു തന്നെ: 'അതെ, അതെ ഇപ്പോൾകാ
ലു പിടിക്കേണമെങ്കിൽ പിടിക്കും പിന്നെ ഓൎമ്മയും—'ഇപ്ര
കാരം തീരെ വിനോദാധിക്യത്താൽ സംസാരിച്ചു കാശീഭാ
യിയുടെ കഷണം കഷണം സംസാരം അയാൾ കേട്ടു. ഇടി
തട്ടിയവനെപ്പോലെ വിനായകരായൻ നിശ്ചേഷ്ടനായി. ഇ

യാളുടെ ചൈതന്യം നശിച്ചു പാഷാണമൂൎത്തിയെപ്പോലെ അയാൾ നിന്ന ദിക്കിൽതന്നെ തരിച്ചുപോയി.

ഇതിനിടയിൽ കാശീഭായിയുടെ മുറിയിൽനിന്നു അവർ രണ്ടുപേരും പുറത്തേക്കു വന്നു. വീണ്ടും പുറവാതിലിന്റെ ഉടമ്പ് എടുത്ത ശബ്ദം കേട്ടു. വന്നിരുന്ന ആ തരുണൻ സ്നേഹപൂൎവം കാശീഭായിയുടെ അനുവാദം വാങ്ങി യാത്രയായി.

യുവാവ് പുറപ്പെട്ടുപോയ ശേഷം കാശീഭായി വാതിൽ അടച്ചു. ആ ശബ്ദത്തോടെ ദേഹസ്മൃതിവിട്ടിരുന്ന വിനായകരായനു ബോധം വന്നു. ഭൎത്താവിന്റെ ഉറക്കു കഴിഞ്ഞിരിക്കേണമെന്നു വിചാരിച്ചു അയാളെ ഉണൎത്തുവാൻ കാശീഭായി വിനായകരായന്റെ മുറിയിലേക്കു വന്നു. നോക്കുമ്പോൾ പ്രാണനാഥൻ കോപത്താൽ തപിച്ചുകൊണ്ടിരുന്നു. അയാളുടെ ആ ഉഗ്രത ഏറിയ കോപഭാവം കണ്ട് ആ സാധു കാശീഭായി പേടിച്ചു വിറച്ചു. എന്തു പറയേണമെന്നുകൂടി അവൾക്കു തോന്നിയില്ല. ഭാൎയ്യ അടുക്കെ വന്ന മുതല്ക്കു വിനായകരായനു തലയിൽ പിത്തം കയറിയതുപോലെ ആയി. അയാൾ ഉടനെ 'ആര് വന്നിരുന്നു? നീ ആരുമായി സംസാരിച്ചുകൊണ്ടിരുന്നു?' എന്ന് ഉച്ചത്തിൽ ചോദിച്ചു.

കാശീഭായി ഈ ആകസ്മികമായ ഭൎത്സനം നിമിത്തം അമ്പരന്നുപോയി; പിന്നെ സാവകാശത്തിൽ 'എവിടെ? ആര് വന്നിട്ടുണ്ടായിരുന്നുപോലും? എന്തൊക്കെയോ രാജ്യത്തില്ലാത്തതൊക്കെ കേൾക്കുന്നു, അല്ലയോ?' എന്നു പറഞ്ഞു.

'എന്താണ്, ആരും വന്നിട്ടില്ലയോ? അങ്ങിനെയാണെങ്കിൽ നീ ആരുമായിട്ടാണ് ചിരിച്ചുംകൊണ്ടു വിനോദമായി സംസാരിച്ചുകൊണ്ടിരുന്നത്?'

'ഛീ! ഇതെന്താണ് പറയുന്നത്? ഞാൻ മുറിയിൽ കിടക്കുകയായിരുന്നു. യാതൊരാളും വന്നിട്ടും ഇല്ല; പോയിട്ടും ഇല്ല.' എന്നു കാശീഭായി പ്രയാസത്തോടെ ഉത്തരംപറഞ്ഞു

'അങ്ങിനെയാണെങ്കിൽ ഞാൻ ഇതു വരെ ചെവികൊ

ണ്ടു കേട്ടതു വെറുതെയൊ? ശരി, അങ്ങിനെയും വരാം. ഇരി
ക്കട്ടെ, ആദ്യം നി എന്തിനാണ് വാതിൽ തുറന്നത്? പിന്നെ
ഇത്രനേരം കഴിഞ്ഞപ്പോൾ അടച്ചതിന്റെ കാരണമെന്ത്?'

'വേലക്കാരൻ ഔഷധം കൊണ്ടുവരുവാൻ പോയി വള
രെ നേരമായി. ഇനിയും എന്തുകൊണ്ടു വന്നിട്ടില്ലെന്നു കുറ
ച്ചു സമയം വാതിൽ തുറന്ന് അവൻ വരുന്ന വഴി നോക്കി
ക്കൊണ്ടുനിന്നു. അതിന്നു ഇത്രയൊക്കെ വിചാരണകഴിച്ചുവ്യ
സനിക്കേണമൊ? അത്ര വലിയ കാൎയ്യം എന്താണെന്നു അ
റിയുന്നില്ല' എന്നു കാശീഭായി മന്ദമന്ദം മറുവടി പറഞ്ഞു.
എന്നാൽ ഇങ്ങിനെ അതും ഇതും പറഞ്ഞു ഭൎത്താവിനെ സ
ത്യം അറിയിക്കാതെ വെക്കുവാൻ പതിവ്രതയായ ആ സ്ത്രീ
ക്ക് എത്ര പ്രയാസമായൊ, മനസ്സിൽ എത്ര വേദനയുണ്ടാ
യൊ, അതെല്ലാം അവൾക്കു മാത്രം അറിയാം. അപ്പോഴ
ത്തെ അവളുടെ ഹൃദയത്തിന്റെ സ്ഥിതി വൎണ്ണിക്കുവാൻ നമു
ക്ക് അസാദ്ധ്യം. പതി ഇന്നുവരെക്കും തന്നോട് ഈ മാതി
രിയിൽ നടന്നതായി വിനായകരായൻ സ്വപ്നത്തിൽപോലും
കണ്ടവനല്ല. ആയതിനാൽ ഇന്നു മാത്രം അവൾ ഇങ്ങി
നെ ചെയ്തതുകൊണ്ട്, ഇതിലെന്തെങ്കിലും ഗൌരവമായ
സംഗതി ഉണ്ടായിരിക്കേണമെന്ന് അയാൾ വിചാരിക്കേണ്ട
തായിരുന്നു. എങ്കിലും ക്രോധാധീനനായ മനുഷ്യൻ കാൎയ്യ
കാരണങ്ങളെപ്പറ്റി മുഴുവൻ ശ്രദ്ധവെക്കുന്നുണ്ടൊ? വിനായ
കരായന്റെ മനസ്സിൽ കോപം എപ്പോൾ കടന്നിരിക്കുന്നു
വൊ അപ്പോൾതന്നെ ദുരാലോചന അയാളെ കീഴടക്കി,
അയാൾക്ക് ജാത്യാ ഉണ്ടായിരുന്ന വിവേകത്തെ ദൂരെ അടി
ച്ചോടിച്ചു. അയാളുടെ ഹൃദയത്തിന്റെ ഈ ഭയങ്കരമായ
സ്ഥിതിഭേദം അല്പമെങ്കിലും കാശീഭായിക്കു മനസ്സിലായിരു
ന്നുവെങ്കിൽ, അവൾ അപ്പോൾതന്നെ എല്ലാം തുറന്നു പറ
ഞ്ഞ് അയാളെ അറിയിക്കാതെ ഇത്ര ദിവസവും ഗോപ്യമാ
യി വെച്ചതിന്ന് അയാളുടെ കാലു പിടിച്ചു മാപ്പിന്ന് അപേ

ക്ഷിക്കാതിരിക്കയില്ലായിരുന്നു. എങ്കിലും ഈ 'എങ്കിലും' തന്നെയല്ലെ എവിടെ നോക്കിയാലും അബദ്ധമുണ്ടാക്കിത്തീൎക്കുന്നത്?

പ്രിയസഹോദരിമാരായ വായനക്കാരേ! ഭൎത്താവോടു കേവലം നിഷ്കപടമായിപെരുമാറുന്നതുതന്നെയാണു പതിവ്രതകളായ സ്ത്രീകളുടെ ധൎമ്മം. സത്യമില്ലെങ്കിൽ ഈ സംസാരത്തിൽ ക്ഷേമമില്ല-ആനന്ദമില്ല. വ്യാജംകൊണ്ടു ഇന്നുവരെയ്ക്കും ആൎക്കും സൌഖ്യമുണ്ടായിട്ടില്ല; മേലിൽ ഉണ്ടാകുന്നമാതിരിയും ഇല്ല. സ്ത്രീകൾ തങ്ങളുടെ പ്രാണകാന്തന്മാരെ അറിയിക്കാതെ ചെയ്യുവൃത്തികൊണ്ടു ചില സംഗതികൾ എത്രയോ പ്രാവശ്യം മറച്ചുവെക്കുന്നുണ്ട്. ഇതു ഒരിക്കലും യോഗ്യതയല്ല. ഗാന്ധാരിയുടെ പാതിവ്രത്യം എത്ര ശ്ലാഘനീയമാണ്,—ഭൎത്തൃവാത്സല്യം എത്ര സീമയില്ലാത്തതാണ്, നോക്കുവിൻ! ധൃതരാഷ്ട്രൻ കുരുടനായിരുന്നു. ഈശ്വരകോപം നിമിത്തം ഏതു സുഖത്തിൽനിന്നു തന്റെ പ്രാണനാഥൻ അകന്നുപോയോ, അതു താനൊരുത്തിമാത്രം അനുഭവിക്കുന്നത് അയോഗ്യതയാണെന്നു മനസ്സിലാക്കി, അവളും സദാകാലവും തന്റെ കണ്ണുകൾക്കു വസ്ത്രം കെട്ടീട്ടുണ്ടായിരുന്നു. ആ ഹാ! എന്തൊരു ഏകൃവും, പരിശുദ്ധവും, ആയ പ്രേമമാണ്! പതിയോട് എന്തൊരു നിഷ്കപടമായ നടവടി! ഈവിധം പ്രേമം എവിടെയുണ്ടോ ആ ഗൃഹം ഇഹലോകത്തിലെ നന്ദനമെന്നു മനസ്സിലാക്കണം! നമ്മുടെ സുശീലയായ കാശീഭായിയെ നോക്കുമോ? ഇന്നുവരെക്കും ഈ ദമ്പതിമാർ എത്ര ആനന്ദം അനുഭവിച്ചു. എങ്ങിനെ സൌഖ്യസാഗരത്തിൽ നീന്തിക്കൊണ്ടിരുന്നു! എന്നാൽ ആശ്ചൎയ്യം! എന്തോ ഒരു പരിഹാരമില്ലാത്ത തിരക്കുനിമിത്തം കാശീഭായി ഈ ഒരു കാൎയ്യം പതിയെ അറിയിക്കാതെ സ്വകാൎയ്യമായി വെക്കേണ്ടിവന്നു; പിന്നെ ഈ സാരമില്ലാത്ത ദുരാലോചനയാൽ അവൾ ഭൎത്താവിന്റെ അസഹ്യമായ കഠിനകോ

പത്തിന്നു കാരണഭൂതയാകുന്നിവനു! തന്റെ സംശയം ഒന്നും കളവല്ലെന്നും ഇതിൽ എന്തെങ്കിലും രഹസ്യം ഉണ്ടായിരിക്കണമെന്നും വിനായകരായന്നു വിശ്വാസമായി.

സൂൎയ്യൻ അസ്തമിച്ചു. ലോകമെല്ലാം ഗാഢതിമിരത്താൽ നിറഞ്ഞു. എല്ലാടവും അന്ധകാരം വ്യാപിച്ചുതുടങ്ങി. വിനായകരായന്റെ ഹൃദയമാണെങ്കിലൊ ഇതിലും അധികം ഭയങ്കരമായ അന്ധകാരത്താൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. പുറത്തെ ധ്വാന്തം എങ്ങിനെ, എത്രവേഗത്തിൽ, വൎദ്ധിച്ചുകൊണ്ടിരുന്നുവോ, അതിനെക്കാൾ ഊക്കായ വേഗത്തോടെ അയാളുടെ ഹൃദയത്തിന്നുള്ളിൽ ഉണ്ടായിരുന്ന തമിസ്രം അധികമധികമായി തീൎന്നുകൊണ്ടിരുന്നു. ഈ ഇരുട്ടുനിമിത്തം അയാളുടെ അന്തഃകരണം അത്യന്തം ഗാഢയുക്തമായി. നിൎമ്മലവും ശുഭവും ആയ ആലോചന എന്ന രോഹിണീപതി ഹൃദയമാകുന്ന ലോകത്തിൽ ഉദിച്ചാലല്ലാതെ വിനായകരായന്റെ ഗാഢമായ തമോഗണം നശിക്കുന്നതു അസംഭാവ്യമായിരുന്നു. സാധ്വി കാശീബായിയുടെ ഭാഗ്യത്താൽ ഈ സുഖകരമായ കുമുദബാന്ധവന്റെ ഉദയം എന്ന് ഉണ്ടാകുമെന്ന് അറിയുന്നില്ല. എന്നാൽ ഇതുവരെക്കും എല്ലാടവും തമോജാലം വ്യാപിച്ചിരിക്കുന്നു.

ഇരുട്ടായശേഷം വിനായകരായന്റെ ഹൃദയത്തിൽ അളവില്ലാത്ത ക്രോധാഗ്നിയുടെ സഞ്ചാരം ഉണ്ടായി. അയാളുടെ അകതാരിലെ പ്രേമഭാസ്കരൻ അസ്തമിച്ചപ്പോഴ് യാമിനീകാലത്തിൽ ഉള്ള കൂരിരുട്ട് അയാളെ പൂൎണ്ണമായി ചുററിപ്പിടിച്ചിരിക്കുന്നു. മനുഷ്യന്റെ ഹൃദയം എത്ര വികാസമുള്ളതായാൽതന്നെ എന്താണ്? ഒരു പ്രാവശ്യം സംശയം ഉത്ഭവിച്ചാൽ അയാളെ ശീഘ്രം ഉദാസീനനാക്കിത്തീൎക്കുന്നു. ഇന്ദ്രന്റെ നന്ദനമായാലും ശ്മശാനത്തിന്നു തുല്യമായിത്തോന്നുന്നു. സ്വൎഗ്ഗസൌഖ്യം അനുഭവിക്കട്ടെ; അതു വിഷത്തിന്നു സമമായിത്തോന്നുന്നു! ഉല്ലാസചിത്തന്റെ ആനന്ദം നശിക്കുന്നു! ഉ

സാഹസമുള്ളവൻ ഉന്മേഷമില്ലാത്തവനാകും! അപ്പാ, സംശയമേ! നീ എന്തൊരു നീചൻ! നീ സൎവ്വ സൌഖ്യത്തേയും ക്ഷയിപ്പിക്കുന്നു. ആനന്ദത്തെ അകററുന്നു. സന്താപത്തെ ഉണ്ടാക്കിത്തീരാലോചനകളെ വൎദ്ധിപ്പിച്ചു മനുഷ്യൎക്ക് അന്ധത്വം ഉണ്ടാക്കുന്നു. പ്രേമഭംഗം വരുത്തുവാൻ നിന്നെപ്പോലെയുള്ള നീചൻ മറെറാന്നെങ്കിലും ഈ സൃഷ്ടിയിൽ ഉണ്ടായിട്ടില്ല. എടോ ദുഷ്ടാ! ഇനി പരസ്പരം പ്രാണനെക്കാൾ അധികമായി വാത്സല്യപ്പെടുന്ന നിൎമ്മല ഹൃദയരായ ദമ്പതിമാരുടെ പരിശുദ്ധമായ ദാമ്പത്യപ്രേമത്തിൽ നീ എവിടെയെങ്കിലും ഒരു പ്രാവശ്യം കടന്നുകൂടിയാൽ അതിന്നുശേഷം എല്ലാം നാശംതന്നെ! സാധുക്കളുടെ ഇഹസൌഖ്യം പാഴായി അവരുടെ ജീവകാലംതന്നെ നിഷ്ഫലമായി ഭവിക്കുന്നു.

വെപ്പുപണി കഴിഞ്ഞതിൽപിന്നെ 'ഊണകഴിക്കുവാൻ എഴുനീല്ക്കുന്നതൊ? നേരം വളരെ ആയി' എന്നു കാശീഭായി ഭൎത്താവോടുപറഞ്ഞു. വിനായകരായന്ന് ഇപ്പോൾ വിശപ്പിനെപ്പററി ആലോചന എവിടെ?

'എനിക്കു വിശപ്പില്ല' എന്നു പറഞ്ഞ് അയാൾ വെറുതെ ഇരുന്നു. കാശീഭായി എത്രയോ നിൎബ്ബന്ധിച്ചു; അതിന്നുപകരം വിനായകരായൻ അധികം കോപത്തോടെ 'പറഞ്ഞില്ലെ ഒരുപ്രാവശ്യം? എനിയ്ക്കു വയറു വിശക്കുന്നില്ല. നീ പോയി ഊണകഴിക്കു' എന്നുപറഞ്ഞു.

കാശീഭായി പോയി എങ്ങിനെയോ ഒന്നു രണ്ടു പിടി കഴിച്ചു; എന്നാൽ ഭൎത്താവു പട്ടിണി കിടക്കുന്നെന്ന വിചാരം മനസ്സിൽ വന്ന് അവളുടെ ജീവൻ തല കീഴായി തുടങ്ങി. ആ പതിവ്രതക്ക് എന്തു ചെയ്യേണമെന്നു തോന്നിയില്ല.

വീട്ടിലെ പ്രവൃത്തികളെല്ലാം ചെയ്തു തീൎത്തശേഷം കാശീഭായി വീണ്ടും വിനായകരായന്റെ മുറിയിലേക്കുവന്ന് മഞ്ചത്തിന്മേൽ അയാൾക്കു സമീപം ഇരുന്നു. 'ഇന്നു വിശപ്പ് എന്തുകൊണ്ടില്ല? രാവിലെ വളരെ നേരത്തെയാണ് ഊ

ണകഴിഞ്ഞത്. കുറച്ചു പാലെങ്കിലും കൊണ്ടുവരട്ടെ?' എന്നു പ്രേമപൂർവ്വം ചോദിച്ചു. എന്നാൽ, അയ്യോ! പത്നിയുടെ സഹവാസംകൊണ്ട് ആർ സ്വർഗ്ഗസൌഖ്യവും കൂടി നിസ്സാരമായി കരുതുന്നുണ്ടായിരുന്നുവൊ, ഭാര്യയുടെ വായിൽനിന്നു വീഴുന്ന എല്ലാ ശബ്ദവും ആർക്ക് സ്വർഗ്ഗത്തിലെ വീണാനാദത്തെക്കാൾ അതി മധുരമായി തോന്നുന്നുണ്ടായിരുന്നുവൊ ആ വിനായകരായന്റെ സ്ഥിതി ഇന്നു പൊടുന്നനവെ വല്ലാതെയായി. പത്നി മുറിയിൽപ്രവേശിച്ച ഉടനെതന്നെ അയാളുടെ ശരീരം ഉഷ്ണിച്ച് ഉഷ്ണിച്ച് പൊരിപോലെ ആയി. അവളുടെ ഓരോ വാക്ക് ഉരുക്കിയ ഈയ്യംപോലെ അയാളുടെ ചെവികളെ കത്തി വേദനയുണ്ടാക്കി. 'എനിക്ക് ഒട്ടും സംശയം ഉണ്ടാകാതിരിപ്പാൻ തക്കവണ്ണം ഈ ദുഷ്ടനീച എങ്ങിനെ മനസ്സിനെ സ്വാധീനപ്പെടുത്തുവാൻ നോക്കുന്നു. എന്ന് അയാൾ വിചാരിച്ചു, മനസ്സു മുഷിഞ്ഞപോലെ ഉറക്കെ 'പോക, നീ ഉറങ്ങു. എനിക്കെന്താ ഇന്നു തലചുറ്റുന്നു. കുറച്ചു വെറുതെ ഇരിക്കുവാൻ സമ്മതിക്കു. നിലവിളികൂട്ടി ഉപദ്രവിക്കൊല്ല' എന്നു പറഞ്ഞു.

കാശീഭായി ഭർത്താവിന്റെ തല കൈകൊണ്ടു തൊട്ടു നോക്കി. സത്യമായും തലയിൽ കലശലായ ചൂടുണ്ടായിരുന്നു. പനികൊണ്ടു സർവ്വാംഗം തിളച്ചുകൊണ്ടിരുന്നു; ശരീരത്തിൽ ചൂടുള്ള നിദാഘം പുറപ്പെടുന്നുണ്ടായിരുന്നു; ശ്വാസത്തിന്നും ചൂടുണ്ടായിരുന്നു. അവളുടെ മുഖത്തുണ്ടായിരുന്ന രക്തം വാർന്നുപോയി. "തലയിൽ 'കോലൻവാട്ടറി'ന്റെ പാത്രം വെക്കട്ടയൊ? അതിനാൽ കുറച്ചു സുഖം കിട്ടുവാനും മതി" എന്നവൾ പറഞ്ഞു.

എന്നാൽ 'പോകൂ, പോക, എനിക്കിപ്പോൾ ഉറക്കം വരുന്നുണ്ട്. വെറുതെ ഘോഷം കൂട്ടി എന്റെ തല ഇനിയും വേദനിപ്പിക്കണ്ട' എന്നു വളരെ ഭയജന്യമായി പറഞ്ഞു വിനായകരായൻ അവളുടെ വാക്ക നിരാകരിച്ചു. അല്പസമയ

ത്തിന്നു ശേഷം അയാൾക്ക് ഉറക്കം വന്നതുകണ്ടു കാശീഭായിയും ഉറങ്ങുവാൻ പോയി. അവളുടെ മനസ്സ് ഇപ്പോൾ ഗഹനതുല്യമായ ഒരു ഭയങ്കര വിചാരത്തിൽ മുങ്ങിയിരിക്കുന്നു. തുടങ്ങിയ കാൎയ്യം ഒരിക്കൽ നിൎവ്വിഘ്നമായി എങ്ങിനെ അവസാനിപ്പിക്കും എന്ന പരിഭ്രമം നിമിത്തം അവൾ നിദ്രയും ക്ഷുത്തും പിപാസയും മറന്നിരുന്നു. ആ ദിവസം സമീപിച്ചുവരുന്തോറും കാശീഭായിയുടെ വ്യഗ്രത വൎദ്ധിച്ചുകൊണ്ടുവന്നു. ഇപ്രകാരം ഈ ആലോചനയോടു കൂടി അവൾക്കും ഉറക്കം വന്നു.

വിനായകരായൻ ജാഗരൂകനായിത്തന്നെ ഇരുന്നു. അയാൾ കണ്ണ് അടച്ച് ഉറക്കം വന്നു എന്നു വെറും നാട്യം നടിച്ചിരുന്നു. ഭാൎയ്യക്കു നല്ല ഉറക്കമായെന്നു മനസ്സിലായ ഉടനെ ഇതുവരെത്തടഞ്ഞുനിൎത്തിയ അയാളുടെമനോവികാരങ്ങൾ പൊട്ടുന്നനവെ ബന്ധനം ഭേദിച്ച് അയാളുടെ ഹൃദയത്തിൽ നിറഞ്ഞുവന്നു. അയാൾ തന്നെത്താൻ ദുഃഖിച്ചുതുടങ്ങി:—
'ഹാ! ഹാ!! പ്രിയേ നീ എന്തൊരു ദുരാചാരം ചെയ്വാൻ തുടങ്ങിയിരിക്കുന്നു? എന്റെ മേൽ പ്രാണനെക്കാൾ അധികമായിരുന്ന നിന്റെ ആ നിഷ്കളങ്കമായ പ്രേമം ഞാൻ അന്ധനായക്ഷണത്തിൽ നശിച്ചുവോ? നിന്നെപ്പോലെയുള്ള സുശീലയും സൽഗുണസമ്പന്നയും കുലീനയും ആയ ഭാൎയ്യയെ ലഭിച്ചു എന്നു ഞാൻ എന്നെ എത്രയോ ഭാഗ്യശാലിയായി വിചാരിച്ചു. നിന്നെപ്പററി എനിക്ക് എത്ര അഭിമാനമുണ്ടായിരുന്നു. പ്രാണവല്ലഭേ! ഈ നീചകൃത്യം ചെയ്യുന്നതിന്നു മുമ്പു ഇതിനെക്കുറിച്ചു നീ ഒരു പ്രാവശ്യമെങ്കിലും ആലോചിക്കാതെ പോയല്ലൊ? ഞാൻ അന്ധനായി— അംഗരഹിതനായി, എന്നിട്ടും നിന്നെപ്പോലെയുള്ള ഗുണവതിയും സന്മാൎഗ്ഗിയും പതിവ്രതയും ആയ ഭാൎയ്യയുടെ സന്നിധിയിലിരുന്നതുകൊണ്ട് അത് എനിക്കു അത്രയൊന്നുംവലിയതായി തോന്നീട്ടില്ല. എന്നാൽ ഇപ്പോൾ—പ്രിയേ—നീ ഇതെന്താണ്. . .'

വിനായകരായനു തന്റെ ദുഃഖം സഹിക്കുവാൻ സാധിച്ചില്ല. അയാളുടെ കഴുത്തു ബന്ധിച്ചതുപോലെ ആയി. അയാൾ കുടുകുടെ കരഞ്ഞുതുടങ്ങി. ക്രമത്തിൽ അയാളുടെ സ്വഗതഭാഷണം ഉച്ചത്തിൽ ആയിത്തുടങ്ങി. കാശീബായി പെട്ടെന്നു ഞെട്ടി ഉണൎന്നു. അവൾക്കു് എന്താണെന്നു മനസ്സിലായില്ല. മനസ്സിലാകാതെ വലിയ അസ്ഥാളിപ്പിലായി. വിനായകരായനാണെങ്കിൽ നിൎഗ്ഗളമായി കരഞ്ഞുകൊണ്ടിരിക്കുന്നു. പ്രേമമുള്ള ആളുടെ മനസ്സിന്റെ സ്ഥിതി ഇങ്ങിനെ തന്നെയാണു്. ഭാൎയ്യയെപ്പററി അയാൾക്കു വെറുപ്പുണ്ടായിരുന്നു; എന്നാലും അവളെ കുറിച്ചു കലശലായി വ്യസനിച്ചുകൊണ്ടിരുന്നു. അവളുടെ മേൽ അയാൾക്കു സീമയില്ലാത്ത പ്രേമമുണ്ടായിരുന്നു.

കാശീബായി കാതരയായി എഴുനീററു തന്റെ വസ്ത്രത്തിന്റെ അഗ്രംകൊണ്ടു ഭൎത്താവിന്റെ ബാഷ്പം നിറഞ്ഞ കണ്ണുകൾ തുടച്ചുംകൊണ്ടു ഗൽഗദാക്ഷരത്തിൽ 'പ്രാണനാഥ! ഇന്നു നിങ്ങൾക്കെന്താണു് നേരിട്ടിരിക്കുന്നതു്? ഇതിനെക്കുറിച്ചു ഞാൻ എന്തൊന്നു മനസ്സിലാക്കട്ടെ? എന്റെ കയ്യിൽനിന്നു വല്ല തെററും വന്നുപോയൊ? അങ്ങിനെയാണെങ്കിൽ ഞാൻ ഈ കാലുകളിൽ നമസ്കരിച്ചു തൊഴുതു മാപ്പിന്നു് അപേക്ഷിക്കുന്നു. എങ്കിലും ഈ കാൎയ്യം എന്താണെന്നു പറയുവിൻ' എന്നു പറഞ്ഞു.

വിനായകരായന്നു് ഇനിയും അധികം കരച്ചൽവന്നു. 'പ്രിയെ! നിണക്കിതു യോഗ്യമൊ?, നിണക്കു കണ്ണു് ഉണ്ടു്; എന്നിട്ടും എന്റെ ഈ ഹൃദയത്തിൽ നിന്റെ മനോഹരമായ രൂപത്തെ ഞാൻ എത്ര പ്രേമത്തോടെ ഒതുക്കിവെച്ചിരിക്കുന്നെന്നു നീ കാണുന്നില്ല. ആശ്ചൎയ്യം! ആശ്ചൎയ്യം!! നിന്നെപ്പോലെയുള്ള പതിവ്രത ഇങ്ങിനെ അന്യഥാ ആചരിക്കുമെന്നു ഞാൻ സ്വപ്നത്തിൽക്കൂടി വിചാരിച്ചിരുന്നില്ല. നീ ഇപ്രകാരം പാപകൎമ്മം ചെയ്വാൻ ഉദ്യമിക്കുന്നതിന്നു മുമ്പ് ഒരു

പ്രാവശ്യം നിൻെറ ഈ നിർഭാഗ്യവാനായ ഭത്താവിൻെറ അവസ്ഥ ഓമ്മിക്കേണ്ടതായിരുന്നില്ലേ? അതല്ലെങ്കിൽ അതിൽ നിൻെറ ദോഷമെന്താണ്? ഈ ദുർഭഗനായവൻെറ തലയിൽ ഈശ്വരൻ ഈ വിധം ദുർദിവസം കാണ്മാൻ എഴുതിയിരുന്നാൽ നിണക്ക് എന്തുചെയ്യാൻ കഴിയും?'

വിനായകരായനു പിന്നീട സംസാരിക്കുവാൻ സാധിച്ചില്ല. ഓരോരുവാക്ക പറയുവാൻ അയാൾക്ക് എത്ര മനോവേദന ഉണ്ടായിരുന്നുവൊ എന്നു നമുക്ക വണ്ണിക്കുവാൻ കഴിയുകയില്ല.

ഭത്താവിൻെറ ഈ നിനയാത്ത കഠോരമായ ഭാഷണം കേട്ട ഉടനെ സാധ്വ കാശീഭായി മൂഢയായിത്തീൎന്നു. ഭത്താവ് എന്തു പറയുന്നെന്നു എന്തുചെയ്തിട്ടും അവൾക്ക ബോധം വന്നില്ല. അവളുടെ രണ്ടു കണ്ണുകളിൽനിന്നും ഇടമുറിയാതെ അശ്രു ധാരധാരയായി വീണുതുടങ്ങി. താൻ കേൾക്കുന്ന ഈ സംസാരം തൻെറ ഭത്താവുതന്നെ ചെയ്യുന്നതൊ അല്ല തൻെറ ചെവിയിൽ ആരൊ അഗ്നി നിറക്കുന്നതൊ എന്ന് അവൾക്ക നല്ലവണ്ണം അറിയുവാൻ കഴിഞ്ഞില്ല. ഈ സന്ദൎഭത്തിൽ കാൎയ്യമെല്ലാം അവൾ തൻെറ പതിയെപ്പറഞ്ഞു മനസ്സിലാക്കിച്ചിരുന്നുവെങ്കിൽ വിനായകരായൻെറ സംശയം മുഴുവനും നശിക്കുന്നതായിരുന്നു. എന്നാൽ അവൾക്ക വായി തുറക്കുവാൻ സാധിക്കാതെ ചിത്രത്തെപ്പോലെ അനക്കമില്ലാതായി. സംസാരിക്കേണമെന്നു എത്രയൊ ശ്രമിച്ചുവെങ്കിലും വായിൽനിന്നു ഒരക്ഷരംപോലും പുറത്തേക്കുവരാതെ ആയി. ഒരു പ്രാവശ്യം ചെയ്ത ചെറിയ കുററത്തിനു പരമാത്മാവ് അവളുടെ സംസാരംതന്നെ തടസ്ഥംചെയ്തുവോ എന്നപോലെ തോന്നി.

---

## പതിനഞ്ചാം അദ്ധ്യായം.

### അതിധൃതി ബദ്ധതാമസം.

ജ്യേഷ്ഠമാസം. കൃഷ്ണപക്ഷത്തിലെ ദ്വാദശി. അംഗാരവാരം. രാവിലെ 7½ നാഴികക്കു ശുഭമുഹൂൎത്തം. പ്രിയ വായനക്കാരെ! പുറപ്പെടുവിൻ, വേഗം പുറപ്പെടുവിൻ. യജ്ഞേശ്വരഭട്ടൻ ക്ഷണനപത്രം അയക്കാതെ വിവാഹ അടിയന്തരത്തിന്ന് എങ്ങിനെ പോകുമെന്നു പറയുന്നുവോ! സ്വാമീ, ഭട്ടരുടെ തിരക്ക് ഇന്നു പറഞ്ഞാൽ അവസാനിക്കുന്നതല്ല. തനിക്കു ജനിച്ച കുട്ടിയെ വിററ്, ററാക്കം അയ്യായിരം ഉറുപ്പിക ജാമാതാവിൽനിന്ന് എണ്ണിവാങ്ങുന്ന തിരക്കുള്ളതായ അയാൾക്ക്, അതിന്റെ ഇടയിൽ വേറെ വല്ലതും തോന്നുമൊ? നാംതന്നെ സ്വന്ത ഇഷ്ടപ്രകാരം നിങ്ങളെ ക്ഷണിക്കുന്നു. ദയചെയ്തു ക്ഷണനം സ്വീകരിച്ചു കുഡുംബസമേതം പരിവാരത്തോടെ വന്നു മണ്ഡപത്തെ അലങ്കരിക്കുവാൻ അപേക്ഷിക്കുന്നു. എന്ത് പറയുന്നു? വൃദ്ധനായ മൂങ്ങയെപ്പോലെയുള്ള അണ്ണാസാഹേബിന്റെ വിവാഹത്തിന്ന്, അല്ല, സാധ്വ—നിരപരാധിയായ രമാബാലികയെ ബലികഴിക്കുന്നതു കാണ്മാൻ പോകുന്നതു നിങ്ങൾക്കു പ്രശസ്തമായി തോന്നുന്നില്ലയൊ? ശരി. എന്നാൽ നമ്മുടെ പ്രിയനായ മാധവന്റെ ശുഭമായ വിവാഹ അടിയന്തരത്തിന്നു വരുവാൻ ആക്ഷേപമുണ്ടായിരിക്കയില്ല, അല്ലയൊ? പുറപ്പെടുവിൻ. അങ്ങിനെയാണെങ്കിൽ; മുഹൂൎത്തസമയം വളരെ സമീപിച്ചു.

അല്ലയൊ, ഇതെന്താണ് ലഹള? പോകുവാനും വരുവാനും വഴി ഇല്ലാതെ ജനങ്ങളുടെ തിക്കുംതിരക്കും ബലമായിരിക്കുന്നു. സുകുമാരിയും യൌവനയുക്തയും ആയ രമാബാലയെ ആ മൃത്യുദ്വാരത്തിൽ ഇരിക്കുന്ന മുത്തച്ഛനായ അണ്ണാസാഹേബിന്നു കൊടുത്തു, കഴിയുവാൻ പോകുന്ന വിവാഹ

കൎമ്മം കാണ്മാൻ ജനങ്ങൾക്കു് ഇത്ര ആനന്ദമൊ? അയ്യൊ! സാധുവായ രമ തന്റെ ജന്മംതന്നെ ഇന്നു വ്യൎത്ഥമാകുമെന്ന ഭയംകൊണ്ടു് ഇപ്പോൾ ഒരു സമയം ഇടവിടാതെ പൊഴിഞ്ഞുകൊണ്ടിരിക്കുന്ന നേത്രോദകത്താൽ തന്റെ മാൎവ്വിടം ക്ലിന്നമാക്കിയുംകൊണ്ടു്, നീചമാനസനായ തന്റെ അച്ഛനെ ശകാരിച്ചും ശപിച്ചുംകൊണ്ടു് ഇരുന്നിരിക്കുവാനും മതി! ഇപ്പോൾ ഈ ജനങ്ങൾ പൊട്ടിച്ചിരിച്ചുംകൊണ്ടു് വിനോദിക്കുന്നു. ഇതെന്തൊരു തമാശയാണു്, നോക്കുന്നതൊ? ഇങ്ങട്ട നോക്കുവിൻ, ഓരോരുത്തരുടെ ചെവിയിൽ എന്തൊക്കെയൊ സ്വകാൎയ്യം പറഞ്ഞുംകൊണ്ടു് 'ഓ' 'ഓ' എന്നു ചിരിച്ചുകൊണ്ടിരിക്കുന്നു. ഒരു സമയം ഇവിടെ ഇന്നു് എന്തൊ അദ്വിതീയമായ രസം ഉണ്ടാകുവാൻ തരമുണ്ടു്.

ഓഹോ! ഈ ഘോഷത്തിൽ നാം സമയം തന്നെ മറന്നു. വൃദ്ധനും ഐന്ദ്രലുപ്തികനും ആയ അണ്ണാസാഹേബിന്റെ തിളങ്ങുന്ന ആ മണ്ടയിൽ മംഗലാക്ഷതം (ഉണങ്ങൽ അരിയും പൊടിച്ച നൂറും മഞ്ഞളും കൂട്ടിച്ചേൎത്ത പൊടിയും അനുഗ്രഹമായി തലയിൽ ഇടുക) വീഴുവാൻ ഇനി എന്താണു്, ഒന്നരനാഴിക കൂടിയുണ്ടു്. ഇങ്ങട്ടു നോക്കുവിൻ! വരനെ വിളിച്ചുകൊണ്ടുവരുവാൻ ജനങ്ങളെ അയച്ചു. യജ്ഞേശ്വരഭട്ടനു മതിയായി. അയാൾ എങ്ങിനെ ജനങ്ങളുടെ ചുററും ചുററും ഓടിക്കൊണ്ടിരിക്കുന്നു, നോക്കുന്നതൊ? വരരാജനെ കൂട്ടിക്കൊണ്ടുവരുവാൻ, അതാ നോക്കുവിൻ, സ്ത്രീപുരുഷന്മാരെല്ലാം കുതൂഹലയുക്തരായി പുറപ്പെട്ടു. മംഗലവാദ്യങ്ങളുടെ കൎണ്ണാനന്ദമായ ധ്വനികൊണ്ടു ഗഗനമണ്ഡലം എങ്ങിനെ നിറഞ്ഞിരിക്കുന്നു! പ്രിയവായനക്കാരെ! പുറപ്പെടുവിൻ, പുറപ്പെടുവിൻ, താമസിക്കരുതു്. നമ്മളും ഇവരുടെ കൂടെ പുറപ്പെടുക. പോയാൽ സുന്ദരിയായ രമയെ പാണിഗ്രഹണം ചെയ്യുന്നതിൽ സന്തുഷ്ടനായ ആ ജീൎണ്ണമൎക്കടന്റെ കണ്ടും കുഴിയും ഉള്ള മുഖത്തിന്റെ കണക്കില്ലാത്ത പ്രസാദം

എല്ലാവരേക്കാൾ മുമ്പായി നമുക്ക കാണാം. എന്തു പറയു
ന്നു! സാധു കോമളബാലികയുടെ സൌഖ്യം നശിപ്പിക്കുന്ന
ആ ഹീനന്റെ മുഖാവലോകനം ചെയ്വാൻ നിങ്ങൾക്ക മന
സ്സില്ലയൊ? ശരി നിങ്ങളുടെ ഇഷ്ടം. നമുക്കാണെങ്കിലൊ അ
വിടെ പോകാതെ നിവൃത്തിയില്ല നിങ്ങളെല്ലാവരും ഈ
സഭാമണ്ഡപത്തിൽ സ്വസ്ഥരായി ഇരിക്കുവിൻ. അവിടെ
നടക്കുന്ന കാൎയ്യം നാംതന്നെ നിങ്ങളോട പറയാം.

വരരാജനെ വിളിച്ചുകൊണ്ടുവരുവാൻ ജനങ്ങൾ പോ
യി ഒരു നാഴിക ആയിക്കൊണ്ടുവരുന്നു; ഇനിയും ആരും വ
ന്നപോലെ തോന്നുന്നില്ല. മുഹൂൎത്തത്തിന്നു ഇനി അര നാഴി
ക മാത്രം ഉണ്ട്. വാദ്ധ്യാര് വിളിച്ചു വിളിച്ച് കണ്ഠം ശോ
ഷിച്ചു. എന്നാൽ വരൻ തന്നെ വരാതിരുന്നാൽ വെറും നി
ലവിളികൊണ്ടു പ്രയോജനം എന്താണ്? ഇതിലിടക്ക പോ
യവരിൽ ഒരുത്തൻ, വിഷ്ണുവന്തനും യജ്ഞേശഭട്ടനും ഇരു
ന്നേടത്ത് ഓടി ഓടി വന്നു ബദ്ധപ്പെട്ട്:—'ജാമാതാവ് എ
ന്തു ചെയ്തിട്ടും എഴുനില്ക്കുന്നില്ല. ഞങ്ങൾ ഞങ്ങൾക്ക അറി
യുംപോലെ പ്രയത്നിച്ചുനോക്കി. ഇപ്പോൾതന്നെ യജ്ഞേ
ശഭട്ടൻ വന്ന് എന്നെ കണ്ടല്ലാതെ ഇരുന്ന ദിക്കിൽനി
ന്നു എഴുനീല്ക്കുകയില്ലെന്നു അയാൾ മൎക്കടമുഷ്ടി പിടിച്ചിരി
ക്കുന്നു. താങ്കൾ വേഗം പുറപ്പെടേണം' എന്നു പറഞ്ഞു.

ഇപ്പോൾ ഇനി ചെയ്യേണ്ടതെന്താണ്. വേറെ മുഹൂൎത്ത
വും ഇല്ല. ഉപായമില്ലാതായി. ഒടുക്കം വിഷ്ണുവന്തന്റെ നി
ൎബന്ധംകൊണ്ടു, സാധു യജ്ഞേശഭട്ടൻ പട്ടു വസ്ത്രം ധ
രിച്ച് ഓടി ഓടി പോയി. അയാൾ പുറത്തു പോകേണ്ടുന്ന
താമസം മാത്രം! നാലുഭാഗത്തുനിന്നും വീണ്ടും അനേകം
സ്ത്രീപുരുഷന്മാർ ശൃംഗാരചേഷ്ടാവിശേഷത്തോടുകൂടെ പുറ
ത്തേക്കുവന്ന്, അതിവേഗത്തിൽ വരനെ കൂട്ടിക്കൊണ്ടുവന്നു
മണ്ഡപത്തിൽ പ്രവേശിച്ചു. കൎമ്മങ്ങളെല്ലാം ക്രമപ്രകാരം
കഴിഞ്ഞു. വാദ്ധ്യാന്മാർ മന്ത്രോച്ചാരണത്തിന്നു ആരംഭിച്ചു.

ശുഭമുഹൂൎത്തത്തിൽ 'മംഗലം ഭവിക്കട്ടെ, മംഗലം ഭവിക്കട്ടെ'
എന്നു ബ്രാഹ്മണർ ഘോഷിച്ചുംകൊണ്ട്, സഭാമണ്ഡപത്തിൽ
ഉണ്ടായിരുന്ന സ്ത്രീപുരുഷന്മാർ ആബാലവൃദ്ധം കയ്യിൽ മം
ഗലാക്ഷതം പിടിച്ചു വധൂവരന്മാരുടെ മൂൎദ്ധാവിൽ എത്രയും
ആനന്ദത്തോടെ വൎഷിച്ചു. ബാലികയായ രമ കൌമാരാവ
സ്ഥവിട്ടു ദാമ്പത്യത്തെ പ്രാപിച്ചു. ബ്രാഹ്മണർ അന്തഃപ
ടം നീക്കി. സുന്ദരിയായ രമ തന്റെ അഴകുള്ളവയും ശോ
ഭിക്കുന്നവയും ആയ കൈകളെക്കൊണ്ട് പ്രിയനായ മാധ
വന്റെ കണ്ഠത്തിൽ പുഷ്പമാലയിട്ടു. ആ യുവതി എത്രയും
ദിവസം അത്യാഗ്രഹത്തോടെ കോൎത്തുവെച്ചപ്രേമപുഷ്പങ്ങളു
ടെ മാലകൊണ്ടു തന്റെ പ്രാണേശന്റെ ഹൃദയത്തെ മുറു
കെ ബന്ധിച്ചുവൊ എന്നപോലെ തോന്നി. നിശാകാലം
അവസാനിച്ച് ബാലാൎക്കൻ തന്റെ ശോഭ എറിയതും സുഖ
കരവും ആയ രശ്മികളെക്കൊണ്ടു അവനീതലത്തെ തേജോമ
യമാക്കിത്തീൎത്തുതുടങ്ങുമ്പോൾ, വിരഹതാപമുള്ള കമലിനിവി
രഹമുക്തയായി എങ്ങിനെ വികസിക്കുന്നുവോ, അപ്രകാരംത
ന്നെ മദ്ധ്യത്തിൽ ഉണ്ടായിരുന്ന ആഛാദനപടം നീക്കിയ
പ്പോൾ, മാധവന്റെ ആഹ്ലാദകരമായ ദൎശനംകൊണ്ടു
രമയുടെ മുഖാംഭോജം സന്തോഷത്തോടെ വികസിച്ചു പൂ
ൎണ്ണതേജസ്സോടെ പ്രകാശിച്ചുതുടങ്ങി. നേത്രങ്ങളിൽ മുത്തി
നുതുല്യമായ അശ്രുബിന്ദുകൾ തിളങ്ങിത്തുടങ്ങി. അവൾ അ
നന്യഭാവത്തോടെ ജഗദീശ്വരന്റെ കരുണയെ പററി സ്മരി
ച്ചു തുടങ്ങി.

രമാമാധവന്മാരുടെ വിവാഹകൎമ്മം നടക്കുന്ന സമയ
ത്തു പുറത്തുണ്ടായ മംഗലവാദ്യങ്ങളുടെ കൎണ്ണാമൃതമായ ധ്വ
നി ശ്രോതാക്കളുടെ മനസ്സിനെ ലയിപ്പിച്ചുകൊണ്ടിരിക്കു
മ്പോൾതന്നെ, പുറത്തു വേറെ ഒരു വാദ്യധ്വനി കേട്ടുവന്നു.
വൃദ്ധനായ വരൻ, ചന്തത്തിൽ, ദൃഷ്ടിബാധ ഉണ്ടാകാതിരി
ക്കുവാൻ കവിൾത്തടങ്ങൾക്കു ധൂമ്രവൎണ്ണത്തിലുള്ള പൊട്ടുകൾ

തൊട്ട് അശ്വാരൂഢനായി വധൂഗൃഹത്തിന്നു സമീപമായി വന്നുനിന്നു. യജ്ഞേശ്വരഭട്ടൻ പൊങ്ങച്ചത്തോടെ ആദ്യം മണ്ഡപത്തിൽ വന്നു നോക്കുമ്പോൾ വിഷ്ണുവന്തൻ കന്യകാദാനം ചെയ്തിരിക്കുന്നു. കുറച്ചു നേരത്തോളം അയാൾ സ്തംഭിച്ചുപോയി. അയാളുടെ സർവ്വാംഗവും പുകഞ്ഞു തുടങ്ങി. ഇപ്പോൾ മണ്ഡപദ്വാരത്തിൽനിന്നു വരരാജൻ തന്നെ ഉള്ളിലേക്ക കൂട്ടിക്കൊണ്ടുപോകുവാൻ ഇനിയും ശ്വശുരൻ എന്തു കൊണ്ടുവന്നില്ല എന്ന്, ഓരോനിമിഷം അധികമധികം ധൈര്യക്ഷയത്തോടെ പുറത്തുനിന്നു വിളിക്കുവാൻ തുടങ്ങി. ജനങ്ങൾ അയാളെ ഇടവിടാതെ പരിഹസിക്കുവാനും തുടങ്ങി. വരരാജൻ കുപിതനായി തപിച്ച മനസ്സോടെ, അയാൾക്ക് എന്തു ചെയ്യേണമെന്നു തോന്നിയില്ല. ഒടുക്കം ഹയത്തിന്റെ പുറത്തുനിന്നു ഇറങ്ങി. അയാൾ വേഗം മണ്ഡപത്തിൽ പ്രവേശിച്ചു. ഉടനെ ‘വരണം’ ശിശുപാലമഹാരാജാവെ, ദയചെയ്തു വരുവിൻ’ എന്ന് എത്രയോ പേർ അയാൾക്കു സ്വാഗതം പറഞ്ഞു. ചെറിയ ചെറിയ ബാലന്മാർ ‘ശിശുപാലമഹാരാജാവെ! താങ്കൾ താമസിച്ചുവന്നിരിക്കുന്നു. രുഗ്മിണീസ്വയംവരം അപ്പോഴെ കഴിഞ്ഞിരിക്കുന്നു’ എന്നു ഘോഷിച്ചു.

ഇനാമദാരൻ അധികമധികം കോപിച്ചു. ജനങ്ങളും അധികമധികം പരിഹസിക്കുവാൻ തുടങ്ങി. ഒടുക്കം യജ്ഞേശ്വരഭട്ടൻ ഭയപ്പെട്ടു ഭയപ്പെട്ടു അണ്ണാസാഹേബിന്റെ സമീപംചെന്നു: ‘അണ്ണാസാഹേബെ! വിശ്വാസവഞ്ചനയായി. സ്വാമീ! വിശ്വാസവഞ്ചനയായി. ഈ ചണ്ഡാലന്മാർ എന്റെ കഴുത്ത് അറുത്ത് ഇന്ന് എന്റെയും നിങ്ങളുടെയും മുഖത്ത് അടിച്ച്, അവരുടെ ഉപായം തന്നെ സാധിപ്പിച്ചു. നല്ലതായി, കുട്ടികളെ! നിങ്ങൾ എന്തു മനസ്സിലാക്കി? ഈ യജ്ഞേശ്വരഭട്ടന്റെ കയ്യിൽ സഞ്ചി കണ്ടുവൊ! ഇപ്പോൾതന്നെ ‘ക്രിമിനാൽ കോടതി’യിൽ ‘ആവലാധി’ ബോധിപ്പി

ച്ച്, ഇവരെയെല്ലാം 'വലിയ വീട്' കാണിച്ചാൽ മാത്രം എന്റെ പേർ യജ്ഞേശ്വരനെന്നതു പരമാത്ഥം! എന്തുംവരട്ടെ, കഴിയുന്നത്ര ചിലവുചെയ്യും; എന്നാലും ഞാൻ ഇവരെ നല്ല പാഠം പഠിപ്പിക്കാതെ ഇരിക്കയില്ല' എന്നിപ്രകാരം ഗർജ്ജിച്ചു.

അണ്ണാസാഹേബിന്നു ഉത്തരമില്ലാതായി. അയാളുടെ വായിൽനിന്ന് ഒരു ശബ്ദവും കൂടി പുറപ്പെട്ടില്ല.

ഇതിനിടയിൽ വിവാഹവിധികളെല്ലാം നടത്തിച്ചു, വിഷ്ണുവന്തൻ അവിടെ വന്നു: 'അണ്ണാസാഹേബെ! ക്ഷമിക്കുവിൻ. മുഹൂർത്തം അതിക്രമിച്ചു; നിങ്ങളുടെ വിവരമേ ഇല്ല. വഴിക്കു വഴിയായി ജനങ്ങളെ അയച്ചു. എന്നിട്ടും താങ്കൾ ഇല്ല. പിന്നെ വേറെ മുഹൂർത്തവും ഇല്ല. കുട്ടിയെ ഇനി ഒരു ദിവസം പോലും വിവാഹം കഴിയാതെ വിടുവാൻ മാർഗ്ഗമില്ല. ഇങ്ങിനെ ആയതുകൊണ്ടു മുഹൂർത്തം തെറ്റാതെ എങ്ങിനെയെങ്കിലും പെൺകുട്ടിയുടെ ശിരസ്സിൽ മംഗലാക്ഷതം വീഴത്തക്കവണ്ണം ഇപ്രകാരം പ്രവൃത്തിക്കേണ്ടിവന്നു. ഇതിൽ എന്റെ അപരാധം യാതൊന്നും ഇല്ല. ഈ വാർദ്ധക്യത്തിലെ വിവാഹത്തിൽ താങ്കളും എന്തിന്നു് ഇതേ പെൺകുട്ടി വേണമെന്ന് ശാഠ്യം പിടിക്കണം?' എന്നു പറഞ്ഞു.

ഇനാമദാരെന്ന് നല്ല ബഹുമാനം സിദ്ധിച്ചതുപോലെ ആയി. ജനങ്ങളുടെ വാക്കു കേട്ട് അയാൾ വേണ്ട സമയത്തു മുറുക്കെ വാശിപിടിച്ചു; അതിന്റെ ഫലം എന്തായെന്നു വായനക്കാർക്കു മനസ്സിലായിട്ടുതന്നെ ഉണ്ട്. വിഷ്ണുവന്തനേയും യജ്ഞേശ്വരഭട്ടനേയും കണക്കില്ലാതെ ശകാരിച്ചു:—"ഓർമ്മവെച്ചുകൊൾവിൻ, നിങ്ങളെല്ലാവരുടേയും പേരിൽ വിശ്വാസവഞ്ചനക്കും പിന്നെ മാനനഷ്ടത്തിന്നും 'ആവലാധി' ബോധിപ്പിക്കാതെ ഞാൻ വിടുന്നതല്ല' എന്നു ഭയപ്പെടുത്തിക്കൊണ്ടു, ഇനാമദാരൻ പുറപ്പെട്ടുപോയി.

യജ്ഞേശ്വരഭട്ടനെ സമാധാനിപ്പിക്കുവാൻ വിഷ്ണുവ

ന്തൻ എത്രയോ പ്രയത്നിച്ചു. ദൈവവിധി എങ്ങിനെയോ അങ്ങിനെമാത്രമേ എല്ലാം കാൎയ്യവും നടക്കുകയുള്ളു. ഞങ്ങളും നിങ്ങളും എത്ര പ്രയത്നിച്ചാലും വിധിലേഖനം വ്യത്യാസമാകുകയില്ല' ഇത്യാദി എത്രയോ ഉപദേശങ്ങൾ ചെയ്തു. എങ്കിലും അയാൾ ശാന്തനാകുന്നതെങ്ങിനെ? അയാളും "നിങ്ങളുടെ പേരിൽ 'ക്രിമിനാൽ കോടതി'യിൽ 'ആവലാധി' ബോധിപ്പിക്കും" എന്ന് ഉറക്കെ പറഞ്ഞുംകൊണ്ടു പുറപ്പെട്ടു പോയി.

പ്രിയ വായനക്കാരെ! ഇങ്ങട്ടു നോക്കുവിൻ, പുഷ്പമാല മുതലായവ കയ്യിൽപിടിച്ചു, ജനങ്ങൾ അവരവരുടെ .വീട്ടിലേക്കായി പുറപ്പെട്ടു. താങ്കൾക്കും അത്തറും, പുഷ്പവും, താംബൂലവും കിട്ടിയില്ലയോ? പുറപ്പെടുവിൻ! അങ്ങിനെയാണെങ്കിൽ ഇനാമദാരന്റെ കേശമെല്ലാം പിടിപെട്ട തലയിൽ മംഗലാക്ഷതം വീഴുന്നതിന്നു പകരം, അയാളുടെ പല്ലെല്ലാം പോയി കെട്ടിയ തവിളിന്മേൽ നല്ല അടി വീണു. ഇത്ര ദിവസം വരെയ്ക്കും ഒളിവിൽ ഇരുന്ന മാധവൻ ശരിയായ സമയത്തു 'രമാമാധവൻ' ആകുവാൻ എവിടെനിന്നു വന്നു എന്നതിനെപ്പററി നിങ്ങൾക്ക് ആശ്ചൎയ്യമുണ്ടായിരിക്കാം. ഇങ്ങട്ടു നോക്കുവിൻ! സുശീലയും സാധ്വിയും ആയ കാശീഭായി വിവാഹകാൎയ്യം നിറവേററി അത്യന്തം കൃതാൎത്ഥയായവളെപ്പോലെ പരമാനന്ദത്തോടെ സ്വഗൃഹാഭിമുഖയായി പുറപ്പെട്ടു. നിങ്ങളും കാലുപൊന്തിക്കുവിൻ! നമ്മളും അവളുടെ പിന്നാലെ പോയി ഈ ഗ്രന്ഥത്തിന്റെ സ്വകാൎയ്യസംഗതിയെപ്പററി എന്തെങ്കിലും മനസ്സിലാക്കുവാൻ കഴിയുമൊ എന്നു നോക്കുക!

—:o:—

# പതിനാറാം അദ്ധ്യായം.

## സംശയനിരസനം.

വിവാഹ അടിയന്തരത്തിന്റെ ഉത്തരവാദം അവസാ
നിച്ചു. ഇത്ര ദിവസവും ജാഗ്രതയായി നടത്തിയ ഗൂഢോപാ
യം ഇന്നു നിർവ്വിഘ്നമായി സാധിച്ചു. ഇന്നു കാശീഭായിയുടെ
ആനന്ദം എത്രയെന്നു പറയട്ടെ! ഈ കൃത്രിമം സാധിച്ചതിൽ
അവൾ തന്നെ അഗ്രേസരയായിരുന്നു. തന്റെ ഏകസ
ഹോദരനുവേണ്ടി അവൾ തന്റെ ഭർത്താവിന്റെ കോപ
വുംകൂടി മിണ്ടാതെ സഹിച്ചു. തുടങ്ങിയ കാര്യം ദൈവകൃപ
യാൽ നിർവ്വിഘ്നമായി അവസാനിക്കേണ്ട താമസം, ഉടനെ,
ഈ സന്തോഷവർത്തമാനം പതിയെ അറിയിച്ച്, ഇന്നുവരെ
ക്കും ഗൂഢമായി വെച്ച സംഗതിയെ മനസ്സിലാക്കിച്ച്, അവ
രോട് മാപ്പിന്നായി അപേക്ഷിക്കമെന്ന് അവൾ ആലോചി
ച്ചുകൊണ്ടിരുന്നു.

വിവാഹ അടിയന്തരത്തിന്റെ തിരക്കു തീർന്നശേഷം കാ
ശീഭായി വീട്ടിലേക്കു വന്നു. വിനായകരായൻ മുറിയിൽ ചി
ന്തയോടുകൂടി കിടക്കുന്നുണ്ടായിരുന്നു. ആ സാധുശീലനു ജാ
ഗ്രത്തിൽ എന്ത്, സ്വപ്നത്തിൽ എന്ത്, ആ ഒരേ വിഷയം
അല്ലാതെ വേറെ ഒന്നും തോന്നിയിരുന്നില്ല. കാശീഭായി ഉ
ള്ളിൽ വന്ന ഉടനെത്തന്നെ അത്യന്തം പ്രേമത്തോടെ പതി
യോട്: 'നിങ്ങളോട് വല്ല സന്തോഷവർത്തമാനവും പറ
ഞ്ഞാൽ എനിക്കെന്തു തരും?' എന്നു ചോദിച്ചു.

വിനായകരായൻ ആശ്ചര്യപ്പെട്ടു. ഭാര്യയുടെ രസക
രമായ സംസാരത്തിന്റെ അർത്ഥമെന്തെന്നു അയാൾക്കു മന
സ്സിലായില്ല. 'എന്തു തരുവാനാണ്? ഇങ്ങിനെ സമ്മാന
ത്തിനു അപേക്ഷിക്കുന്നതിനേക്കാൾ വർത്തമാനം എന്താണെ
ന്നുവെച്ചാൽ പറയരുതോ?' എന്നു പറഞ്ഞു.

'ഉം-ഉം. ആദ്യം എന്തു തരുമെന്നു പറയണം' എന്നു പറഞ്ഞു കാശീഭായി കുറച്ചു കുറച്ചു ചിരിച്ചു.

'നീ ആവശ്യപ്പെടുന്നതെല്ലാം ഞാൻ തരും. മനസ്സിലായൊ? ആ സന്തോഷവൎത്തമാനം എന്തെന്നു. ആദ്യം അറിയട്ടെ'.

'നോക്കുവിൻ! പിന്നെ വാക്കു മാറുവാൻ പാടില്ല! പറയുവിൻ, നോക്കട്ടെ, നിങ്ങൾ നിങ്ങളുടെ ക്രോധം വിട്ട് എന്റെ അപരാധമെല്ലാം ക്ഷമിക്കുമോ?'

'നിണക്കു മാപ്പോ! എന്തിനു മാപ്പു? കുരുടന്റെ കോപംകൊണ്ടു നിണക്ക് ഇപ്പോൾ ഉണ്ടാകുവാൻ പോകുന്ന ദോഷം എന്താണ്?'

'പ്രാണനാഥാ! നിങ്ങൾ ഇപ്രകാരം സംസാരിക്കരുത്. എനിക്കു നല്ല വിശ്വാസം ഉണ്ട്. ഞാൻ പറയുന്ന ഈ വൎത്തമാനം കേട്ട ഉടനെത്തന്നെ നിങ്ങൾ എനിക്കു മാപ്പുതരാതിരിക്കയില്ല. ഇതു പരമാൎത്ഥം'.

'പോകട്ടെ. എന്നാൽ അത് എന്തെന്നു പറയുന്നൊ, അല്ല, ദിവസം മുഴുവൻ ഇങ്ങിനെ സംസാരംകൊണ്ടു കഴിക്കാമെന്നൊ?' എന്നു വിനായകരായൻ താഴ്മയോടെ പറഞ്ഞു.

'നമ്മുടെ മാധവൻ രമയെ വിവാഹം കഴിച്ചു.'

വിനായകരായൻ ആശ്ചൎയ്യപ്പെട്ടു. 'എന്ത്? എന്ത് കഴിഞ്ഞു? വെറുതെ എന്തെങ്കിലും പറഞ്ഞു എന്നെ പരിഹസിക്കുവാൻ നോക്കുന്നുവൊ? ഇങ്ങിനെ നടക്കുന്നത് കേവലം ദുഷ്കരമാണ്! ഒന്നാമതു മാധവൻ ഇവിടെ ഇല്ല. അവൻ സ്വരാജ്യത്തിൽ, രമ ഇവിടേയും, ഇങ്ങിനെ ഇരിക്കെ പിന്നെ വിവാഹം കഴിഞ്ഞുപോലും!'

'അതിൽ നേരമ്പോക്കുണ്ട്. മാധവൻ ഇവിടെ വന്നിട്ട് ഇന്നേക്ക് എട്ടു ദിവസമായി.'

'എന്താണുപോലും? എട്ടു ദിവസമായൊ! ഇനി പറ

യുവാൻ തടസ്ഥമില്ല. മാധവൻ ഇവിടെ വന്നിട്ട് എട്ടു ദിവസമായോ? എന്നിട്ടും അവൻ ഇന്നുവരെക്കും നമ്മുടെ വീട്ടിൽ വന്നിട്ടില്ലേ? ഛീ! ഛീ!! ഇങ്ങിനെയുണ്ടോ! അവൻ ഇവിടെ വന്നാൽ എന്തായാലും എന്നെ കാണാതിരുന്നിരുന്നില്ല.'

'എന്ത്, അവൻ വരാതിരുന്നുവൊ? ദിവസംപ്രതി രണ്ടുനേരവും അവൻ ഇവിടെ വരുന്നുണ്ടായിരുന്നു' എന്നു കാശീഭായി ചിരിച്ചുംകൊണ്ടു പറഞ്ഞു.

'ശരി. പോരായി, ഇനി കുറച്ചുസമയം കഴിഞ്ഞാൽ എനിക്ക ഭ്രാന്തുപിടിച്ചിരിക്കുന്നു എന്നു പറയുവാൻ നീ മടിക്കുകയില്ല.'

വിനായകരായന്റെ സംസാരം അവസാനിക്കുന്നതിന്നു മുമ്പ് കാശീഭായി പതുക്കെ 'കുറച്ചുദിവസത്തോളം അങ്ങിനെ ഒരു സ്ഥിതി ആയിരുന്നു, സത്യംതന്നെ' എന്നു പറഞ്ഞു.

വിനായകരായൻ പിന്നെ: 'വൈകുന്നേരം അവൻ ഇവിടെ വരുന്നുണ്ടായിരുന്നുവെങ്കിൽ, ഞാൻ എവിടെ പോയിട്ടുണ്ടായിരുന്നു? ഈ പരിഹാസമെല്ലാം അങ്ങിനെ ഇരിക്കട്ടെ. യഥാർത്ഥമെന്തെന്നു പറയു' എന്നു പറഞ്ഞു.

'പ്രാണനാഥ! ഞാൻ ഒരക്ഷരംപോലും കളവു പറഞ്ഞിട്ടില്ല. മാധവൻ പരമാർത്ഥമായും ഇവിടെത്തന്നെ ഉണ്ടായിരുന്നു. ദിനംപ്രതി നമ്മുടെ ഗൃഹത്തിൽ വന്നിരുന്നു. എന്നാൽ അവൻ വന്ന വർത്തമാനം നിങ്ങളെ അറിയിക്കരുതെന്ന് അവൻ എന്നെക്കൊണ്ടു, നിങ്ങളുടെ കഴുത്താണ്', പാടില്ലെന്നു സത്യംചെയ്യിപ്പിച്ചു. ഞാൻ അവനെ എത്രയോ സമാധാനിപ്പിച്ചു. 'ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു യാതൊരു പ്രയോജനവും ഇല്ല. അവർക്കു മനസ്സിലായാലും രഹസ്യം പരസ്യമാകുന്നതല്ല' എന്നിങ്ങിനെ പലവിധത്തിലും പറഞ്ഞു. എന്നിട്ടും, എന്തിന്നൊ ആർക്കറിയാം? അവൻ എന്തു

ചെയ്തിട്ടും സമ്മതിച്ചില്ല! ഞാനും അവന്റെ വാക്ക ലംഘി ക്കാതിരിക്കേണ്ടിവന്നു. അവൻ രാത്രിസമയം നിശ്ശബ്ദമായി എന്നെ കാണ്മാൻ വരുന്നുണ്ടായിരുന്നു. ഇരുട്ടിൽ അവനെ തിരിച്ചറിയാതെ ദാസിയുടെ മനസ്സിൽ എന്തൊക്കെയോ സംശയം തോന്നി. ആ കഴുതയുടെ മകൾ പുറപ്പെട്ടപോക മ്പോൾ നിങ്ങളുടെ ചെവിട്ടിൽ വേണ്ടാത്തതെന്തൊക്കെയോ ആക്കി പോയിരിക്കുമൊ, ഭഗവാനുമാത്രം അറിയാം! ആ ദിവസം രാത്രി നിങ്ങളുടെ വായിൽനിന്നു ആ വിചിത്രമായ സംസാരം പുറപ്പെട്ട ഉടനെ ഇത് എന്റെ മനസ്സിൽ തോ ന്നി. അപ്പോൾതന്നെ എല്ലാം തുറന്നുപറഞ്ഞു നിങ്ങളുടെ മനസ്സിലുള്ള നീരസം ഇല്ലായ്മചെയ്യേണമെന്നു ഞാൻ വ്രതം അനുഷ്ഠിച്ചിരിക്കുന്നു. എന്നാൽ മാധവൻ ചെയ്യിപ്പിച്ചിരി ക്കുന്ന സത്യം നടുവിൽ തടസ്ഥമായി വന്ന് എനിക്കു ഉപായ മില്ലാതായി ഞാൻ മൌനം ധരിച്ചു. ആ സമയം എന്റെ ഹൃദയത്തിൽ എത്ര വേദനയുണ്ടായെം, അതു വർണ്ണിച്ചാൽ അവസാനിക്കുകയില്ല.—'

'പ്രാണേശാ! നിങ്ങളുടെ മനസ്സിൽ എന്നെപ്പററി ഈ വക ചീത്ത ശങ്കകൾ വരുവാൻ പാടുണ്ടൊ? ഞാൻ——'

വിനായകരായൻ മദ്ധ്യത്തിൽ തടഞ്ഞ് ഇങ്ങിനെ പ റഞ്ഞു:—'പോകട്ടെ! പോകട്ടെ! വിടു!! ഇപ്പോൾ കാൎയ്യമെ ല്ലാം എന്റെ മനസ്സിൽ പ്രകാശിച്ചു കണ്ടുതുടങ്ങി. പ്രിയേ! ഞാൻ നിന്റെ കാൎയ്യത്തിൽ വലിയ പാപം ചെയ്തു. നീ ക്ഷ——'

കാശീബായി ഭൎത്താവിന്റെ മുഖത്തു പൊട്ടുന്നനവെ കൈവെച്ചു 'പ്രാണനാഥാ! ഇങ്ങിനെ എന്തൊക്കെയൊ സം സാരിച്ച് ഈ ആശ്രിതയുടെ ഹൃദയത്തെ പീഡിപ്പിക്കരുതു, മനസ്സിലായൊ! ആ കാൎയ്യത്തിൽ നിങ്ങൾ ദോഷവാനാണെ ന്നു മനസ്സിലാക്കാതിരിക്കുവിൻ. ആ അപരാധമെല്ലാം എ ന്റേതു തന്നെയാണ്. മാധവൻ വന്നെക്കമായി അപേക്ഷി

ച്ചതിനാൽ ഈ കാര്യം ഞാൻ നിങ്ങളെ അറിയിക്കാതെ വെച്ചു. ഇപ്രകാരം ഞാനാണ് മഹാപാപം ചെയ്തത്. എന്നാൽ പ്രാണേശാ! എനിക്ക നിവൃത്തിയില്ലാതായി. ഞാൻ എന്തുചെയ്യട്ടെ? ആ ദിവസം രാത്രി നിങ്ങളുടെ കണ്ണുകളിൽനിന്ന നേത്രാംബു ധാരധാരയായി വീണുകൊണ്ടിരുന്നു; എന്നാൽ എന്റെ ഹൃദയത്തിൽനിന്ന തീരെ ശോണിതധാരകളാണ് വീണിരുന്നത്.—'

വിനായകരായൻ ഗൽഗദസ്വരത്തിൽ: 'പ്രേയസീ! ഈ സംഗതിയിൽ നിന്റെ ദോഷം അല്പംപോലും ഇല്ല. നീ സത്യം ചെയ്തുകൊണ്ട നിരുപായയായി; ആയതിനാൽ അതിനെ കുറിച്ച ചിന്തിക്കേണ്ട. വെറും ഇരപ്പാളിയായ ആ ദാസി വിധവയുടെ മൊഴി വിശ്വസിച്ച മൂർഖനായ ഞാൻ മനസ്സിൽ എന്തൊക്കെയോ സംശയങ്ങളെല്ലാം വരുത്തികൊണ്ട നിന്നെപ്പോലെയുള്ള നല്ല നടവടിയുള്ളവളായ പതിവ്രതാരത്നത്തെ കളങ്കമുള്ളവളെന്ന കരുതി. ഇത് എനിക്ക തന്നെ ഒരു വലിയ കിൽബിഷമായി സംഭവിച്ചിരിക്കുന്നു.

ദമ്പതിമാർ രണ്ടുപേരും അന്യോന്യം കഴുത്തുപിടിച്ചുംകൊണ്ട പ്രേമത്തോടെ ഉപഗൂഹനം ചെയ്തു എത്രയോ സമയംവരെക്കും ഒരുപോലെ പ്രേമാശ്രുവർഷംകൊണ്ട് അന്യോന്യം അഭിഷേകം ചെയ്തു.

വേഗത്തിൽ രാരോന്ന ഹാസ്യമായി പറഞ്ഞു വിനോദിക്കുവാൻ ആരംഭിച്ചു. 'വിശേഷമായി! മാധവരായാ, നില്ക്ക് എടോ കള്ളാ! യാജ്ഞശർമ്മഭട്ടനെ ഉപായം പറഞ്ഞു ഫലിപ്പിച്ച നിന്റെ മേൽ 'ആവലാധി' കൊടുപ്പിക്കാതെ ഞാൻ വിടുമൊ?' എന്നു വിനായകരായൻ ചിരിച്ചുംകൊണ്ട നേരമ്പോക്കായി പറഞ്ഞു.

കാശീഭായിയും നിൎത്തുവാൻ സാധിക്കാതെ യഥേഷ്ടം ചിരിച്ചു.

അനന്തരം വിനായകരായൻ 'അതെല്ലാം അങ്ങിനെ

ഇരിക്കട്ടെ. ഒരു സംഗതി ചോദിക്കേണമെന്നുണ്ട്, മറന്നു
പോയി. ആ അണ്ണാസാഹേബ് ഇനാമദാരന്റെ അവ
സ്ഥ എന്തായി? എന്നു ചോദിച്ചു.

രുഗ്മിണീസ്വയംവരകാലത്തു ശിശുപാലനു വന്ന ഗതി
തന്നെ ഇന്ന് അയാൾക്കും വന്നു. യജ്ഞേശ്വരഭട്ടൻ എന്തു
ചെയ്തിട്ടും തന്റെ ശാഠ്യം വിടാതെ പട്ടിണികിടന്നു വാതി
ല്ക്കൽ പ്രാണത്യാഗം ചെയ്യാൻ ഒരുങ്ങി. ബ്രഹ്മഹത്യാപാ
പം ഇല്ലാതാക്കുവാൻ എന്തെങ്കിലും കപടോപായം തന്നെ
പ്രവൃത്തിക്കേണമെന്നു വിഷ്ണുവന്തൻ നിശ്ചയിച്ചു; പിന്നെ അ
തുപ്രകാരം ആ സഹോദരീസഹോദരന്മാർ രണ്ടുപേരും യ
ജ്ഞേശ്വരഭട്ടന്റെ ഇഷ്ടത്തിന്ന് അനുസരിച്ചു. ഭട്ടനു പരമാ
നന്ദമുണ്ടായി. വിവാഹകർമ്മത്തിന്നു വേണ്ടപ്പെട്ട ഏർപ്പാട് ശീ
ഘ്രം ചെയ്തു. അവസാനംവരെ ആ ഉപായത്തെപ്പററി ആ
രോടും ശബ്ദിച്ചതുകൂടി ഇല്ല. ഇന്നലെ മുതല്ക്കു വിവാഹക്രി
യകൾക്കു വേണ്ടപ്പെട്ട ഏർപ്പാടുകൾ ചെയ്തു, ദേവനു വിള
മ്പുക മുതലായ തിരക്കിൽ അണ്ണാസാഹേബിനെ കാണ്മാൻ
യജ്ഞേശ്വരഭട്ടനു അവസരം ഉണ്ടായില്ല. എന്നാൽ ഇന്ന
ലെ രാത്രിതന്നെ അയാൾ പോയി അയ്യായിരം ഉറുപ്പികയുടെ
ഭാണ്ഡം കൊണ്ടുവന്നു. ഭട്ടൻ അവിടെനിന്നു എഴുനേല്ക്കുണ്ടു
ന്ന താമസം, അപ്പോഴേക്കും വിഷ്ണുവന്തൻ യുക്തി പഠിപ്പിച്ചു
കൊടുത്ത ഗൃഹസ്ഥന്മാർ ഒന്നുരണ്ടു പേർ അണ്ണാസാഹേബി
ന്റെ വാസസ്ഥലത്തു ചെന്ന് ഇങ്ങിനെ സംസാരിച്ചു; 'പെ
ണ്ണിന്റെ അമ്മ, അമ്മാമൻ മുതലായവരെല്ലാവരും പെണ്ണി
നെ താങ്കൾക്കു തരുന്ന കാര്യത്തിൽ മനഃപൂർവ്വം സമ്മതിച്ചി
രിക്കുന്നു; അതു മാത്രമല്ല, ഇത്ര വലിയ കുലമഹിമയുള്ള ഗൃ
ഹത്തിൽ പെണ്ണു ചെന്നു ചേരുമെന്ന് അവർ പരമാഹ്ളാ
ദത്തോടെ ഇരിക്കുന്നു; എന്നാൽ ഈ ചതിയനായ ഭട്ടൻ,
താങ്കളുടെ കയ്യിൽനിന്ന് ഇനിയും അഞ്ഞൂറൊ ആയിരമൊ
പററേണമെന്നു വിചാരിച്ച് ഉപായത്തിൽ വെറുതെ ഘോ

ഷം ഉണ്ടാക്കിത്തീൎത്ത്, താങ്കളെ മുഴുവൻ വഞ്ചനചെയ്തു. ഈ അല്പനെ നല്ലവണ്ണം പഠിപ്പിച്ചുവിടണം. നാളത്തെ മുഹൂൎത്തം തെററിയാൽ അതിന്റെ ശേഷം മുഹൂൎത്തം തന്നെ ഇല്ല. വരുന്നകൊല്ലത്തിൽ അംഹസ്സ്പത്യാദിദോഷങ്ങൾ ഉണ്ട്. ഇങ്ങിനെ ഇരിക്കെ ഇനിയും ഒന്നരവൎഷത്തോളം വിവാഹത്തിന്നു മുഹൂൎത്തം ഇല്ല. പെണ്ണാണെങ്കിൽ കൊയ്യേട്ടക്കവാറായ വിളപോലെ നല്ല പ്രായവും പുഷ്ടിയും വെച്ചിരിക്കുന്നു. ഒരു നാഴികപോലും വിടുവാൻ ഉപായമില്ല. ആയതുകൊണ്ട് തല്ക്കാലം താങ്കൾ തടസ്ഥംപറഞ്ഞാൽ ഭട്ടൻ അധികമായി മേടിച്ചിരിക്കുന്ന രണ്ടായിരം മാത്രമല്ല മുഴുവൻ അയ്യായിരവും കൊണ്ടുവന്നു കാലിന്നു വീഴും; അയാൾക്കു നല്ല അടി കിട്ടിയതുപോലെയും ആകും! ഞങ്ങളുടെ ഈ യുക്തി കേൾക്കുന്നപക്ഷം നിശ്ചയമായും ഭാൎയ്യക്കു ഭാൎയ്യയും ലഭിച്ചു, താങ്കൾക്ക് ഒരു കാൽ പൈസ്സപോലും ചിലവാകകയും ഇല്ല.' എന്നു പറഞ്ഞു മനസ്സിലാക്കിച്ചു.

ശരി! ഭ്രാന്തന്റെ കയ്യിൽ കത്തുന്ന കൊള്ളികൊടുത്തതുപോലെ ആയി. ഇനാമദാരന്നു മനസ്സിൽ സന്തോഷം നിറഞ്ഞു തുളുമ്പികൊണ്ടിരുന്നു. അയാൾ ശരിയായ സമയത്തു ശാസ്ത്രം മുറുകെ പിടിച്ചു. എന്തു ചെയ്തിട്ടും വിവാഹത്തിന്നു പുറപ്പെട്ടില്ല. അയാളെ സമാധാനിപ്പിക്കേണമെന്നു ഭട്ടനെ അയച്ചു. രണ്ടുപേരും അവിടെ ലഹളകൂട്ടുവാൻ തുടങ്ങി. ഈ തരത്തിൽ ഞങ്ങൾ മുമ്പ് ആലോചിച്ചുവെച്ചതുപോലെ നിൎവ്വിഘ്നമായി വിവാഹകൎമ്മം കഴിപ്പിച്ചുമുട്ടി.'

ഇത്ര പറയുമ്പോഴെക്കും പുതുതായി വിവാഹം കഴിഞ്ഞ വധൂവരന്മാർ അവിടെ വന്നു. മാധവൻ തന്റെ പ്രിയഭാൎയ്യാസമേതനായി സചസ്വപതിയെ നമസ്കരിച്ചു. വിനായകരായൻ ആ നവീനദാമ്പത്യം മംഗളമായി ഭവിക്കട്ടെ എന്നു പൂൎണ്ണപ്രേമത്തോടെ ആശീൎവ്വാദം ചെയ്തു. എല്ലാവൎക്കും ആനന്ദമുണ്ടായി.

---

# അവസാനത്തെ അദ്ധ്യായം

---

## ഉപസംഹാരം

---

വിവാഹാനന്തരം ഗർദ്ധനനായ യജ്ഞേശ്വരഭട്ടന്റെയും പിന്നെ മണവാളനായി വന്നിട്ടുണ്ടായിരുന്ന വൃദ്ധനായ അണ്ണാസാഹേബിന്റെയുംഗതി എന്തായെന്ന് അറിയുവാൻ വായനക്കാർ ഉത്സാഹികളാകാതെ ഇരിക്കയില്ല. എന്നാൽ പ്രിയ ബന്ധുസഹോദരിമാരെ! അതിൽ പറയുവാൻ തക്ക മുഖ്യസംഗതി ഒന്നും ഇല്ലാത്തതുകൊണ്ട്, ആ കഥ വിവരം വിവരമായിപറയേണ്ടുന്ന അത്യാവശ്യം നമുക്ക് തോന്നുന്നില്ല. എങ്കിലും സംക്ഷേപമായി ഇത്രമാത്രം പറയുന്നു:— ഭട്ടൻ ആവശ്യംപോലെ സംസാരിച്ചു ലഹള കൂട്ടി; എന്നാൽ അതിൽനിന്ന് യാതൊരു ഫലവും ഉണ്ടായില്ല. വിഷ്ണുവന്തനും മാധവനും ഉപദ്രവമുണ്ടാക്കേണമെന്ന് ഉദ്ദേശിച്ച് അയാൾ 'പോലീസ് കച്ചേരി'യിൽ 'ആവലാധി' ബോധിപ്പിച്ചു. ഇതിനാൽ ഇതുവരെ ആ ദുഷ്ടൻ ശേഖരിച്ചുവെച്ചിരുന്ന പണമെല്ലാം 'വക്കീൽമാരും, ബാരിസ്റ്റർമാരും' കൈവശപ്പെടുത്തി, അതിനു പകരം ഒട്ടനു നിറഞ്ഞ ന്യായസ്ഥാനത്തുവെച്ചു മതി മതി എന്നു പറയത്തക്കവണ്ണമായി കലാശിച്ചു. പിന്നെ ആ അധമൻ ബോമ്പായി പുരിയിൽ മുഖം കാണിച്ചില്ല.

അണ്ണാസാഹേബിന്റെ സ്ഥിതിയും അപ്രകാരംതന്നെ ആയിരുന്നു. ഈവിധം വാർദ്ധക്യത്തിൽ വിവാഹം കഴിച്ചു നീചത്വംകൊണ്ട് എതെങ്കിലും ഒരു പെൺകുട്ടിയുടെ ശിരോധില്ലനനത്തിനുള്ള അയാളുടെ ആ രാക്ഷസാസക്തിക്കായി ജനങ്ങൾ അയാളെ ഗോമയംകൊണ്ട് അഭിഷേകം ചെയ്തു; എന്നിട്ടും അയാൾക്ക് അതുകൊണ്ടു ലജ്ജ തോന്നിയില്ല. യജ്ഞേശ്വരഭട്ടന്റെ മകളല്ലെങ്കിൽ കൃഷ്ണഭട്ടന്റെ മകൾ, എ

ന്നാലും സ്വരാജ്യത്തെക്കു പുറപ്പെട്ടുപോകുവാൻ തക്കവണ്ണം നിർഗ്ഗതിയായ ഒരു ദീനബാലികയുടെ ഐഹികസൌഖ്യം ശൂന്യമാക്കിയ ശ്രേയസ്സ് അയാൾ സമ്പാദിച്ചു. പാഷാണഹൃദയനും നരഭോജിയും ആയ മൃഗപ്രായനായ ഒരാൾ, അയാളുടെ ആ അയ്യായിരത്തിന്റെ വശീകരണമന്ത്രത്തിന്ന് അധീനനായി തന്റെ പന്ത്രണ്ടു വയസ്സുള്ള കോമളബാലികയെ കുഴിയിൽ തള്ളിവിട്ടു! ആ ബാലപത്നിയെ കൂട്ടിക്കൊണ്ടു ഇന്നാമത്താൻ ആഡംബരത്തോടെ തന്റെ രാജ്യത്തെക്കു ചെന്നു. എന്നാൽ ആശ്ചര്യം! മൂന്നു മാസവും കൂടി തികഞ്ഞിട്ടില്ല, അതിലിടക്കു തന്നെ, ആ പാപിയെ താൻ ചെയ്ത അനീതികൾക്കു കഠിനദണ്ഡം കൊടുക്കുവാൻ യമധർമ്മരാജാവു അയാളെ 'വാറാണ്ട്' അയച്ചു തന്റെ സന്നിധിയിലേക്കു വിളിച്ചു. ദുഷ്ടനായ അന്നാസർഖേബ്' തന്റെ നിർദ്ദോഷിയായ ബാലപത്നിയുടെ സൌഖ്യം നശിപ്പിച്ച്, തന്റെ അത്യന്തം ഘോരമായ പാപകർമ്മങ്ങൾക്കു ശാശ്വതമായ നരകവാസം അനുഭവിക്കുവാൻ യാത്ര പുറപ്പെട്ടു പോയി അയ്യയ്യോ! സാധു പന്ത്രണ്ടു വയസ്സായ ചെറിയ കുട്ടി തന്റെ കഠോരചിത്തനായ അപ്പന്റെ — അല്ല, അല്ല പൂർവ്വജന്മത്തിലെ വൈരിയുടെ— പേര് പറഞ്ഞുകൊണ്ട് ഇടമുറിയാതെ കുടുകുടെ കണ്ണുനീരു വാർത്തുംകൊണ്ടു ദിവസം കഴിക്കുന്നു!!!

സുശീലയും സതിയും ആയ കാശീഭായി തന്റെ ഭർത്താവിന്റെ സഹവാസംകൊണ്ട് ആനന്ദത്തോടെ കാലം കഴിക്കുന്നു. ഈ ദമ്പതിമാർ മാധവന്റെ ഗൃഹത്തിലേക്കു വർഷംതോറും ഒരു പ്രാവശ്യമെങ്കിലും വരാതിരിക്കയില്ല. വിനായകരായന്റെ കണ്ണുകളുടെ കാര്യത്തിൽ ഡാക്ടർ പ്രഭാകരൻ അഭിപ്രായപ്പെട്ടതുപോലെ പരമാർത്ഥമായും സംഭവിച്ചു. അയാളുടെ ഒരു കണ്ണു തീരെ ഉപയോഗമില്ലാതായി; എന്നാൽ മറേറതു മാത്രം ആ സമർത്ഥനായ നേത്രവൈദ്യന്റെ പരി

ശ്രമംകൊണ്ടു സുഖപ്പെട്ടു. അതു തന്നെ ഭാഗ്യമെന്നു കരുതി
തന്റെ സുശീലയായ ഭാൎയ്യയുടെ കൂടെ ഉണ്ടാകുന്ന പരമ
സൌഖ്യത്തോടെ അയാൾ തന്റെ ജീവകാലം കഴിച്ചുവ
രുന്നു.

രമാമാധവന്മാരുടെ വിവാഹം കഴിഞ്ഞ് ഇപ്പോഴേയ്ക്കു മൂ
ന്നു വൎഷംകഴിഞ്ഞു. മാധവൻ ബി. എ. പരീക്ഷയിൽ ഒന്നാമ
നായി ജയിച്ചു. രമാഭായിയുടെ ആനന്ദത്തിന്ന് അളവില്ലാതാ
യി. മാധവരായന്റെ നല്ല കീൎത്തികേട്ടു സാധുക്കളുടെ അഭ്യു
ദയത്തിലും ക്ഷേമത്തിലും അഭിലാഷിയും വിദ്യാതല്പരനും ആയ
ശ്രീമാൻ സയജിറാവു ഗയിക്കവാഡ് മഹാരാജാവു തിരുമന
സ്സുകൊണ്ടു തന്റെ സംസ്ഥാനത്തിൽ മാസത്തിൽഅഞ്ഞൂറുറു
പ്പികശമ്പളവും ഉള്ള ഉദ്യോഗം കൊടുക്കാമെന്നുകല്പിച്ചു തന്റെ
തിരുമുമ്പാകെ വരുത്തി; എങ്കിലും അന്യാധീനപ്പെട്ട പ്രവൃത്തി
സ്വീകരിക്കാതെ, വരുന്നതു വരട്ടെ, വെറും ഉപ്പും ചോറും ക
ഴിക്കുവാൻ സംഗതിയായാലും തരക്കേടില്ല, സ്വാതന്ത്ര്യത്തോ
ടെ നിന്നു തന്റെ ദേശത്തിലെ ബന്ധുസഹോദരന്മാരുടെ
പ്രീതി സമ്പാദിക്കേണമെന്നു തന്നെ ആദ്യകാലത്തിൽ കൂടി
അവന്റെ ആഗ്രഹമായിരുന്നതിനാൽ, ഗയിക്കവാഡ് മഹാ
രാജാവു തിരുമനസ്സിലെ കല്പന ബഹുമാനപൂൎവ്വം വിനയ
ത്തോടെ തിരസ്കരിച്ചു, തന്റെ സഹപാഠികളായ സ്നേഹിത
ന്മാരുടെ സഹായത്താൽ ഒരു സൎവ്വവിദ്യാശാല സ്ഥാപിച്ച്,
അവൻ ഇപ്പോൾ അതു ശരിയായി നടത്തിവരുന്നുണ്ട്. ദൈ
വാനുഗ്രഹത്താൽ ഈ വിദ്യാശാല ദിവസം ചെല്ലുംതോറും
അഭിവൃദ്ധിയെ പ്രാപിച്ചു. മാധവരായൻ എവിടെ ചെന്നാ
ലും ബഹുമാനിക്കപ്പെടുന്നു. അവന്റെ മേലന്വേഷണത്തിൻ
കിഴിൽ വിദ്യാഭ്യാസം ചെയ്യുന്ന ഛാത്രവൎഗ്ഗം അവനെപ്പോ
ലെ തന്നെ ധീരന്മാരും കൃത്യനിഷ്ഠയുള്ളവരും ആയിക്കൊണ്ടു
വരുന്നു.

രമാമാധവന്മാരുടെ താരുണ്യദാമ്പത്യത്തെപ്പോലെ

സൌഖ്യവും അഭിവൃദ്ധിയും ഏറിയ ദാമ്പത്യം ലഭിക്കുന്നതുതന്നെ അപൂൎവ്വം! അവരുടെ സൌഖ്യത്തെ വൎദ്ധിപ്പിക്കുവാൻ മൃദുഭാഷണനും ചേതോഹരനും ആയ ഒരു യുവരാജാവു ജാതനായി അവരുടെ ആ ചെറിയ ഗൃഹരാജ്യത്തിൽ എല്ലാടവും ശബ്ദമുണ്ടാക്കുന്നതിനാൽ അവരുടെ ഭാഗ്യത്തിനു സീമയേ ഇല്ല. സുഭദ്രാൎജ്ജുനം നാടകത്തിൽ അൎജ്ജുനൻ വൎണ്ണിച്ച 'സ്വൎഗ്ഗസൌഖ്യം' ആ ദമ്പതിമാർ പരിപൂൎണ്ണമായി അനുഭവിച്ചുവരുന്നു. അസ്തു!

ആദിത്യവാരദിവസം. വൈകുന്നേരം സമയം. സഹസ്രമയൂഖത്തോടുകൂടിയ ഛായാനാഥൻ തന്റെ പിംഗലവൎണ്ണമായ അംശുക്കളെ സമാകൎഷണം ചെയ്തുംകൊണ്ടു മന്ദമന്ദം അവൎണ്ണത്തിന്റെ അടിയിൽ പൊയ്ക്കൊണ്ടിരിക്കുന്നു. ഈ സമയം 'മലബാർ ഹില്ലി'ലെ ഉദ്യാനത്തിന്റെ സാദൃശ്യമില്ലാത്ത ശോഭയെപ്പററി എത്ര വൎണ്ണിച്ചാലും അവസാനിക്കുകയില്ല. മാധവരായൻ തന്റെ പ്രിയപത്നീപുത്രസമേതനായി ലാത്തിക്കൊണ്ടു നിരത്തിന്റെ അങ്ങേവശം ഉള്ള ഒരു രമണീയമായ ലതാഗൃഹത്തിൽ വന്ന് ഇരുന്നിട്ടുണ്ട്. താഴെ ബൊക്ബെ'ക്ക് അപൂൎവ്വമായ കൌതുകം സിദ്ധിച്ചിരിക്കുന്നു. വിശേഷപ്പെട്ട ഉടുപ്പുകൾ ധരിച്ച് അനേകം സ്ത്രീപുരുഷന്മാർ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവിടെയെല്ലാം മനോഹരമായ പുഷ്പങ്ങൾ വീണുകിടക്കുന്നതൊ, സന്ധ്യാകാലത്തു മന്ദപവനൻ അവയെ അങ്ങുമിങ്ങും ഇളക്കിക്കൊണ്ടിരിക്കുന്നതോ എന്നു തോന്നിപ്പോകും! ബാബലനാഥസ്വാമിയുടെ മന്ദിരത്തിന്റെ ഉള്ളിൽനിന്നുള്ള ഗംഭീരമായ ശംഖധ്വനി, മണികളുടെ കൎണ്ണപീയൂഷമായ നിനാദവും, ഭക്തജനസമൂഹത്തിന്റെ ഓങ്കാരധ്വനിയും, ഇവയെല്ലാം ഒരേ ശരിയായി കേട്ടുവരുന്നു. പക്ഷികൾ ഹൃദ്യമായ സ്വരത്തിൽ കോലാഹലം ഉണ്ടാക്കിത്തീൎക്കുന്നു. ഇടക്കിടെ സുഗന്ധശീതളമായ മന്ദസമീരൻ തന്റെ സൌഖ്യകരമായ സ്പൎശത്താൽ മ

നസ്സിന്ന് ഉല്ലാസമുണ്ടാക്കുന്നു. വൃക്ഷങ്ങൾക്കു പടൎന്ന ലതകൾ തങ്ങളുടെ ചങ്ങാതിമാരെ ഗാഢമായി ആലിംഗനം ചെയ്യുന്നതിൽ ഒന്നോടൊന്നു മത്സരിച്ചുകൊണ്ടിരിക്കുന്നു. അഴകുള്ളവയും, നല്ല ശൃംഗാരമുള്ളവയും, മെരുക്കമില്ലാത്തവയും ആയ പലവിധം കുതിരകളെ കെട്ടിയ അസംഖ്യം വണ്ടികൾ, ദ്രുതഗതിയോടെ ഗതാഗതം ചെയ്യുന്നു. 'ബൈസയിക്കിൾ'കളിന്മേൽ കയറി പാശ്ചാത്യരും പാൎസികളും ആയ സ്ത്രീപുരുഷന്മാർ വായുവേഗത്തിൽ സവാരി ചെയ്യുന്നു. രൂപയൌവനസമ്പന്നരായ ആംഗ്ലേയരും പാൎസികളും ആയ ദമ്പതിമാർ അന്യോന്യം കൈ പിടിച്ചു പ്രേമഭാരത്താൽ വിനോദലീലകൾ കളിച്ചും, ഹസിച്ചും, നടന്നുകൊണ്ടിരിക്കുന്നു. എത്രയോ തരുണിമാർ തങ്ങളുടെ അനുരാഗികളുടെ സംസൎഗ്ഗംകൊണ്ടു, ഭാവിയിലെ സൌഖ്യത്തെക്കുറിച്ചുള്ള മനോരാജ്യത്തിൽ നിമഗ്നരായി അന്യോന്യം മോഹിപ്പിക്കുവാൻ നാനാവിധം ശൃംഗാരചേഷ്ടകൾ കാണിച്ചുംകൊണ്ടു നടന്നുകൊണ്ടിരിക്കുന്നു. ഉപവനത്തിൽ സുന്ദരന്മാരും മൃദുസ്വരമുള്ളവരും ആയ ബാലകന്മാർ യഥേഷ്ടം കളിക്കുകയും ആടുകയും പാടുകയും ചെയ്തുകൊണ്ടിരിക്കുന്നു. പുഷ്പങ്ങളുടെ ഹൃദ്യമായ സൌരഭ്യം വ്യാപിക്കുന്നു. ആരാമത്തിൽ എല്ലാടവും ഹരിതവൎണ്ണത്തിലുള്ള രത്നപരവതാനി വിരിച്ചിരിക്കുന്നുവോ എന്നു സംശയമുണ്ടാക്കിത്തീൎക്കുന്നു. ഇപ്രകാരം ഈ സമയത്ത് ആ 'മലബാർ ഹില്ലി'ലെ പൂങ്കാവിന്റെ ശോഭ അവൎണ്ണനീയമെന്നതു കളവല്ല.

നമ്മുടെ മാധവരായനും അവന്റെ പ്രാണേശ്വരി ആയ രമാഭായിയും ഈ പ്രകൃതിസൌന്ദൎയ്യത്തെ കണ്ട് അവരുടെ മനസ്സു ലയിച്ചിരിക്കുന്നു. ഇതിനിടയിൽ അവരുടെ ആനന്ദത്തെ വൎദ്ധിപ്പിക്കുവാൻ എന്നപോലെ ക്ഷപാകരൻ പൂൎണ്ണിമദിവസത്തിലെ പൂൎണ്ണതേജസ്സോടെ വ്യോമമണ്ഡലത്തെ തേജോമയമാക്കിത്തീൎത്തുതുടങ്ങി. നേത്രങ്ങൾക്കും ഏറ

യത്തിന്നും സന്തോഷകരനായ മൃഗാങ്കൻ ഉദിച്ച ഉടനെ പ്രേമാംഭോധി അതിശയകരമാംവണ്ണം വിസ്തീൎണ്ണമാവുവാൻ തുടങ്ങിയതിൽ എന്താണ് ആശ്ചൎയ്യം? അന്യോന്യം സമാശ്ലേഷം ചെയ്തുംകൊണ്ടു അവർ രണ്ടുപേരും സ്വൎഗ്ഗസുഖാമൃതം സേവിച്ചു തുടങ്ങി. അല്പസമയത്തോളം അവർ രണ്ടുപേരും തങ്ങളുടെ ശരീരം തന്നെ മറന്നുപോയി. അനന്തരം മാധവരായൻ വാത്സല്യാതിരേകത്തോടെ രമാഭായിയെ ചുംബനം ചെയ്തു് ഇപ്രകാരം പറഞ്ഞു:—

'സുന്ദരീ! നിന്റെ വികസിച്ച ഈ മുഖകമലം എന്നെ രാജകുമാരിയും ജനകാത്മജയും ആയ സീതാദേവിയെ ഓൎമ്മപ്പെടുത്തുന്നു. വനവാസത്തിൽ ആ നവയൌവനയും പ്രേമരൂപിയും ഇന്ദുമുഖിയും ആയ ആ പതിവ്രത തന്റെ മധുരമായതും പൂൎണ്ണപ്രേമത്തോടുകൂടിയതും ആയ സംസാരംകൊണ്ടു രാമചന്ദ്രന്റെ മനസ്താപത്തെ നീക്കി അവനെ ആശ്വസിപ്പിച്ചുകൊണ്ടിരുന്നു. ഭൎത്താവിന്നു നിത്യവും സുഖാനന്ദം ഉണ്ടാക്കിക്കൊടുത്തുകൊണ്ടിരുന്നു. അവളുടെ ആ ഭാൎയ്യാധൎമ്മം ഇന്നു് എനിക്കു് ഓൎമ്മവന്നു. മിഥിലഭൂപന്റെ പുത്രിയായ ജാനകിയെപ്പോലെ നീ ഇന്നു നിന്റെ ഭൎത്താവിനെ ആനന്ദശൈലത്തിന്റെ ശിഖരത്തിൽ കയററിയിരിക്കുന്നു. നിന്നെപ്പോലെയുള്ള സുലക്ഷണയും പതിവ്രതയും ആയ ഭാൎയ്യയെ എനിക്കു സിദ്ധിച്ചതു് എന്റെ പൂൎവ്വപുണ്യത്തിന്റെഫലമെന്നു ഞാൻ മനസ്സിലാക്കും. നിന്റെ സുഖകരമായ സഹവാസത്താൽ എന്റെ ആയുഷ്കാലം എത്ര വിനോദമായി കഴിയുന്നു എന്നു പറയട്ടെ! സ്വൎഗ്ഗസുഖം, സ്വൎഗ്ഗസുഖം എന്നു ജനങ്ങൾ വൎണ്ണിക്കുന്നില്ലേ? ആ സ്വൎഗ്ഗസുഖം ഇതിനേക്കാൾ വലുതാണെന്നു് എനിക്കു തോന്നുന്നില്ല. പ്രിയേ! നിന്റെ സുഖകരമായ സഹവാസലാഭം എനിക്കു സിദ്ധിക്കാതിരുന്നിരുന്നുവെങ്കിൽ, എന്റെ അവസ്ഥ എന്തായിരിക്കുമായിരുന്നു എന്നു പറയുവാൻ കഴിയുകയില്ല. ഞാൻ സംശയം കൂടാ

തെ വിദ്യാവിഹീനനാകുമായിരുന്നു; ഈ ജന്മത്തിൽ ഞാൻ വളരെ മനോവേദന അനുഭവിക്കേണ്ടിവരുമായിരുന്നു; പ്രാണനിലും കൊതിയില്ലാതാകുമായിരുന്നു. നീ ഇല്ലാതെ എന്റെ ജീവദശ മുഴുവനും നിഷ്ഫലമായിത്തീരുമായിരുന്നു. ഇപ്പോൾ എനിക്കു വല്ല ബഹുമാനവും ഉൽകൃഷ്ടതയും സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു നിശ്ശേഷം നിന്റെ ആ സുഖകരമായ സഹവാസത്തിന്റെ ഫലമാണ്! ഇന്ന് ആ പരമശുഭകരനായ പ്രഭുവിന്റെ വലുതായ കാരുണ്യത്താൽ നിന്റെ സമാഗമംകൊണ്ടു ഞാൻ സ്വർഗ്ഗസുഖവും കൂടി നിസ്സാരമായി കരുതിയിരിക്കുന്നു. നിന്നെപ്പോലെയുള്ള ഭാര്യാരത്നം എല്ലാ ജന്മത്തിലും എനിക്കു ലഭിക്കട്ടെ! ഇത്രമാത്രം ഞാൻ ഭഗവാനോട് ഏകാഗ്രമനനായി പ്രാർത്ഥിക്കും.'

തൊണ്ട ഇടറിക്കൊണ്ടും പ്രേമപാരവശ്യംകൊണ്ടും ഉണ്ടായ ഈ കണ്ണീരാമൃതമായ സംസാരം കേട്ടു നമ്മുടെ കോമളഹൃദയയായ രമാഭായിയുടെ അവസ്ഥ എന്തായെന്ന് അതു പരിചയംകൊണ്ട് അറിയുന്നതല്ലാതെ വേറെ മാർഗ്ഗമില്ല. അവൾ തന്റെ ഭർത്താവിനെ ഗാഢമായി പുണർന്നു. അശ്രു നിറഞ്ഞ കണ്ണുകളോടെ, ഭർത്താവിനെ ചുംബിച്ച് ഇപ്രകാരം പറഞ്ഞു:— 'പ്രാണേശ്വരാ! നമ്മുടെ ബ്രാഹ്മണവർഗ്ഗത്തിലും അങ്ങിനെ തന്നെ! ഇനിയും എത്രയോ വർണ്ണക്കാരുടെ ഇടയിലും ഈ എത്രയും കഠിനമായ സമ്പ്രദായം ഇപ്പോഴും എങ്ങിനെ നിലനിന്നുവെന്ന് അറിയുന്നില്ല! തങ്ങളുടെ കുട്ടികളുടെ സുഖദുഃഖവിഷയത്തിൽ ഒട്ടുംതന്നെ ശ്രദ്ധവെക്കാതെ, മാതാപിതാക്കന്മാർ അവരെ വധിക്കുവാൻ സന്നദ്ധരാകുന്നു. അവരുടെ ഹൃദയത്തിൽ ദയയും മമതയും എന്തുകൊണ്ട് ഉണ്ടാകുന്നില്ല? കേവലം തങ്ങളുടെ വലിപ്പത്തിനുവേണ്ടി, അല്ലാത്തപക്ഷം ക്രൂരതകൊണ്ടു പറഞ്ഞുപോയ വാക്കിനുവേണ്ടി, അല്ലെങ്കിൽ പ്രയോജനമില്ലാത്ത അഭിമാനത്തിനുവേണ്ടി, അഥവാ ധനത്തിലുള്ള ദുർമ്മോഹത്തിന്ന് അധി

ന്മാരായി, തങ്ങളുടെ ഉദരത്തിൽനിന്നു ജനിച്ച മക്കളുടെ ജീവ
ദശയാകുന്ന ഭാണ്ഡത്തെ ഇഷ്ടംപോലെ കെട്ടി, നിരപരാധി
കളായ ബാലികന്മാരുടെ കഴുത്തു കരകരെ മുറിക്കുന്നതും അ
വരുടെ ഐഹികസുഖം ശൂന്യമാക്കിത്തീർക്കുന്നതും ആയ നട
വടി ഒരിക്കലും നില്ക്കുന്ന മാതിരി ഇല്ലയോ?'

മാധവരായൻ വിരസത്തോടെ ഗൌരവമായി ഇപ്രകാ
രം പറഞ്ഞു:—'ഈ വിധം ഹീനമായ സമ്പ്രദായങ്ങൾ നില
നില്ക്കുന്നതിന്നു ജനങ്ങളിൽ യഥാർത്ഥജ്ഞാനം ഇരിപ്പില്ലായ്മ
തന്നെയാണു കാരണം. ഏതു കുഡുംബത്തിൽ വിദ്യയുടെ ഗ
ന്ധമില്ലയോ, ജ്ഞാനസമ്പർക്കമില്ലയോ, അവർ തങ്ങളുടെ
മക്കളുടെ ശ്രേയസ്സ് എന്തുകൊണ്ടുണ്ടാകും, അവരുടെ ജീവദ
ശ എങ്ങിനെ യശസ്സോടുകൂടി ഇരിക്കും, എന്നിങ്ങിനെയുള്ള
കാര്യങ്ങളുടെ ധാരണയേ ഇല്ല. മുഖ്യമായി ഒരു പ്രാവശ്യം
തങ്ങളുടെ പുത്രിമാരെ എവിടെയെങ്കിലും തള്ളിവിട്ടാൽ
മതി, പിന്നെ അവർ മോക്ഷം സിദ്ധിച്ചു എന്നു അവർ മ
നസ്സിലാക്കും. സന്താനങ്ങളുടെ മേലിലുള്ള അഭിവൃദ്ധിയുടെ
പൂർണ്ണ ഉത്തരവാദിത്വം തങ്ങൾക്കാണെന്ന് അവർ മനസ്സി
ലായിട്ടേ ഇല്ല. എത്രയോ ജനങ്ങൾ കേവലം ഘാതകന്മാർ!
അവർ സ്വാർത്ഥബുദ്ധി നിമിത്തം തങ്ങളുടെ സന്താനത്തി
ന്റെ സുഖദുഃഖങ്ങളുടെ ശ്രദ്ധയേ ഇല്ല. എന്നാൽ ഇപ്പോൾ
കാലസ്ഥിതി മാററിവരുന്നുണ്ട്. ആപത്തുണ്ടാക്കുന്ന ഈ നട
വടി മൂലനാശം വരുന്ന ചിഹ്നങ്ങൾ കണ്ടുവരുന്നു. വിദ്യാദേ
വിയുടെ സാമ്രാജ്യം അഭിവൃദ്ധിയെ പ്രാപിക്കുന്തോറും, ജ്ഞാ
നഭാസ്കരന്റെ ജ്വലിക്കുന്ന കിരണങ്ങൾ നാലു ദിക്കിലും
വ്യാപിച്ചു ലോകത്തിലെ അജ്ഞാനാന്ധകാരം നശിക്കുന്തോ
റും ഈ നടവടികൾ തനിയേതന്നെ നില്പാതിരിക്കയില്ല.
ദ്രവ്യമോഹം നിമിത്തം അന്ധമായി നിർദ്ദോഷികളും നിരപ
രാധികളും ആയ കോമളബാലികമാരുടെ ജന്മനാശം വരു
ത്തുന്ന ചണ്ഡാലന്മാരെ, അതിൽപിന്നെ ആരും അടുത്തുവ

ഭവാൻ സമ്മതിക്കയില്ല. സമ്മതിക്കിലും അവൾക്കു നിസ്സാരവും അപമാനവും ഉണ്ടാകുന്നു. ഇങ്ങിനെ ആയി ആ ഘാതകന്മാരുടെ പ്രവൃത്തി തനിയെ നിന്നു, നിന്റെ സഹോദരിമാരെല്ലാം നിന്നെപ്പോലെ അതുലസൌഖ്യം അനുഭവിച്ചു തുടങ്ങും.'

രമാഭായി ഗൌരവമായ വാക്കുകളോടെ ഇപ്രകാരംപറഞ്ഞു:—'പരമാത്മാവിന്റെ കാരുണ്യത്താൽ അങ്ങിനെ സംഭവിക്കട്ടെ! നിശ്ചയമായും മാതാപിതാക്കന്മാർ വിദ്യാഭ്യാസമുള്ളവരും കൃത്യമായി മുറ അനുഷ്ഠിക്കുന്നവരും ആയാലല്ലാതെ അവർ നിമിത്തം സന്താനങ്ങൾക്കു ക്ഷേമവും അഭിവൃദ്ധിയും ഉണ്ടാകുവാൻ അസാദ്ധ്യം. എന്റെ അമ്മ ജ്ഞാനമില്ലാത്തവളായിരുന്നുവെങ്കിലും, മൂർഖസ്വഭാവമുള്ളവളായിരുന്നുവെങ്കിലും ഇന്ന് എന്റെ സ്ഥിതി എന്താകുമായിരുന്നു? ജീവനുണ്ടെങ്കിലും ശവപ്രായമായി ഇരിക്കയില്ലായിരുന്നുവൊ? എന്റെ സുശീലയും ജ്ഞാനമുള്ളവളും ആയ ജനനിയുടെ കൃപകൊണ്ടു തന്നെ ഞാൻ ഇന്നു സുഖം അനുഭവിക്കുന്നു. എന്നാൽ ആശ്ചൎയ്യം! എന്റെ സഹോദരിമാർ അനേകം പേർ ഇന്നു ദുഃഖാഗ്നിയിൽ വീണു ഉരുണ്ടുകൊണ്ടിരിക്കുന്നു. രക്തപ്രിയന്മാരെ! നിങ്ങളുടെ വയറു ചുടുവാൻവേണ്ടി ആശ്രയമില്ലാത്ത ഗോക്കളെപ്പോലെയുള്ള തരുണിമാരെ വധിക്കുന്നതിനെക്കാൾ വയററിൽ മുള്ളു നിറക്കരുതോ? സാധു നിരപരാധികളായ തരുണിമാരുടെ ഐഹികസൌഖ്യം പാഴാക്കിത്തീൎക്കുമ്പോൾ നിങ്ങളുടെ ഹൃദയം എന്തുകൊണ്ട് അല്പമെങ്കിലും അലിയുന്നില്ല? നീചരെ! നിരാശ്രയരെ ഇപ്രകാരം ഉപദ്രവിക്കുന്ന നിങ്ങൾക്കു അതിന്റെ ശിക്ഷ ദൈവം ഒരിക്കലും തരാതിരിക്കയില്ല. നിങ്ങൾ രൌരവനരകത്തിൽ ചിഞ്ഞഴിഞ്ഞു കിടക്കും! നിങ്ങളുടെ ആ ഹീനവൃത്തിക്കും നിങ്ങൾക്കും നിസ്സാരം ഭവിക്കട്ടെ! തങ്ങളുടെ സന്താനത്തിന്റെ വിഷയത്തിൽ സാമർത്ഥ്യത്തോടെ പ്രവൃത്തിക്കാത്തവർ, അ

വർ മാതാപിതാക്കന്മാരൊ? ആർ തങ്ങളുടെ മക്കളുടെ കാൎയ്യത്തിൽ താല്പൎയ്യമുള്ളവരായി, അവരുടെ യശസ്സും സുഖവും വൎദ്ധിപ്പിക്കുവാൻ മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും സ്ഥിരോത്സാഹം ചെയ്യുന്നുവൊ, ആ മാതാപിതാക്കന്മാരാണ് ധന്യർ. ഈശ്വരൻ അവൎക്കു സുഖവും ആനന്ദവും നല്കി പരലോകത്തിൽ അവൎക്കു ശ്രേഷ്ഠമായ ഗതി കൊടുക്കുന്നു. അഹഹ! എന്റെ അമ്മ എന്തൊരു ആലോചനയുള്ളവൾ! അവരുടെ കൃപകൊണ്ട് തന്നെ എനിക്ക് നിങ്ങളുടെ പാദം ലഭിച്ച്, ഞാൻ ഇപ്പോൾ ഇപ്രകാരം കാലക്ഷേപം ചെയ്യുന്നു! ഹേ പ്രഭുവെ! നീ ദയാലു! എന്നെപ്പോലെ എല്ലാവൎക്കും മംഗലം ഉണ്ടാക്കു! ഇത്രമാത്രമാണ് നിന്നോടു എന്റെ പ്രാൎത്ഥന.’ ഈ മാതിരിയിൽ സംസാരിച്ച് സംസാരിച്ച് രമാഭായിയുടെ സ്വരത്തിന്നു തടസ്ഥം വന്നു. അവളുടെ നേത്രങ്ങളിൽനിന്ന് അശ്രു ധാരാളമായി പൊഴിഞ്ഞു തുടങ്ങി.

രാത്രി സമയം അതിക്രമിച്ചതിനാൽ, ഇതാ, ആ സൌഖ്യശാലികളായ ദമ്പതിമാർ തങ്ങളുടെ വീട്ടിലേക്കു പുറപ്പെട്ടു. പ്രിയ വായനക്കാരെ! നമ്മളും പുറപ്പെടുക. ഇപ്രകാരമുള്ള സജ്ജനങ്ങളുടെ സംസൎഗ്ഗം വിട്ടു നമ്മൾ പ്രത്യേകമായി ഇവിടെ ഉണ്ടായിട്ടു പ്രയോജനമെന്താണ്? പുറപ്പെടുവിൻ! നമ്മളും നമ്മുടെ വീടുകളിലേക്കു പോക.

ഈശ്വരൻ എല്ലാവൎക്കും മംഗലം ഉണ്ടാകട്ടെ! തഥാസ്തു.

സമാപ്തം.

